## ജയിലിലെ വല്യപ്പൻ

സാറാ ജോർജജ്

''ഒരു ജീവചരിത്രത്തേക്കാരം കൂടുതലായി മറെറന്തൊക്കെയോ ആണ് ഇതെന്ന് എനിക്കു തോന്നി. പ്രിയപ്പെട്ട പിതാവിൻെറ വിയോഗത്തിൽ കേറംക്കുന്ന രോദനമാണോ അതു്? അതെ—മാത്രമല്ല വീർപ്പുമുട്ടുന്ന ഒരു ഹൃദയത്തിൻെറ ഉരുരംപൊട്ടലാണ് ഇതിൽ എനിക്കു് കാണാൻ കഴിയുന്നതു്. ആ പ്രവാഹത്തിൽ മണ്ണും കല്ലും വെള്ളവുമെല്ലാം ഒന്നുചേർന്നു് ഒഴുകുകയാണ്. അതു് എവിടെയെല്ലാമോ ചെന്നുമുട്ടുന്നുണ്ടു്. ചിലതിനെയെല്ലാം തകർത്തുകൊണ്ടു് മുന്നോട്ടു പായുകയാണ്. ചിട്ടയും വടിവും നാം അതിൽ പ്രതീക്ഷിക്കേണ്ടതില്ല. ഹൃദയത്തിൻെറ ഭാഷയാണ് അതിലുള്ളതു്. ക്ഷോഭത്തിൻെറയും ചിലേടങ്ങളിൽ നിരാശയുടെയും ശബ്ദമാണ് നാം അതിൽ നിന്നും കേറംക്കുന്നതു്. വികാരങ്ങളുടെ ആ പ്രവാഹത്തിൽ ചുഴലികളും മലരികളും കാണാം. അതു് ആവർത്തിക്കുന്നുമുണ്ടു്. ആ ആവർത്തനത്തിൽക്കൂടി അവർ മനഃശാന്തി തേടുന്നതു മനസ്സിലാക്കുന്ന നമ്മെ അതു മുഷിപ്പിക്കുകയുമില്ല.

ശ്രീ കെ.സി. ഈപ്പൻ ജന്മം നൽകി പോററിവളർത്തിയ നാഷനൽ ബാങ്കിൻെറ കൊയിലോൺ ബാങ്കുമായുള്ള സംയോജനത്തിൻെറയും അങ്ങിനെയുണ്ടായ നാഷനൽ കൊയിലോൺ ബാങ്കിൻെറ തകർച്ചയുടെയും പിന്നിൽ നടന്ന അന്തർനാടകങ്ങരം ഇതിൽ അവതരിപ്പിച്ചുകൊണ്ട് പൊതുജനങ്ങരംക്കു് അജ്ഞാതമായിരുന്ന പല രഹസ്യങ്ങളും പുറത്തുകൊണ്ടു വന്നിരിക്കുന്നു എന്നുള്ളതു് ഈ പുസ്തകത്തിൻെറ ഒരു സംഭാവനയായി കരുതാം.

ഇതിലെല്ലാം കൂടിയാണ് മിസ്സിസ്സ് സാറാജോർജ്ജ് ശ്രീ. കെ. സി. ഈപ്പനെ നമ്മുടെ മുൻപിൽ വരച്ചു കാണിക്കുന്നതു്. അദ്ദേഹത്തിൻെറ കുടുംബജീവിതം, മനുഷ്യസ്നേഹം, സത്യസന്ധത, ക്ഷമാശീലം, വിശാലമനസ്സത മററും മററും. പുസ്തകത്തിൻെറ അനുബന്ധമെന്നോണം ചേർത്തിട്ടുള്ള ശ്രീ ഈ. എം. കോവൂരിൻെറ, മലയാള മനോരമയിൽ എഴുതിയ ലേഖനംകൂടി ആയപ്പോരം ഒരു ജീവചരിത്രമെന്ന നിലയിൽ ഈ ഗ്രന്ഥം ഏതാണ്ടു പൂർത്തിയായെന്നാണ് എൻെറ അഭിപ്രായം. പോരെങ്കിൽ ജയിലിലെ ആ അവസാനരംഗം വിവരിക്കുന്ന ശ്രീ. കെ. രാമകൃഷ്ണപിള്ളയുടെ ലേഖനവും മററനേകം അനുശോചന സന്ദേശങ്ങളും ചേരുമ്പോരം അതു സംപൂർണ്ണമായി.''

# അവതാരിക

മിസ്സിസ്സ് സാറാ ജോർജ്ജ് ഒരു ദിവസം എന്നെ ഫോണിൽകൂടി, യശഃശരീരനായ ശ്രീ. കെ.സി. ഈപ്പൻെറ മകളാണെന്നു പരിചയപ്പെടുത്തിക്കൊണ്ടു്, താൻ എഴുതികൊണ്ടിരിക്കുന്ന അദ്ദേഹത്തിൻെറ ജീവചരിത്രത്തിന്നു് ഒരു അവതാരിക എഴുതണമെന്നു് ആവശ്യപ്പെട്ടപ്പോഠം ഒരു നിമിഷംപോലും ആലോചിക്കാതെ, ''അതിങ്ങെത്തിച്ചാൽ ഞാനൊന്നു വായിച്ചു നോക്കിയിട്ടു് എഴുതാമല്ലോ'' എന്നു ഞാൻ പറഞ്ഞതു എന്തുകൊണ്ടാണെന്നു് ഞാൻ പിന്നീടു് ആലോചിച്ചു. ആ പേരിൻെറ കാന്തശക്'തിയാണു് എന്നിൽ ആ നിമിഷം പ്രവർത്തിച്ചതെന്നു് എനിക്കു് മനസ്സിലായി. ''കെ. സി. ഈപ്പച്ചൻ'' എന്നു് ഞങ്ങളെല്ലാം സ്നേഹാദരവോടുകൂടി വിളിച്ചിരുന്ന ശ്രീ. കെ. സി. ഈപ്പനെപ്പററി അത്രമാത്രമെ ഞാനിവിടെ പറയുന്നുള്ളു.

അടുത്തദിവസം തന്നെ ''ജയിലിലെ വല്യപ്പൻ'' എന്ന പേരിൽ എഴുതിയ ഈ ഗ്രന്ഥത്തിൻെറ കയ്യെഴുത്തുപ്രതി എന്നെ ഏല്പിച്ചു. ഞാനതുമുഴുവൻ തുടർച്ചയായി വായിച്ചുതീർത്തു. നാഷനൽ കൊയിലോൺ ബാങ്കിൻെറ തകർച്ചയുടെ പശ്ചാത്തലത്തിലാണു് ഇതെഴുതിയിട്ടുള്ളതു്. സർ. സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂർ ദിവാനായിരുന്ന കാലത്തു നടന്ന ഏകാധിപത്യ ദുഷ്'പ്രഭുത്വത്തിൻെറ ക്രൂരതയ്ക്കിരയായ തൻെറ പിതാവു് പൂജപ്പുര സെൻടൽ ജയിലിൽ കിടന്നു മരണമടഞ്ഞതിലുള്ള അതിരററ ദുഃഖം അല്പമെങ്കിലും ശമിപ്പിക്കുന്നതിനുവേണ്ടിയാണു് ഈ പുസ്തകം എഴുതുന്നതെന്നു് അതിൻെറ മുഖവുരയിൽ പറയുന്നതു് ശരിയാണെന്നു് പുസ്തകം വായിക്കുമ്പോഠം നമുക്കു് വ്യക്'തമാകും.

''ഒരു ജീവചരിത്രത്തെക്കാഠം കൂടുതലായി മറെറന്തൊക്കെയോ ആണു് ഇതെന്നു് എനിക്കു തോന്നി. പ്രിയപ്പെട്ട പിതാവിൻെറ വിയോഗത്തിൽ കേഴുകുന്ന രോദനമാണോ അതു്? അതെ—മാത്രമല്ല, വീർപ്പുമുട്ടുന്ന ഒരു ഹൃദയത്തിൻെറ

ഉരുറാംപൊട്ടലാണ് ഇതിൽ എനിക്ക് കാണാൻ കഴിയുന്നത്. ആ പ്രവാഹത്തിൽ മണ്ണും കല്ലും വെള്ളവുമെല്ലാം ഒന്നുചേർന്ന് ഒഴുകുകയാണ്. അത് എവിടെയെല്ലാമോ ചെന്നു മുട്ടുന്നുണ്ട്. ചിലതിനെയെല്ലാം തകർത്തുകൊണ്ട് മുന്നോട്ടു പായുകയാണ്. ചിട്ടയും, വടിവും നാം അതിൽ പ്രതീക്ഷിക്കേണ്ടതില്ല. ഹൃദയത്തിൻെറ ഭാഷയാണ് അതിലുള്ളത്. ക്ഷോഭത്തിൻെറയും ചിലേടങ്ങളിൽ നിരാശയുടേയും ശബ്ദമാണ് നാം അതിൽ നിന്നും കേറാക്കുന്നത്. വികാരങ്ങളുടെ ആ പ്രവാഹത്തിൽ ചുഴലികളും മലരികളും കാണാം. അത് ആവർത്തിക്കുന്നുമുണ്ട്. ആ ആവർത്തനത്തിൽക്കൂടി അവർ മനഃശാന്തി തേടുന്നതു മനസ്സിലാക്കുന്ന നമ്മെ അതു മുഷിപ്പിക്കുകയുമില്ല.

ശ്രീ. കെ.സി. ഈപ്പൻ ജന്മം നല്കി പോററിവളർത്തിയ നാഷനൽ ബാങ്കിൻെറ കൊയിലോൺ ബാങ്കുമായുള്ള സംയോജനത്തിൻെറയും അങ്ങിനെയുണ്ടായ നാഷനൽ കൊയിലോൺ ബാങ്കിൻെറ തകർച്ചയുടെയും പിന്നിൽ നടന്ന ഒരന്തർനാടകങ്ങാറം ഇതിൽ അവതരിപ്പിച്ചുകൊണ്ട് പൊതുജനങ്ങാറംക്ക് അജ്ഞാതമായിരുന്ന പല രഹസ്യങ്ങളും ഈ ഗ്രന്ഥം പുറത്തുകൊണ്ടുവന്നിരിക്കുന്നു എന്നുള്ളത് ഈ പുസ്തകത്തിൻെറ ഒരു സംഭാവനയായി കരുതാം.

ഇതിലെല്ലാംക്കൂടിയാണ് മിസ്സിസ്സ് സാറാ ജോർജ്ജ് ശ്രീ.കെ.സി. ഇപ്പനെ നമ്മുടെ മുമ്പിൽ വരച്ചുകാണിക്കുന്നത്. അദ്ദേഹത്തിൻെറ കുടുംബജീവിതം, മനുഷ്യസ്നേഹം, സത്യസന്ധത, ക്ഷമാശീലം, വിശാലമനസ്കത, മററും, മററും. പുസ്തകത്തിൻെറ അനുബന്ധമെന്നോണം ചേർത്തിട്ടുള്ള ശ്രീ.ഈ.എം. കോവൂരിൻെറ, മലയാള മനോരമയിൽ എഴുതിയ ലേഖനം കൂടി ആയപ്പോറം ഒരു ജീവചരിത്രമെന്ന നിലയിൽ ഈ ഗ്രന്ഥം ഏതാണ്ട് പൂർത്തിയായെന്നാണ് എൻെറ അഭിപ്രായം. പോരെങ്കിൽ ജയിലിലെ ആ അവസാന രംഗം വിവരിക്കുന്ന ശ്രീ. കെ. രാമകൃഷ്ണപിള്ളയുടെ ലേഖനവും മററനേകം അനുശോചന സന്ദേശങ്ങളും ചേരുമ്പോറം അതു് സംപൂർണ്ണമായി.

ഈ പുസ്തകം വിററുകിട്ടുന്ന പണം തൻെറ പിതാവ് സ്നേഹിക്കുകയും സേവിക്കുകയും ചെയ്ത പാവപ്പെട്ടവരെ

സഹായിക്കുവാൻ വേണ്ടി ഉപയോഗിക്കുമെന്നു് മിസ്സിസ്സ് സാറാ ജോർജ്ജ് നമുക്കു് ഉറപ്പുതരുന്നു. അതിന്റെ പിന്നിലെ വികാരവും ആത്മാർത്ഥതയും പുസ്തകത്തിൽക്കൂടി നമുക്കു കാണാൻ കഴിയും.

നമ്മുടെ രാജ്യത്തിന്റെ ഒരു ചരിത്ര കാലഘട്ടത്തിൽ നടന്ന സുപ്രധാന സംഭവത്തിന്റെ നിഗൂഢതയിലേക്കു് നമ്മെ ആനയിക്കുന്ന ഈ പുസ്തകത്തിന്റെ പ്രാധാന്യം യാതൊരു കാരണവശാലും ആരും കുറച്ചുകാണുകയില്ലെന്നുള്ള വിശ്വാസത്തിൽ, മിസ്സിസ്സ് സാറാ ജോർജ്ജിന്റെ ലക്ഷ്യം സഫലമാകട്ടെ എന്നുള്ള ആശംസയോടുകൂടി ഞാൻ ഇതു വായനക്കാരുടെ മുൻപിൽ അവതരിപ്പിക്കുകയാണു്.

കെ. സി. ജോർജ്ജ്

കല്ലൂർ
1–3–1981

# മുഖവുര

ഇന്ത്യക്കു് സ്വാതന്ത്ര്യം ലഭിക്കുന്നതിനു തൊട്ടുമുമ്പുള്ള തിരുവിതാംകൂറിലെ രാജഭരണകാലത്തു് സ്വേച്ഛാധിപതിയായി വാണിരുന്ന ദിവാൻ സി.പി. യുടെ ക്രൂരമായ പീഡനം മൂലം ജയിലിൽവെച്ചു് ജീവത്യാഗം ചെയ്യേണ്ടിവന്ന നാഷനൽ ബാങ്കിന്റെ സ്ഥാപകൻ കണ്ടത്തിൽ ശ്രീ.കെ.സി. ഈപ്പന്റെ ഒരു ലഘുജീവചരിത്രം അദ്ദേഹത്തിന്റെ പുത്രിയായ എന്റെ ഓർമ്മയിൽനിന്നു് അടർത്തിയെടുത്തു് കേരളീയർക്കു് കാഴ്ച വെയ്ക്കുകയാണു്.

'അവനാത്മസുഖത്തിനാചരിക്കു
ന്നവയപരന്റെ സുഖത്തിനായ്‌വരേണം.'

എന്ന തത്വത്തെ അടിസ്ഥാനമാക്കി ജീവിച്ചിട്ടുള്ള ചുരുക്കം പേരിലൊരാളായിരുന്ന എന്റെ പ്രിയപ്പെട്ട ഇററായി.

ജയിലിൽവെച്ചു് വളരെ അധികം കഷ്ടതയനുഭവിച്ചു് അനേകം മണിക്കൂറുകൾ യാതൊരു വൈദ്യസഹായവും ലഭിക്കാതെ എന്റെ ഇററായി മരിച്ചുപോയതിൽ എനിക്കുള്ള അഗാധമായ ദുഃഖഭാരം അല്പമെങ്കിലും കുറയ്ക്കുന്നതിനു് സഹായമായേക്കും എന്നുള്ള വിചാരമാണു് ഇററായിയുടെ ജീവചരിത്രം അപൂർണ്ണമെങ്കിലും പുസ്തകരൂപത്തിലാക്കുന്നതിനു് എന്നെ പ്രേരിപ്പിച്ചതു്.

പിതാവിനെ ഞങ്ങൾ 'ഇററായി', എന്ന ഓമനപ്പേരിലാണു് വിളിച്ചിരുന്നതു്. ഇററായിയുടെ ചെറുപ്പകാലത്തെപ്പററി വളരെ ഒന്നും അറിയില്ലായെങ്കിലും മുതിർന്നവർ പറഞ്ഞു കേട്ടിട്ടുള്ള ചെറുപ്പകാലത്തെ ജീവിതത്തെപ്പററിയും, സംഭവങ്ങളെപ്പററിയുമൊക്കെ ഇതിൽ കുറിച്ചിട്ടുണ്ടു്. പിൽക്കാല ജീവചരിത്രവും സംഭവങ്ങളും എനിക്കു് നേരിട്ടറിവുള്ളതുകൊണ്ടു് അല്പംകൂടി വിശദമായും അടുക്കോടുകൂടിയും രേഖപ്പെടുത്തുവാൻ ശ്രമിച്ചിട്ടുണ്ടു്.

കൂടപ്പിറപ്പുകളുടെ നിസ്സഹരണവും, നിരുത്സാഹപ്പെടുത്തലും എന്റെ എളിയ പരിശ്രമം പിന്തിരിപ്പിച്ചില്ലാ. എന്റെ

രണ്ടാമത്തെ മകൻ മേജർ ഈപ്പൻ എനിക്കു് ബലം നൽകി. ഏതു നല്ല കാര്യത്തിനും ഈശ്വരസഹായം കിട്ടുമെന്നുള്ള വിശ്വാസം അച്ചടിക്കാൻ വേണ്ടിയ പണത്തെപ്പററിപോലും ചിന്തിപ്പിച്ചില്ലാ. നന്തൻകോട്ടെ Sacred Heart Church–ൽ 1979–ൽ ഈ പുസ്തകം കൊണ്ടുപോയി ക്രിസ്തുനാഥന്റെ കാല്ക്കൽ അർപ്പിച്ചു് കൂപ്പുകൈയ്യോടെ പ്രാർത്ഥിച്ചു. ബഹുമാനപ്പെട്ട ഡോ. ബനഡിക്റ്റ് ജോസ് അച്ചൻ വിശുദ്ധ ജലം തളിച്ചു് കയ്യിൽ തന്നു. ദുർബ്ബലർക്കു് ഏററവും പററിയതു് ഭക്തിമാർഗ്ഗമാണെന്നെനിക്കറിയാം. മനുഷ്യരുടെ എതിർപ്പുകൾ ദൈവത്തിന്റെ തൃക്കരങ്ങളിൽ കൂടുതൽ ശക്തീകരിപ്പാൻ മാർഗ്ഗമായി.

ഗാഢമായ ആലോചനകൾക്കുശേഷം സഹോദരങ്ങൾ കൊണ്ടുവന്ന പൊട്ടു ന്യായങ്ങൾ, 'ഇററായിയെ ഇന്നുള്ളവർ അറിയുകയില്ലാ: പിന്നൊന്നു് പണം ധാരാളം വേണം' എന്നുള്ളതായിരുന്നു. ഇതു രണ്ടും എന്നെ കൂടുതൽ ബലപ്പെടുത്തി. 40 വർഷംമുമ്പു മരിച്ച ഇററായിയെ സ്നേഹിക്കുന്നവർ ഇന്നും ധാരാളമുണ്ടു്. സ്നേഹിച്ചവരുടെ മക്കൾ ഇന്നും ഇററായിയെപ്പററി അപ്പന്മാർ പറഞ്ഞുകേട്ടതു് പറയാറുണ്ടു്. കൂടാതെ ജീവചരിത്രം എഴുതുന്നതുതന്നെ ഭാവിതലമുറ വായിക്കാനാണല്ലോ. പല മഹാന്മാരെയും നാം കണ്ടിട്ടില്ല. പക്ഷെ, അവരെപ്പററി എഴുതിയിട്ടുള്ള പുസ്തകങ്ങളിൽക്കൂടിയാണല്ലോ നാം അവരെ അറിയുന്നതു്. സാധാരണയായി കാലം ചെല്ലുന്തോറും പല നല്ല കാര്യങ്ങളും നാം ചെയ്യാതെ വിട്ടുകളയുന്നു. എന്നാൽ ഈ കാര്യത്തിൽ ഇററായിയുടെ വെട്ടിത്തിളങ്ങിയ രാജഗുണങ്ങൾ ഇന്നുള്ള തലമുറയെ മനസ്സിലാക്കാൻ ജീവചരിത്രത്തിലൂടെ തെളിവുകൾ കൊടുത്തില്ലെങ്കിൽ 'നാണയമനസ്ഥിതിക്കാരായ' ഞങ്ങളെക്കണ്ടു്, ലോകം എന്റെ ഇററായിക്കു് തെററായ രീതിയിലുള്ള ഒരു വിധി കല്പിച്ചേക്കുമെന്നു് എനിക്കു് മനസ്സിലായി. ഈ ജീവചരിത്രം എഴുതാൻ എന്നെ പ്രേരിപ്പിച്ചതിന്റെ വേറൊരു കാരണമിതാണു്. ജയിലിൽ കിടന്നു മരിച്ച ഒരു ബാങ്ക് സ്ഥാപകൻ! അദ്ദേഹം എങ്ങനെ നല്ലതാകും? ബാങ്ക് നടത്തിപ്പുകാർ പണക്കൊതിയന്മാരാണെന്നല്ലേ സാധാരണയായുള്ള ധാരണ. ഏതായാലും മററുള്ളവരുടെ സഹകരണമില്ലെങ്കിലും കലപ്പക്കു കൈവെച്ചിട്ടു പിന്തിരിയാത്ത പിതാവിന്റെയും ജ്യേഷ്ഠസഹോദരൻ മാമ്മൻമാപ്പിളയുടെയും സ്വഭാവം

എനിക്കു് കിട്ടിയിട്ടുള്ളതുകൊണ്ടു് (അവർ രണ്ടുപേരും നല്ല തലഎടുപ്പുള്ള ആത്മവിശ്വാസക്കാരായിരുന്നു) തുടങ്ങുന്ന സംരംഭങ്ങൾ ഏതു ത്യാഗം സഹിച്ചും പൂർത്തിയാക്കണമെന്നുള്ള എന്റെ ആഗ്രഹംമൂലമാണു് ഈ പുസ്തകം പൂർത്തിയാക്കുവാൻ എനിക്കു കഴിഞ്ഞതു്. ഏതായാലും ആദ്യം നിരുൽസാഹപ്പെടുത്തിയവർ അവസാനം എന്റെ ഭാഷ മെച്ചപ്പെടുത്താൻ സാഹിത്യകാരന്മാരെ ഏല്പിക്കാമെന്നായി. ഒരു നാലു വയസ്സുമുതൽ ഇററായിയുടെ ഒരു കൊച്ചു C. I. D യായിരുന്ന എനിക്കു് അടക്കാൻ വയ്യാത്ത സ്നേഹപ്രകടനങ്ങൾ ഉള്ളിൽ തിങ്ങിയതു് കുത്തിക്കുറിക്കാൻ മികച്ച ഭാഷ എന്തിനു്? എന്റെ പേന അതിന്റെ ജോലി നിർവ്വഹിക്കുകയില്ലേ! ഇററായി ലളിതജീവിയായിരുന്നു. അദ്ദേഹത്തെപ്പററി എഴുതാൻ കടിച്ചാൽ പൊട്ടാത്ത ഭാഷകൾ വേണോ? ആത്മാർത്ഥത പോരേ! വായനക്കാർ ഇതിൽ കാണുന്ന കുറവുകൾ—ഒരു പുത്രി വിങ്ങിപ്പൊട്ടിയ ഹൃദയത്തിൽ നിന്നും താൻ ഏററവും അധികം സ്നേഹിച്ച പിതാവിനെക്കുറിച്ചു് എഴുതിയതാകുമ്പോൾ സദയം നല്ല വശമേ ചിന്തിക്കയുള്ളല്ലോ. വമ്പിച്ച പണം കൊടുത്തെഴുതിച്ച ജീവചരിത്രങ്ങൾ പല വീടുകളിലും ബുക്കു് ഷെൽഫിലെ ഒരു കാഴ്ചവസ്തുവായി കണ്ടിട്ടുണ്ടു്. ഒരു മഹാനെ അറിയിക്കാൻ ലളിതഭാഷയിലെഴുതിയാലല്ലേ സാധാരണക്കാർ വായിക്കൂ. വലിയ ഒരു പണക്കാരനായിരുന്നെന്നല്ലാ, വലിയ ഒരു ബുദ്ധിശാലിയായിരുന്നെന്നല്ലാ, പിന്നെയോ, വലിയ ഒരു ഹൃദയത്തിന്റെ ഉടമസ്ഥനായിരുന്നു എന്റെ പിതാവു് എന്നാണു് എനിക്കു് കാട്ടാനുള്ളതു്. ഇററായി ''സാധാരണക്കാരുടെ സുഖവും ദുഃഖവും തോളുരുമ്മിയ'' ആളായിരുന്നു. എന്റെ ഈ പുസ്തകം നാലുപുറവും ഇടികൊണ്ടിറങ്ങിയതു്—ഒരു കാഴ്ചവസ്തുവാകരുതു് എന്നാണെന്റെ അപേക്ഷ. അനേകരുടെ കൈപ്പാടുകൾ ഇതിൽ പതിയണം. എന്റെ ഇററായി മരുന്നില്ലാതെ മരിച്ചു; എന്റെ ദുഃഖം തീർക്കാനുള്ള 'മരുന്നാ'ണിതു്. ഈ 'മരുന്നു്'' കുറെ സാധുക്കളെങ്കിലും മരുന്നില്ലാതെ മരിക്കാതിരിപ്പാൻ ഇടയാക്കും എന്നാണു് എന്റെ വിശ്വാസം. സഹൃദയരുടെ സംഭാവനകൾ സാധുക്കൾക്കു് സന്തോഷമായി മാറട്ടെ. എന്റെ സ്വന്തം പരിശ്രമത്തിൽ—വെളിച്ചംകണ്ട ഈ പുസ്തകം ആണിപഴുതുകളുള്ള ക്രിസ്തുനാഥന്റെ തൃക്കരങ്ങൾ പ്രവൃത്തിച്ചതിനാലുണ്ടായതാണു്.

എന്നെ സാഹിത്യം പഠിപ്പിച്ച്, എല്ലാവരും വൻപുള്ളികളായിരുന്നു. മിസ്സിസ്സ് പട്ടംതാണുപിള്ള, മിസ്സിസ്സ് ബോധേശ്വരൻ, മുതുകുളം പാർവ്വതിയമ്മ റ്റീച്ചർ–ഇവരിൽനിന്നും സാഹിത്യകാരന്മാരുടെ മക്കളെ പിന്നണിയിലാക്കി ഒന്നാമത്തെ മാർക്ക് എനിക്ക് ലഭിച്ചിട്ടുണ്ട്. മിസ്സിസ്സ് ബോധേശ്വരൻ എന്റെ ഉപന്യാസത്തിലെഴുതിയതു്, 'ഇത്രമാത്രം ആത്മാർത്ഥതയോടും, തന്മയത്വത്തോടും എഴുതുന്ന ഉപന്യാസങ്ങൾ ആസ്വാദ്യങ്ങളാണ്' എന്നാണ്. അതേ–ഏററവും ആവശ്യം ആത്മാർത്ഥതയാണ്–ഒരു പുത്രിക്ക് ആത്മാർത്ഥത കാണും. ഒരു സാഹിത്യകാരൻ ഭാഷ മെച്ചപ്പെടുത്താനാണ് അധികവും നോക്കുന്നതു്. ഈ മൂന്നു സർട്ടിഫിക്കററിന്റെയും ബലത്തിൽ ഞാൻ എഴുതുകയാണ്.

എന്റെ ഈററായിക്കുവേണ്ടി ഞാൻ സമർപ്പിക്കുന്ന ഈ വഴിപാട് വളരെ താമസിച്ചുപോയി. സത്യം സാവധാനിയാണ്; വെളിപ്പെടാൻ സമയം എടുക്കുമല്ലോ. ദൈവത്തിനും പ്രവർത്തിക്കാൻ സമയമുണ്ടല്ലോ.

എന്റെ ഈ സംരംഭത്തിൽ എനിക്കു വേണ്ട പ്രചോദനം നൽകിയവർ പലരുണ്ട്. എന്നാൽ സ്ഥലദൌർലഭ്യംകൊണ്ട് ചിലരുടെ പേരുകൾ മാത്രമേ പ്രത്യേകമായെടുത്തു പറഞ്ഞ് നന്ദിരേഖപ്പെടുത്തുവാൻ കഴിയുന്നുള്ളൂ. ഈ പുസ്തകത്തിന്റെ കൈയ്യെഴുത്തുപ്രതി സശ്രദ്ധം വായിച്ച് വിലയിരുത്തിയതിനു ശേഷം വായനക്കാർക്ക് സഹായമായ ഒരു അവതാരിക എഴുതിതന്ന മുൻമന്ത്രി ശ്രീ.കെ.സി. ജോർജ്ജിനോടും ഈ പുസ്തകം തയ്യാറാക്കുന്നതിനു് എന്നെ സഹായിച്ച സ്റ്റേററ് ലൈബ്രേറിയൻ ശ്രീ.പി.വി. വറുഗീസിനോടും കൈയ്യെഴുത്തുപ്രതി തയ്യാറാക്കുവാൻ സഹായിച്ച ശ്രീ. ജോൺ ലൂക്കോസിനോടുമുള്ള എന്റെ കൃതജ്ഞത പ്രത്യേകം രേഖപ്പെടുത്തികൊള്ളുന്നതു് എന്റെ തൃപ്തിക്കുവേണ്ടിയാണ്. കൂടാതെ ഈ പുസ്തകം കാലതാമസമെന്യേ നന്നായി മുദ്രണം ചെയ്തുതന്ന സെ: ജോസഫ്സ് പ്രസ്സ്കാരോടുമുള്ള നന്ദി പ്രകടിപ്പിച്ചുകൊണ്ട് എന്റെ ഈ എളിയ ഉപഹാരം സഹൃദയസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

25–3–1981

(വചനിപ്പ് തിരുനാൾ ദിനം)

**മിസ്സിസ്സ് സാറാ ജോർജ്ജ്**

Him, He will love us even
more tenderly than before
we fell—
I feel utterly indifferent
to all accusations, because
I have learned the
hollowness of human
judgement—
To be a true victim of
love, we must surrender
ourselves entirely—
blessed silence which
gives such peace to the soul
we must not be justices of
the peace but angels of
peace—
grant the grace of love
Jesus—
suffering has become
a paradise on earth—
All I desire is God's Holy
will—My strength is
in the weakness—
True happiness consists in suffering
in undertaking, we must die!

Him, He will love us even more tenderly than before we fall.

I feel utterly indifferent to all accusations, because I have learned the hollowness of human judgement.

To be a true victim of love, we must surrender ourselves entirely. Blessed silence which gives such peace to the soul.

We must not be justices of the peace but angels of peace.

Grant the grace to love Jesus.

Suffering has become my paradise on earth. All I desire is God's Holy will. My strength is mere weakness. The happiness consists in suffering and in order to live, we must die.

Jesus Christ is more to me than the riches and honour of the world. There is a peace that cometh from above that passeth all understanding. Old things have passed and all has become new. I expect nothing but suffering in life. God grant that I may remain steadfast unto the end.

I can do all things through Christ who strengthenth me. God is God and God is love. He has made men to love one another and lovelessness in one must mean loss for all.

Thanksgiving should be Xian. Be the Keynote of our life faith, hope and love—purity, humility, simplicity, patience—sincerity, tract, sympathy, fellowship, courage.

Home—family, friends, enemies, neighbours, judge, judiciary, fellowmen.

Strength lies in sacrifice.

Prayer is a glance towards Heaven, a cry of gratitude and of love.

Who is so mighty and so merciful. Nothing gives me such joy as little crosses do—At each moment He sends what

I am able to bear—nothing more—I shall not be able to cure her. She was not made for this world. How good our Lord is. How tender and loving. How easy it is to touch His Heart. To him that is little mercy is granted. It is possible to remain little even in the most responsible position. I am suffering too much so I pray. I say nothing to Jesus I love Him. It is love alone that counts. I have understood humility of heart. I have no great desire beyond that of loving till I die of love. I am too little to be guilty of vanity. When we seeth it as a precious treasure suffering become.

# ചെറുപ്പകാലം

എൻെറ പ്രിയപ്പെട്ട അച്ഛൻ (ശ്രീ. കെ. സി. ഈപ്പൻ) തിരുവല്ലാ കണ്ടത്തിൽ ചെറിയാൻ ഈപ്പൻെറയും, നിരണത്തു് ഇലഞ്ഞിക്കൽ മറിയാമ്മയുടെയും നാലാമത്തെ സന്താനമായി 1876 ഏപ്രിൽ (1049 മേടം 18) ആയില്യം നാളിൽ ജനിച്ചു. കൂടപ്പിറപ്പുകൾ—4 സഹോദരിമാർ, 5 സഹോദരന്മാർ.

ഇററായിയുടെ പിതാവു് നിരണത്തു് ദത്തുവിവാഹം കഴിച്ചു് സ്ഥിരതാമസമാക്കിയതിനാൽ 'തയ്യിലപ്പൻ' എന്നാണു് അദ്ദേഹത്തെ വിളിച്ചുവന്നിരുന്നതു്.

എൻെറ പിതാവു് (ഇററായി) തയ്യിലപ്പൻെറ കണ്ണിലുണ്ണിയായിരുന്നു. 'കൊച്ചീപ്പച്ചനെ'ന്നാണു് മൂതിന്നവർ വിളിച്ചിരുന്നതു്. സുറിയാനിക്കാരുടെ പാരമ്പര്യമനുസരിച്ചു രണ്ടാമത്തെ മകനായ ഇററായിക്കു് തൻെറ മാതാവിൻെറ അപ്പൻെറ പേരാണു് ലഭിക്കേണ്ടിയിരുന്നതെങ്കിലും തയ്യിലമ്മയുടെ ഒററ സഹോദരനുള്ളതു്, ചെറുപ്പത്തിലേ മരിച്ചുപോയതുകൊണ്ടു് ആ സഹോദരൻെറ പേരു് മൂത്ത ജ്യേഷ്ഠൻ ശ്രീ. കെ. സി. മാമ്മൻമാപ്പിളക്കിട്ടതിനാൽ ഇററായിക്കു് കണ്ടത്തിലെ ഈപ്പൻ മാപ്പിളയുടെ (പിതാമഹൻെറ) പേരാണു് ലഭിച്ചതു്.

ഇററായി ചെറുപ്പത്തിൽ തന്നെ വലിയ ദയവുള്ള സ്വഭാവക്കാരനായിരുന്നു. വീട്ടിൽ ഏതെന്തെങ്കിലും പലഹാരമുണ്ടാക്കിയാൽ, അന്നു് ധാരാളം ബന്ധുക്കൾ തയ്യിൽ താമസിച്ചു പഠിച്ചിരുന്നതിനാൽ അപ്പവും മററും ഒന്നോ, രണ്ടോ എണ്ണംവീതമേ കിട്ടുമായിരുന്നുള്ളു. എങ്കിലും അവ കയ്യിൽ കിട്ടിയാലുടൻ കൊണ്ടുപോയി അയൽപക്കത്തുള്ള സാധുക്കളായ കുട്ടികൾക്കു് ചെറുതായി മുറിച്ചു കൊടുക്കുക പതിവായിരുന്നു. ഇങ്ങനെ ദീനാനുകമ്പയുള്ള ഒരു കുട്ടിയായിരുന്നെങ്കിലും വലിയ മുൻകോപിയും, നിർബന്ധക്കാരനുമായിരുന്നു എൻെറ പിതാവു്. ഒരിക്കൽ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുമ്പോൾ ഏതോ കാര്യത്തിനു് ഇററായിയെ പിതാവു് ശാസിച്ചു. ഒട്ടും മടിച്ചില്ല; ഇററായി

ഒരടികൊടുത്തു. അടികൊണ്ട പിതാവിൻെറ പുറത്തു് ഉടനെ പൊട്ടിചിരിക്കയാണു് ചെയ്തതെന്നു് പറഞ്ഞുകേട്ടിട്ടുണ്ടു്. തയ്യിലപ്പൻ എവിടെയെങ്കിലും പോയിട്ടുവരുമ്പോൾ എല്ലാവർക്കും കൊടുക്കുന്നതിൽ കൂടുതലായി ഏതെങ്കിലും ഒരു സാധനംകൂടി പ്രത്യേകമായി കൊണ്ടുവന്നു് ''ഈപ്പന്നു് ഇതുകൂടി ഇരിക്കട്ടെ'' എന്നു പറഞ്ഞു കൊടുക്കുമായിരുന്നു. ഇവയെല്ലാം ഇററായിയുടെ സഹോദരി കൊട്ടമൂലയിൽ സാറാമ്മയമ്മയിൽ നിന്നും കേട്ടതാണു്. ഇററായിയുടെ മരണശേഷവും അദ്ദേഹത്തിൻെറ കാര്യം പറഞ്ഞുകേൾപ്പിക്കാൻ ആ അമ്മ ഉൽസാഹം കാട്ടിയിരുന്നു. ആ അമ്മയുടെ പേരു് എനിക്കു ഇട്ടതുമൂലം ഒരു വലിയ പദവി തന്നതായി ഇററായി കൂടെക്കൂടെ എന്നെ ഓർമ്മിപ്പിക്കുമായിരുന്നു. 'താറാ, എൻെറ മൂത്തകെങ്ങടെ (പെങ്ങളുടെ) പേരാണു് ഞാൻ നിനക്കു തന്നതു്.' അതുപോലെ അമ്മയും. ഒരിക്കൽ സാറാമ്മയമ്മയെ കാണാൻ ഞാൻ കൊട്ടമൂലയിൽ ചെന്നപ്പോൾ, വളരെ ദൂരെ ചെറുവള്ളം തുഴഞ്ഞു പോകുന്ന ഒരു 'കൊച്ചാച്ചി'യെ വിളിച്ചു്, 'കൊച്ചീപ്പച്ചൻെറ മകളാണു്' ഞാനെന്നു് ഉറക്കെ വിളിച്ചുപറയുന്നതുകേട്ടു. സാറാമ്മയമ്മയെപ്പോലെ സർവ്വഗുണങ്ങളും തികഞ്ഞ ഒരു സ്ത്രീരത്നം കേരളത്തിൽ വിരളമാണു്. മാതുലനായ വറുഗീസുമാപ്പിള രചിച്ച പല ശ്ലോകങ്ങളും കാണാപാഠമായിരുന്നു. ജഡ്ജി കെ. കെ. തോമസ്സിൻെറ അമ്മ ചെറുപ്പത്തിലേ മരിച്ചുപോയി. സഹോദരിയുടെ മരണം വറുഗീസുമാപ്പിളയെ വല്ലാതെ വേദനിപ്പിച്ചു. അദ്ദേഹം ഉണ്ടാക്കിയ പാട്ടു്, 'ഇഷ്ടസോദരീ വിലാപ'ത്തിൽ നിന്നും,

''അച്ചാമ്മേ! പ്രിയ സോദരീ, തിലകമേ,
നീ കൊച്ചായിരുന്നപ്പം,
'അച്ചാച്ചാ' വിളിപ്പതും, കൊഞ്ചിക്കുഴഞ്ഞതും,
ഏദിമറപ്പേൻ ഞാൻ എക്കാലവും.''

സാറാമ്മയമ്മയിൽനിന്നും ഞാൻ കേട്ടതാണു്.

# വിദ്യാഭ്യാസം

ബാല്യത്തിൽ നിരണത്തു് മലയാളം പള്ളിക്കൂടത്തിൽ പഠിച്ചശേഷം തിരുവല്ലായിലും ആലപ്പുഴയിലും ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ പഠിച്ചു. പ്രശസ്ത വിജ്ഞാനസാഹിത്യകാരനും പണ്ഡിതനുമായ യശഃശരീരനായ ഐ. സി. ചാക്കോ സതീർത്ഥ്യനും, ചങ്ങാതിയുമായിരുന്നു. അദ്ദേഹം ഈററായിയെപ്പററി ഒരു ലേഖനം കുറെ വർഷങ്ങൾക്കുമുമ്പു് മലയാള മനോരമയിൽ പ്രസിദ്ധീകരിച്ചിരുന്നു. പിതാവിന്റെ മരണം അദ്ദേഹത്തെ വേദനിപ്പിച്ചു. (അനുശോചനക്കത്തു് അന്യത്ര)

കോളേജ് വിദ്യാഭ്യാസം മദ്രാസ് ക്രിസ്ത്യൻ കോളേജിലായിരുന്നു. പഠിതപത്തിനെക്കാരം കൂടുതൽ ശ്രദ്ധ പതിപ്പിച്ചിരുന്നതു് പൊതുകാര്യങ്ങൾക്കായിരുന്നു. ക്ലാസ്സിൽ വലിയ സമർത്ഥനല്ലായിരുന്നെങ്കിലും സഹപാഠികളുടെയും, ഗുരുക്കന്മാരുടെയും സ്നേഹം ഒരുപോലെ സമ്പാദിച്ചിരുന്നു. പ്രസംഗം എത്രനേരം വേണമെങ്കിലും പറഞ്ഞു് ശ്രോതാക്കളെ രസിപ്പിക്കുന്നതിനുള്ള സാമർത്ഥ്യം ഒന്നു വേറെ തന്നെയായിരുന്നു. പ്രസംഗമൽസരത്തിനു് മെഡൽ ലഭിച്ചിട്ടുണ്ടു്. സഹപാഠികളുടെ നേതാവായിരുന്നതിനോടൊപ്പം ഗുരുക്കന്മാരുടെയും സ്നേഹത്തിനു് അദ്ദേഹം പാത്രീഭവിച്ചിട്ടുണ്ടായിരുന്നു. 'കെ. സി. ഈപ്പന്റെ വാക്കുകൾ കേൾക്കുവാൻ സപാഠികൾ എപ്പോഴും ചുററും കൂടുക പതിവായിരുന്നെ'ന്നു് സ്നേഹിതനായ യശഃശരീരനായ ശ്രീ. എ. എം. വർക്കി പറഞ്ഞതു് ഞാൻ കേട്ടിട്ടുണ്ടു്. പ്രൊഫസറന്മാരെ ഈററായി അതിയായി സ്നേഹിച്ചിരുന്നെങ്കിലും വിദ്യാർത്ഥികളുടെ അവശതകൾ പരിഹരിക്കുവാൻ ഗുരുക്കന്മാരുമായി ഏററുമുട്ടുകയും ചെയ്തിരുന്നു. പ്രൊഫസറന്മാരോടുള്ള അദ്ദേഹത്തിന്റെ സ്നേഹം സംസാരത്തിൽ നിന്നും മനസ്സിലാക്കാമായിരുന്നു. ഗുരുഭൂതനായിരുന്ന മില്ലർസായിപ്പിന്റെ പ്രതോത നമസ്ക്കാരം ഈററായി എപ്പോഴും ഉരുവിടുക പതിവായിരുന്നു.'

'We are but the Creatures of a day,
Knowing nothing—'

എന്റെ പിതാവിന്റെ ഗുരുക്കന്മാരോടുള്ള സ്നേഹ പ്രകടനം കേൾക്കുമ്പോൾ എനിക്കും അവരോടെല്ലാം പ്രത്യേകമായൊരു ബഹുമാനം ഉണ്ടാകുമായിരുന്നു.

ഈററായി മദ്രാസ് ക്രിസ്ത്യൻ കോളേജിന്റെ ശതാബ്ദിയാഘോഷത്തിനു പോയിട്ടു തിരികെ വന്നപ്പോൾ കൊണ്ടുവന്ന ഗുരുക്കന്മാരുടെ പടങ്ങൾ ഞാൻ എന്റെ ആൽബത്തിൽ സൂക്ഷിച്ചുവെച്ചിട്ടുണ്ട്. ഓരോരുത്തരുടെയും ശബ്ദവും ഭാവവും അനുകരിക്കുവാൻ അദ്ദേഹത്തിനു വളരെ സാമർത്ഥ്യമുണ്ടായിരുന്നു.

പ്രൊഫസറായിരുന്ന സ്കിന്നർ സായിപ്പ് ഈററായിയുടെ മരണശേഷം അയച്ച അനുശോചന കത്തിൽ, സായിപ്പിന്റെകൂടെ സായാഹ്നസവാരിക്കു അദ്ദേഹം ചെല്ലുമായിരുന്നെന്നും അപ്പോഴെല്ലാം അദ്ദേഹത്തിന്റെ വർത്തമാനം തന്നെ വളരെ രസിപ്പിച്ചിരുന്നെന്നും ധൈര്യവും സത്യവും പ്രതിഫലിച്ചിരുന്ന ആ വിദ്യാർത്ഥിക്കു നല്ല ഭാവിയുള്ളതായി താൻ കരുതിയിരുന്നെന്നും പറഞ്ഞിട്ടുണ്ട്. പഴയ ക്രിസ്ത്യൻകോളേജിലെ ആൻേറഴ്സൺ ഹാൾ നാഷനൽ ബാങ്കിനു 1937–ൽ വിററതു തന്നെ ശ്രീ. ഈപ്പനോടുള്ള സ്നേഹംകൊണ്ടാണെന്നു പറഞ്ഞു കേട്ടിട്ടുണ്ട്. ക്രിസ്ത്യൻ കോളേജിലെ ഈററായിയുടെ ഉററ സ്നേഹിതന്മാർ അല്ലാടി കൃഷ്ണസ്വാമി അയ്യർ, ആർ. വി. കൃഷ്ണൻ, രാമാനുജയ്യങ്കാർ എന്നിവരായിരുന്നു. എല്ലാവരുടെയും സൗഹൃദം സമ്പാദിക്കുന്നതിനും അവരുടെയൊക്കെ ഉററ സുഹൃത്ത് കെ. സി. ഈപ്പനാണെന്നു മററുള്ളവർക്കു തോന്നിക്കത്തക്കവണ്ണമുള്ള വശ്യമായ പെരുമാററം ഈററായിക്കു വളരെയേറെ സുഹൃത്തുക്കളെ സമ്പാദിക്കുന്നതിനു ഇടയാക്കി.

വിദ്യാഭ്യാസകാലത്തു സ്വാതന്ത്ര്യസമരത്തിൽ താല്പര്യം കാണിക്കുകയും ഇന്ത്യൻ നാഷനൽ കോൺഗ്രസ്സ് നേതാക്കന്മാരുടെ ആഹ്വാനങ്ങളിൽ ആകൃഷ്ടനാകുകയും ചെയ്തിരുന്നു. വന്ദ്യനേതാക്കന്മാരുടെയെല്ലാം പടങ്ങൾ സൂക്ഷിച്ചുവെച്ചിരുന്നതിൽ നിന്നും അദ്ദേഹത്തിനു ഇക്കാര്യത്തിലുണ്ടായിരുന്ന താല്പര്യം വെളിപ്പെടുന്നു. ക്രിസ്ത്യൻ കോളേജിൽവെച്ചുണ്ടായ ഒരു തമാശ ശ്രീ. കെ. സി. ഈപ്പന്റെ സഹോദരൻ ശ്രീ. കെ. സി.

ഫിലിപ്പ് പറഞ്ഞിട്ടുള്ളതു് എന്റെ ഓർമ്മയിൽ വരുന്നു. കോളേജിൽവെച്ച് കുറേ തമിഴന്മാർ മലയാളികളായ വിദ്യാർത്ഥികളോട്ട് വഴക്കുണ്ടാക്കി. അതു തീർക്കാൻവേണ്ടി ശ്രീ. കെ.സി. ഈപ്പനും കുറെ മലയാളികളുംകൂടി രാത്രിയിൽ കോളേജിന്റെ അടുത്തൊരിടത്തു് തീ കൂട്ടി ചുററുമിരുന്നു് എന്തൊക്കെയോ ഉരുവിടാൻ തുടങ്ങി. തങ്ങൾക്കെതിരായി വല്ല മന്ത്രവും നടത്തുകയായിരിക്കുമെന്നു് കരുതി തമിഴ വിദ്യാർത്ഥികൾ ഉടനെ ചെന്നു ക്ഷമചോദിച്ചു.

—ഠ—

# വിവാഹം

ശ്രീ. കെ. സി. ഈപ്പൻെറ 22–ാമത്തെ വയസ്സിൽ വിവാഹം കഴിച്ചു. മാവേലിക്കര കുറ്റേടത്തു് ശ്രീമാൻ ഉമ്മെൻെറയും ശ്രീമതി കുഞ്ഞാണ്ടമ്മയുടെയും ആറാമത്തെ സന്താനമായ കുഞ്ഞാണ്ടമ്മയായിരുന്നു സഹധർമ്മിണി. അന്നത്തെ സുറിയാനിക്കാരുടെ പതിവനുസരിച്ചു് വരൻ കുതിരപ്പുറത്തും വധു മേനാവിലുമാണു് വിവാഹത്തിനു് പള്ളിയിലേക്കു് പോയതു്.

നിരണത്തു ഭവനത്തിൽ താമസിക്കുമ്പോൾ കൊച്ചീപ്പച്ചൻ തലയിൽ മുണ്ടുംകെട്ടി വീട്ടിൽ കയറിവരുന്നതു കണ്ടു് അമ്മയും അനുജത്തിമാരും പേടിച്ചു് നിലവിളിക്കുകയും പിതാവു വന്നു് ഈറായിയെ ശാസിക്കുയും ചെയ്തു. ഇവയിൽ നിന്നുമെല്ലാം കുറേശ്ശെ കുസൃതിത്തരങ്ങൾ കയ്യിലുണ്ടായിരുന്നുവെന്നുള്ളതു് മനസ്സിലാക്കാം.

ക്രിസ്ത്യൻ കോളേജിൽനിന്നും ബി. ഏ. ജയിച്ചശേഷം നിയമം പഠിക്കുന്നതിനുവേണ്ടി ലോ കോളജിൽ ചേർന്നെങ്കിലും പഠിത്തം തുടർന്നില്ലാ. അദ്ദേഹത്തിൻെറ പിതൃസഹോദരൻ യശഃശരീരനായ കണ്ടത്തിൽ വറുഗീസ്സു മാപ്പിളക്കു സുഖമില്ലാതെ വരികയും ചെറിയച്ഛനെ ശുശ്രൂഷിപ്പാൻ പഠിത്തം നിറുത്തി സമയം ചിലവഴിക്കുയും ചെയ്തു. മലയാള മനോരമയുടെ ജനയിതാവു് വറുഗീസു മാപ്പിളയാണു്. തൻെറ 33–മത്തെ വയസ്സിൽ നട്ടുവളർത്തിയ മനോരമ 47–ൽ അദ്ദേഹത്തിൻെറ മരണത്തോടെ അന്യകരങ്ങളിലായി. ഒരു വർഷത്തോളം ഈറായി മനോരമ നടത്തികൊണ്ടുപോയി. പിന്നീടു് പലരും അതിൻെറ നടത്തിപ്പിൽ പങ്കു വഹിച്ചു. പത്രാധിപരപ്പച്ചൻെറ ഒരു മകനുള്ളതു് (ശ്രീ. കെ. വി. ഈപ്പൻ) തിരുവനന്തപുരത്തു് വക്കീൽപണി ചെയ്തു. വിവാഹം ചെയ്തതു് പരേതനായ ഇ. ജെ. ജോൺവക്കീലിൻെറ പുത്രി കുഞ്ഞുഞ്ഞമ്മയെയാണു്. മനോരമ കണ്ടത്തിൽ തന്നെ ഇരിക്കണമെന്നുള്ള ഉദ്ദേശത്തോടെ ബാങ്കിൽനിന്നും 5000 രൂപാ എടുത്തുകൊടുത്തു അതു് ശ്രീ. മാമ്മൻമാപ്പിള വാങ്ങി. അപ്പോഴേക്കും ശ്രീ.കെ.വി. ഈപ്പനും പരമമടഞ്ഞിരുന്നു.

# അദ്ധ്യാപകൻ (1904–1919)

ഇക്കാലത്താണ് തിരുവല്ലാ എം.ജി.എം. ഹൈസ്കൂൾ ആരംഭിച്ചതു്. താമസിയാതെ കെ.സി. ഈപ്പൻ അവിടെ അദ്ധ്യാപകനായി നിയമിക്കപ്പെട്ടു. 15 വർഷം അദ്ദേഹം അവിടെ ശമ്പളം വാങ്ങാതെ അദ്ധ്യാപകനായി പ്രശസ്ത നിലയിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. (15 വർഷത്തെ ശമ്പളം കിട്ടുവാനുള്ള രേഖ അമ്മച്ചിയുടെ ഈട്ടിപെട്ടിയിൽ നിന്നും ഒരിക്കൽ എടുത്തുകാണിച്ചതോർക്കുന്നു.) വലിയ തുറ കളിലുള്ള ശിഷ്യന്മാർ ഈപ്പൻസാറിനെ അന്വേഷിച്ചു വരു മ്പോഴും അദ്ദേഹത്തിനു അവരോടുള്ള സ്നേഹം പ്രത്യേകതയർഹി ക്കുന്നതരത്തിലുള്ളതായിരുന്നു. മൃസിയം സൂപ്രണ്ടായിരുന്ന ശ്രീമാൻ തമ്പി, (ചീഫ് സെക്രട്ടറിയായി പിന്നീടു് റിട്ടയർ ചെയ്തു) തന്റെ ഗുരുഭൃതന്റെ മകനു വളർത്തുവാൻവേണ്ടി പ്രാവു കളെ കൊടുത്തയക്കുമായിരുന്നു. ഇററായി പഠിപ്പിച്ചിരുന്ന കാലത്തു് സ്വന്തം അനന്തിരവാം Dr. സാറാമ്മ ജോസഫ് ക്ലാസ്സിൽ ഒന്നാമതായിരുന്നെങ്കിലും ഒന്നാമത്തെ മാർക്കു് കൊടു ക്കുകയില്ലായിരുന്നു. എം.ജി.എം–ലെ മറെറാരു അദ്ധ്യാപക നായിരുന്ന ചുമ്മാരുസാർ അവിടെ പഠിപ്പിക്കാൻ പോയതു് ശ്രീ.കെ.സി. ഈപ്പനോടുണ്ടായിരുന്ന സ്നേഹം കൊണ്ടാണെന്നു് അനുശോചനകത്തിൽ പറഞ്ഞിട്ടുണ്ടു്. സ്കൂളിനെ അദ്ധ്യാപന കാലത്തെപ്പററി പ്രശസ്ത സാഹിത്യകാരനായ ശ്രീ.ഇ.എം. കോവൂർ എഴുതിയതു് ഇതിൽ പൂർണ്ണരൂപത്തിൽ വേറൊരിടത്തു ചേർക്കുവാൻ പോകുന്നതുകൊണ്ടു് ഇവിടെ കൂടുതൽ വിവരിക്കു ന്നില്ലാ.

# തിരുവിതാംകൂർ നാഷനൽ ബാങ്ക്

ഈററായി എം.ജി.എം. സ്കൂളിൽ അദ്ധ്യാപകനായിരിക്കമ്പോഴാണ് പിന്നീട് പ്രസിദ്ധമായി തീൎന്ന തിരുവിതാംകൂർ നാഷനൽ ബാങ്കിൻെറ പ്രവർത്തനമാരംഭിച്ചതു്. ബാങ്ക് തുടങ്ങുന്നതിനു ഒരു പ്രത്യേകകാരണമുണ്ടായിരുന്നു. ഈററായി വളരെ അധികം സ്നേഹിച്ചിരുന്ന ഇളയ സഹോദരൻ യശഃശരീരനായ ശ്രീ. കെ. സി. ചാക്കോ 1911–ൽ World Students Conference-നെ പ്രതിനിധീകരിച്ച് Constantinople–ൽ പോയി മടക്കയാത്രയിൽ ജറുസലേം ഒക്കെ കണ്ടിട്ടു തിരിച്ചുവന്നു. അദ്ദേഹം ജറുസലേമിൽനിന്നും കൊണ്ടുവന്ന മൂന്നു നിറത്തിലുള്ള കല്ലുകറം ഞാൻ സൂക്ഷിച്ചുവെച്ചിട്ടുണ്ടു്. (അതു് പൂജ്യമായ സ്ഥലത്തുനിന്നും അദ്ദേഹത്തിനു ലഭിച്ചതായിരിക്കണം.) ഡിസംബർ 1911–ൽ കുട്ടിച്ചായനു് (കെ.സി. ചാക്കോ) ക്ഷയരോഗം പിടിപെട്ടിട്ടുള്ളതായി കാണുകയും ആന്ധ്രപ്രദേശിലുള്ള മദനപ്പള്ളിയിൽ ചികിൽസക്കായി കൊണ്ടുപോകയുംചെയ്തു. തയ്യിലപ്പനും 1904–ൽ ഇഹലോകവാസം വെടിഞ്ഞിരുന്നു. തയ്യിലമ്മയും സാറാമ്മയമ്മയും ശ്രീ കെ. സി. മാമ്മൻമാപ്പിളയും രോഗിയുടെകൂടെ പോയതുകൊണ്ടു് ചികിൽസക്കും മററുമുള്ള പണം അയച്ചുകൊടുക്കേണ്ട ചുമതല രണ്ടാമത്തെ മകനായ ഈററായിക്കായിരുന്നു. മുററും പണം അയക്കാൻ എവിടെനിന്നും കിട്ടും? അദ്ദേഹം ഒരു ഉണ്ടിയൽ കച്ചവടക്കാരനെ സമീപിച്ചു. പക്ഷെ, പറഞ്ഞ സമയത്തിനു അയാരം പണം കൊടുത്തില്ല. ഈററായി വല്ലാതെ വിഷമിച്ചു. കുട്ടിച്ചായനും ഈററായിയുമായുള്ള സ്നേഹം തയ്യിലപ്പനും പത്രാധിപരപ്പച്ചനും തമ്മിലുണ്ടായിരുന്നപോലെ ഉള്ളതായിരുന്നു. (1904–ൽ രണ്ടുപേരും മരിക്കയും തൊട്ടടുത്തുള്ള കല്ലറകളിൽ സംസ്കരിക്കപ്പെടുകയും ചെയ്തു.) കുട്ടിച്ചായനെ ഏററവും അധികം ഈററായി ഇഷ്ടപ്പെട്ടിരുന്നതുകൊണ്ടു് എങ്ങനെ എങ്കിലും പണം ഉണ്ടാക്കുന്നതിനുള്ള മാർഗ്ഗം ആരാഞ്ഞു. അങ്ങനെ 1912–ൽ ചങ്ങാതിമാരുമായി ആലോചിച്ചു് തിരുവല്ലായിൽ ചെറിയ രീതിയിൽ ഒരു

ബാങ്ക് ആരംഭിച്ചു. 'ബാങ്ക് തുടങ്ങാൻ എത്ര മൈൽ സൈക്കിൾ ചവട്ടി, എത്ര വീടുകൾ കയറി ഇറങ്ങി' എന്ന് അദ്ദേഹം ഹൃദയവേദനയോടുകൂടി പറഞ്ഞുകേട്ടിട്ടുള്ളവർ ഇന്നും ജീവിച്ചിരിക്കുന്നുണ്ട്. 1937–ൽ കൊയിലോൺ ബാങ്കുമായുള്ള സംയോജനസമയത്തെ വലിയ നില കണ്ടിട്ടുള്ളവർ ഇതു ചിന്തിച്ചു കാണുമോ? ഇതു വാസ്തവമാണ്. കലയകാട്ടിൽ തോമസു കത്തനാർ ബാങ്ക് തുടങ്ങാൻ വളരെ ഓടിയ ആളാണ്. ഒടുവിൽ അദ്ദേഹവും ഇറങ്ങി പോകേണ്ട പരിതസ്ഥിതി സൃഷ്ടിക്കപ്പെട്ടു. (വളരെ വേദനയോടെ പലപ്പോഴും അച്ചൻ പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്.) ഒരു ക്ലാർക്കും, ഒരു ശിപായിയും മാത്രമായിരുന്ന ആദ്യത്തെ ജോലിക്കാർ. എം.ജി.എം–ലെ അദ്ധ്യാപകജോലിയും ബാങ്ക് നടത്തലും ഒന്നിച്ചുപോയി. ഈറായിയെ കാണാൻ ബാങ്കിൽ ചെല്ലുന്നവർ എം.ജി.എം–ൽ പഠിപ്പിക്കുന്ന സ്ഥലത്ത് എത്തി ആവശ്യങ്ങൾ പറഞ്ഞിരുന്നു. 1919–ൽ ബാങ്കിന്റെ ഒരു ശാഖ തിരുവനന്തപുരത്തു തുടങ്ങുന്നതിനായി ഈറായി തിരുവനന്തപുരത്തെത്തി. അമ്മാവനായ ഇ.ജെ. ജോൺ വക്കീലിനെ കണ്ടു. അഭിപ്രായം ആരാഞ്ഞപ്പോൾ തിരുവനന്തപുരത്ത് ബാങ്ക് തുടങ്ങുന്നത് മടയത്തരമാണെന്നും, ഉടനെ തിരികെ പോകണമെന്നുമുള്ള ഉപദേശമാണ് കൊടുത്തത്. കുറെനാൾ കഴിഞ്ഞ് റോഡിൽവെച്ച് ഈറായിയെ പാപ്പിച്ചായൻ (ഇ.ജെ.ജോൺവക്കീൽ) കണ്ടപ്പോൾ, 'എടാ, ഈപ്പാ നിനക്കിതുവരെ തിരിച്ചുപോകാറായില്ലയോ' എന്നു ചോദിച്ചു. ഏതായാലും വളരെ താമസിയാതെ തിരുവനന്തപുരത്ത് ഒരു ശാഖ തുടങ്ങി. ഈ ഘട്ടത്തിൽ സഹായത്തിനാരുമില്ലാതെ സ്ഥാപനം നിലനിറുത്തികൊണ്ടുപോകുവാൻ ധാരാളം ബുദ്ധിമുട്ടുകൾ ഉണ്ടായി. ഒരിക്കൽ ഒരു വലിയ ധനികൻ 5000 രൂപാ ബാങ്കിൽനിന്നും കടമാവശ്യപ്പെട്ടു. 5000 രൂപാ കൊടുക്കാൻ അന്നു ബാങ്കിൽ ഉണ്ടായിരുന്നില്ലാ. എന്നാൽ ആ തുക കൊടുത്തില്ലെങ്കിൽ ഒരു ബാങ്കിനെ സംബന്ധിച്ചിടത്തോളം വലിയ ക്ഷീണവുമാണ്. പലയിടത്തും ഓടിനടന്നിട്ടും പണമു ണ്ടായില്ലാ. പണം കൊടുക്കേണ്ട തീയതിയും അടുത്തു. ഉറക്കം വരാതെ രാത്രികൾ കഴിച്ചു. എങ്കിലും അമ്മച്ചിയെപോലും വിഷമം അറിയിച്ചില്ലാ. പിറ്റെദിവസം പണം കൊടുക്കണം. 5000 രൂപാ കൊടുക്കാനില്ലാത്ത ഒരു ബാങ്കിന്റെ

സ്ഥിതിയെന്ത്? പ്രാർത്ഥനയോടെ രാത്രി തള്ളിനീക്കി. നേരം
വെളുത്തു. അന്നു രാവിലെ എഴുത്തുകൾ വന്നപ്പോൾ ആദ്യം
പൊട്ടിക്കാനിടയായതു് സിലോണിൽ നിന്നും ഒരു ധാര
ബാങ്കിൽ നിക്ഷേപിക്കുന്നതിനായിട്ടയച്ച 5000 രൂപായുടെ ഒരു
ചെക്കും, എഴുത്തുമായിരുന്നു! സന്തോഷംകൊണ്ടു് മതിമറന്നു
ഈററായി ദൈവത്തെ മഹത്വപ്പെടുത്തി. അമ്മച്ചിയെ വിളിച്ചു്
നടന്ന കാര്യമെല്ലാം പറഞ്ഞുകേൾപ്പിച്ചു. ഇപ്പോൾ തിരുവന
ന്തപുരത്തു് സ്റ്റാററ്യൂവിനടുത്തു് (സെക്രട്ടറിയേററിനെതിർവശം)
ത്രിവേണി ഡിപ്പാർട്ടുമെൻറു സ്റ്റോർ ഇരിക്കുന്ന സ്ഥലവും കെട്ടി
ടവും ബാങ്കിനുവേണ്ടി വാങ്ങി സ്വന്തകെട്ടിടത്തിൽ ബാങ്കു്
പ്രവർത്തനമാരംഭിച്ചപ്പോൾ (1935–ൽ) ഈററായിചെയ്ത പ്രസം
ഗത്തിൽനിന്നാണു് ബാങ്കിൻെറ ഉത്ഭവം, തിരുവനന്തപുരത്തു
ബ്രാഞ്ചു തുടങ്ങുന്നതും, ബാങ്കിൻെറ ബാലാരിഷ്ടതകളെപ്പററിയും
ഈററായിയുടെ വായിൽനിന്നും ഞാനാദ്യമായി കേട്ടതു്. ഒരു
ബാങ്കിൻെറ ശൈശവം, ബാല്യം, കൌമാരം എന്നിങ്ങനെ
യുള്ള അവസ്ഥകൾ തരണം ചെയ്യുന്നതുവരെ തനിച്ചു്, അതിനെ
വളർത്തിയെടുക്കാൻ ഒക്കെ എത്രമാത്രം കഷ്ടതകൾ സഹിച്ചു
കാണണം: പക്ഷേ, ഈശ്വരനിലുള്ള അചഞ്ചലമായ വിശ്വാസം
ദുർഘടസന്ധികളെയെല്ലാം തരണം ചെയ്യാൻ അദ്ദേഹത്തെ
പ്രാപ്തനാക്കി. ബാങ്കിൻെറ പ്രവർത്തനത്തോടൊപ്പം സാമൂഹ്യ
ക്ഷേമപ്രവർത്തനങ്ങളിലും ഏർപ്പെട്ടിരുന്നു. പല സ്ഥലത്തും
വസ്തുതർക്കങ്ങളും ഭാഗം വെക്കലിലുമുണ്ടാകുന്ന പ്രശ്നങ്ങളും
ഒത്തുതീർപ്പാക്കുന്നതിനു് പലരും ഈററായിയെ സമീപിച്ചി
രുന്നു. ഭാര്യാഭർത്തൃകലഹം തീർക്കുന്നതിനും അദ്ദേഹം പങ്കു
വഹിച്ചു. അക്കാലത്തു് സയൻസ് കോളേജിൽ (ഇപ്പോഴത്തെ
യൂണിവേഴ്സിററി കോളേജ്) ഫീസ് വർദ്ധിപ്പിച്ചതിനെതി
രായി 1921–ൽ വിദ്യാർത്ഥികൾ സമരം ചെയ്തപ്പോൾ ലാത്തി
ച്ചാർജ്ജ് നടത്താനുദ്ദേശിച്ച ഡി.എസ്.പി–യെ ഈററായി
കെട്ടിപ്പിടിച്ചു് സാന്ത്വനപ്പെടുത്തി ലാത്തിച്ചാർജ്ജിൽനിന്നും
പിന്തിരിപ്പിച്ച ഒരു സംഭവത്തെപ്പററി പറഞ്ഞുകേട്ടിട്ടുണ്ടു്.

## പൊതു പ്രവർത്തനം

തിരുവിതാംകൂർ നാഷനൽ ബാങ്കു് അനുദിനം പുരോഗ
മിച്ചതിനോടൊപ്പം തന്നെ ശ്രീ. കെ. സി. ഈപ്പൻെറ ജന
സ്വാധീനവും കൂടിക്കൂടിവന്നു. നേരത്തെ പറഞ്ഞതുപോലെ

പൊതുജന നന്മയെ ലാക്കാക്കി പല നല്ല കാര്യങ്ങളും ചെയ്തു കൊടുത്തിരുന്നതിനാൽ സാധാരണയായി ഒരു ബാങ്കറോടു തോന്നാവുന്ന അവജ്ഞയോ, നീരസമോ ശ്രീ.കെ.സി. ഈപ്പനോട് ജനങ്ങൾക്ക് തോന്നിയിരുന്നില്ല. സ്വാതന്ത്ര്യസമര സേനാനിയും മുൻമുഖ്യമന്ത്രിയുമായിരുന്ന ശ്രീ. സി. കേശവൻ ഇററായിയെപ്പററി പറഞ്ഞിരിക്കുന്നതിങ്ങനെയാണ്: ''ബാങ്കും സ്നേഹവും ഒരുമിച്ചു പോവുക പ്രയാസമാണ്. എന്നാൽ എല്ലാവരേയും സ്നേഹിച്ചുകൊണ്ട് ബാങ്ക് നടത്തുവാൻ സാധിക്കുമെന്ന് മി. ഈപ്പൻ കാണിച്ചുതന്നു. മുതലാളികൾക്കും സാധാരണക്കാർക്കും ഒരുപോലെ മിസ്റ്റർ ഈപ്പൻെറ ബാങ്ക് പ്രവർത്തനം സഹായകരമായിരുന്നു''.

ബാങ്ക്മാനേജരായിരുന്നപ്പോൾതന്നെ ശ്രീമൂലം പ്രജാസഭാംഗവും, പഞ്ചായത്തു കോടതി ജഡ്ജിയും, റെയിൽവെ ബോർഡിലെ തിരുവിതാംകൂർ പ്രതിനിധിയും, മലയാള മനോരമയുടെ ലേഖകനുമായി ശ്രീ. കെ. സി. ഈപ്പൻ പ്രവർത്തിച്ചിരുന്നു. എന്നാൽ സംയുക്തം (ക്രൈസ്തവ—ഈഴവ—മുസ്ലീം സഖ്യം) ആരംഭിച്ചതോടെ ഇററായി അതിൻെറ പ്രധാന പ്രവർത്തകരിലൊരാളെന്നറികയും ചെയ്തപ്പോൾ റെയിൽവേ ബോർഡിൽ അദ്ദേഹത്തിനുള്ള അംഗത്വം മഹാരാജാവ് എടുത്തുകളഞ്ഞു. ഞങ്ങൾ അന്നു സ്റ്റാച്ച്യു റോഡിനടുത്ത് മെയിൻ റോഡിൽ സോയർ സായിപ്പിൻെറ വീട്ടിൽ താമസിക്കയാണ്. ഞങ്ങളുടെ വീടിൻെറ മുകളിലത്തെ നിലയിൽ വെച്ചായിരുന്നു മേല്പറഞ്ഞ സംഘടനയുടെ യോഗങ്ങൾ നടത്തിയിരുന്നതു്. തിരുവിതാംകൂർ ചീഫ് സെക്രട്ടറിയായിരുന്ന യശഃശരീരനായ ശ്രീ. കെ. ജോർജ്ജിനെ തരംതാഴ്ത്തിയപ്പോൾ ഇററായിയുടെ അടുക്കൽ ശിപാർശചെയ്യാൻ വന്നു. ആയിടയ്ക്ക് പലരുടെയും ജോലി പോകുമെന്നറിഞ്ഞു് ശുപാർശക്ക് പലരും കാറുകളിൽ വീട്ടിൽ വന്നിരുന്നു. സ്വന്തക്കാർക്കും മററുള്ളവർക്കും ഒരുപോലെ സഹായം ചെയ്തുകൊടുക്കുമായിരുന്നു. ഒരു നല്ല പ്രാസംഗികനായിരുന്നു ശ്രീ. കെ. സി. ഈപ്പൻ. അദ്ദേഹത്തിൻെറ ഒരു പ്രസംഗമെങ്കിലുമില്ലാത്ത ദിവസങ്ങൾ അന്നു തലസ്ഥാനത്തു് വിരളമായിരുന്നു. ശക്തമായ ഭാഷയിൽ സംഗതികൾ തുറന്നുപറയുമ്പോൾ ഒരു സക്സസ് ക്ലബ്ബിനു കിട്ടുന്ന കയ്യടി നിറുത്താതെ 1, 2 മണിക്കൂർ കിട്ടുമായിരുന്നു.

ശ്രോതാക്കളും എത്രസമയം വേണമെങ്കിലും പ്രസംഗം ശ്രദ്ധയോടെ കേട്ടിരുന്നു.

തിരുവനന്തപുരം വൈ. എം. സി. ഏ-യിൽ വെച്ച് മഹാരാജാവിന്റെ ജന്മനക്ഷത്രത്തിൽ നടന്നുവന്നിരുന്ന കോസ് മോപോലീററൻ ഡിന്നറിന്റെ ജനയിതാവ് ശ്രീ. കെ. സി. ഈപ്പനായിരുന്നു. 1937 ഫെബ്രുവരി 23-ാം തീയതി ബുധനാഴ്ച മഹാരാജാവ് കുടുംബസമേതം ഇംഗ്ളണ്ട് സന്ദർശിച്ചിട്ട് മദ്രാസിലെത്തിയപ്പോൾ റെയിൽവേസ്റ്റേഷനിൽ ഉണ്ടായ തിരക്കിൽ അകപ്പെട്ടു വളരെ കഷ്ടപ്പെടാനിടയായി. പിതാവ് ഉടനെ പെട്ടെന്ന് ഒരു വലയം സൃഷ്ടിച്ച് രാജകുടുംബത്തെ ജനക്കൂട്ടത്തിന്റെ തിക്കും തിരക്കിൽ നിന്നും രക്ഷപ്പെടുന്നതിനു സഹായിച്ചു. (അതിന്റെ പടം മനോരമയിൽ വന്നിരുന്നു) ഇററായി പിന്നീട് നേരെ പോയതു് ആസ്ഥായുടെ ചികിത്സക്കു ഡോക്ടർ പോളിനെ കാണാനായിട്ടാണു്. ജൂബിലി ടൌൺ ഹാളിൽ പൗരാവലിയുടെ മംഗളപത്രം രാജകുടുംബത്തിനു് സമർപ്പിച്ചപ്പോൾ ഇററായി വലിയ പങ്കുവഹിച്ചു. ഇങ്ങനെയൊക്കെ പ്രവർത്തിച്ചിരുന്ന ശ്രീ. കെ. സി. ഈപ്പനെയാണു് മഹാരാജാവ് പിന്നീട് ബന്ധനസ്ഥനാക്കി ജയിലിലടച്ചതു്.

ദീനാനുകമ്പ, സാധുസംരക്ഷണം ഇവ ഇററായിയുടെ കൂടപ്പിറപ്പായിരുന്നു. കരയുന്നവരോടുകൂടെ കരയുക; ചിരിക്കുന്നവരോടുകൂടി ചിരിക്കുക ഇതായിരുന്നു അദ്ദേഹത്തിന്റെ ജീവിതാദർശം. ഒരിക്കൽ ഒരിടവഴിയിൽകൂടി വരുമ്പോൾ ഒരു പോലീസുകാരൻ ഒരു സാധുസ്ത്രീയുടെ അന്നു പുല്ലുവിററുകിട്ടിയ നാലു ചക്രം തട്ടി എടുക്കാനൊരുങ്ങുന്നതു കണ്ടു് അയാളെ ശാസിക്കയും, 'ജോലികളയുമെന്നു' പറഞ്ഞു് ഭയപ്പെടുത്തുകയുംചെയ്തു. (പിതാവ് മേലിൽ അങ്ങനെ ചെയ്യാതിരിപ്പാൻ ഭയപ്പെടുത്തിയെന്നേയുള്ളു).

ഒരിക്കൽ പഴയ ലോ കോളേജിന്റെ എതിരുവശത്തു് 'അയ്യാ' എന്ന തമിഴന്റെ വീട്ടിൽ ഞങ്ങൾ താമസിക്കുമ്പോൾ ഒരു സാധുവിന്റെ വീടിനു തീപിടിച്ചു. ഇററായി ഒരു കുടത്തിൽ വെള്ളവുമായി പാഞ്ഞുചെന്നു് തീ കെടുത്താൻ സഹായിച്ചു. ആ വീട്ടിലെ നീണ്ടുകിടക്കുന്ന വരാന്തയിൽ കമ്പേറുകളേല ഭേദമെന്യേ ആളുകളെ ഇരുത്തി രസിപ്പിക്കുമ്പോൾ

ഞാൻ ഇററായിയുടെ അടുത്തിരുന്ന് അവരുടെ സംഭാഷണം കേട്ടുകൊണ്ടിരിക്കും. അവിടെ വന്നുകൊണ്ടിരുന്ന യശഃശരീരനായ ശ്രീ. ഐ. സി. ചാക്കോയെ നല്ലവണ്ണം ഓർക്കുന്നു. അദ്ദേഹം വന്നു വളരെയധികം സമയം ഇററായിയുമായി പല കാര്യങ്ങളും സംസാരിച്ച് സമയം കഴിക്കുമായിരുന്നു.

ആയിടക്ക് ഒരു ബ്രാഹ്മണൻെറ 'Ware House' എന്ന തുണിക്കട, കടംകേറി നശിച്ചു. എൻെറ പിതാവ് അയാളെ സഹായിക്കാൻ പഴയ തുണികൾ വിലക്കുവാങ്ങി (അതു എളുപ്പം കീറുന്നതായിരുന്നു). നെടുമങ്ങാട്ടു താലൂക്കിൽ മലമ്പനി പടർന്നുപിടിച്ചതറിഞ്ഞ് അവിടെ ഉടനെ കാറിൽപോയി അവരെ സഹായിച്ചു. പണപ്രയാസമുള്ളവർക്കെല്ലാം സഹായഹസ്തം നീട്ടി. പരീക്ഷാഫീസടക്കാൻ നിവർത്തിയില്ലെന്നും പറഞ്ഞു ധാരാളം വിദ്യാർത്ഥികൾ വരുക പതിവായിരുന്നു. നെടുമങ്ങാട്, പുനലൂർ, അഞ്ചൽ, ചാക്ക, കടപ്പുറം എന്നീ സ്ഥലങ്ങളിലുള്ളവർ പണത്തിനു ബുദ്ധിമുട്ടുണ്ടായി വന്നു സങ്കടം പറയുമ്പോൾ അവർ പറഞ്ഞ വിലകൊടുത്ത് ഇററായി ആ സ്ഥലങ്ങൾ വാങ്ങി അവരെ സഹായിച്ചു.

ഒരു ശിഷ്യനായ പരേതനായ ശ്രീ.ഐ.ഡി. ചാണ്ടി ഭാര്യയോടു പറഞ്ഞത്, 'ഞാനേററവും സ്നേഹിച്ചിരുന്ന ഗുരു ആയിരുന്നു ഈപ്പൻസാർ' എന്നാണ്. ഒരിക്കൽ, സ്ഥലം വാങ്ങാൻ ഇററായിയുടെ പേരിൽ പറെറഴുതി രൂപാ എടുത്തു കൊടുത്തു സഹായിച്ചതായി പറഞ്ഞു. എം. ജി. എം.-ലെ ശിഷ്യന്മാരെല്ലാം, ഇററായി അവരെ സ്നേഹിച്ചതും, സഹായിച്ചതും പറയുമായിരുന്നു. ഒരു ശിഷ്യൻ പണമാവശ്യമായിട്ട് അമ്മയുടെ താലി ബാങ്കിൽ പണയംവെക്കാൻ കൊണ്ടു ചെന്നതായും, താലി എടുക്കാതെ 1000 രൂപാ കൊടുത്തതായും പറഞ്ഞു.

എല്ലാ ക്രിസ്തുമസ്സിനും ഊളമ്പാറയുള്ള മാനസികരോഗികൾക്കും, കുഷ്ഠരോഗികൾക്കും പല വീടുകളിൽനിന്നും വട്ടയപ്പവും, ബിസ്ക്കററ്, മുട്ടായി എന്നിവ കടകളിൽനിന്നും ഞങ്ങളുടെ ഭവനത്തിൽ കൊണ്ടുവന്ന് പൊതികളാക്കി ബസ്സിൽ വൈ.എം.സി.എ.-ക്കാർ കൊണ്ടുകൊടുക്കുക പതിവായിരുന്നു. എനിക്ക് എന്തെങ്കിലും ആവശ്യമുള്ളത് തരാൻ അമ്മച്ചി മടിച്ചാൽ ഇററായി ഉടനെ അതു വാങ്ങിത്തന്നിരുന്നു.

ഇററായിയുടെ ഒരു ബന്ധുവിനെ കൊലക്കുററത്തിനു പ്രേരിപ്പിച്ചു എന്ന കേസിൽ പ്രതിയെ അറസ്റ്റു ചെയ്യാൻ അവരുടെ വീട്ടിൽ തിരുവനന്തപുരം ഡി.എസ്.പി. ചെന്നു. ഇററായിയെ അവിടെ കണ്ടു് അസഭ്യങ്ങൾ കുറെ പറഞ്ഞിട്ടു പോയി. എന്നാൽ ആ ഡി.എസ്.പി. B. നാണുപിള്ള രോഗം കൂടുതലായി കിടക്കുന്നതറിഞ്ഞു് അവരുടെ വീട്ടിൽ ചെന്നപ്പോൾ ഇററായിയെ കണ്ടു ഉടൻ B. നാണുപിള്ള വാവിട്ടു കരഞ്ഞു. ക്ഷമ ചോദിച്ചു. ഒടുവിലാണു് ഇററായിക്കു് കാര്യം മനസ്സിലായതു്. കാരണം, പകയെന്ന വാക്കു് പിടിയില്ലാത്ത ആളായിരുന്നു എൻെറ പിതാവു്. അപ്പോഴേ, അതെല്ലാം മറക്കുകയും ക്ഷമിക്കുകയും ചെയ്തിരുന്നു. ശത്രുക്കളെയും, മിത്രങ്ങളാക്കാൻ ഈ സ്വഭാവം കാരണം ഇററായിക്കു കഴിഞ്ഞിരുന്നു. ചതിയനാണെന്നു് വെട്ടിത്തെളിഞ്ഞ ആളിനെപോലും, 'അയാൾ മണ്ടനാ, പാവമാ,' ഇങ്ങനെ പറയുന്നതു എന്നെ അത്ഭുതപ്പെടുത്തിയിട്ടുണ്ടു്.

''സ്നേഹിക്കയുണ്ണീ നീ നിന്നെ
ദ്രോഹിക്കുന്ന ജനത്തെയും
ദ്രോഹം ദ്വേഷത്തെ മാററിടാ
സ്നേഹം നീക്കിടുമോർക്ക നീ''

ഇടത്തെ ചെകിട്ടിലടിയേൽക്കുമ്പോൾ വലത്തേതും കാണിക്കാൻ പറഞ്ഞ ക്രിസ്തുവിൻെറ അഹിംസയാണു് സ്നേഹം.' ലോകപ്രശ്നങ്ങളെ പരിഹരിക്കുന്നതിനുള്ള ഏകവും അനിവാര്യവുമായ വഴിയും അതാണല്ലോ.

ഒരിക്കൽ സാമ്പത്തികമായി ബുദ്ധിമുട്ടുള്ള ഒരു ബിരുദധാരിയെ ഹെഡ് കോൺസ്റ്റബിളായി ജോലിയിലെടുക്കാൻ ഇററായിയുടെ സുഹൃത്തായ പോലീസ് കമ്മീഷണർ രാമാനുജയ്യങ്കാരോടു് അഭ്യർത്ഥിച്ചപ്പോൾ പോലീസ് ഇൻസ്പെക്ടറായി അയാളെ എടുത്തു. രാമാനുജയ്യങ്കാർ പോലീസ് കമ്മീഷണറായി ചാർജ്ജ് എടുക്കാൻ തിരുവനന്തപുരത്തു വന്നപ്പോൾ കുടുംബസമേതം വീട്ടിൽ വന്നു. അദ്ദേഹത്തെ കണ്ടമാത്രയിൽ ഇററായി പാഞ്ഞോടുന്നതും രണ്ടുപേരുംകൂടി കെട്ടിപ്പിടിച്ചു് കുറെ അധികനേരം നിൽക്കുന്നതും കണ്ടു് ഞാനനങ്ങാതെ നിന്നു പോയി.

രാജകുടുംബാംഗങ്ങൾക്ക് ഇററായിയെ കാര്യമായിരുന്നു. സഹോദരിയുടെ കല്യാണത്തിന് സീനിയർ മഹാറാണി ഒരു സാരിയും, വലിയ കോയിതമ്പുരാൻ ഒരു മധുര ഉുപ്പട്ടാവും സമ്മാനമായി കൊടുത്തയച്ചു. സ്വീകരണത്തിന് പോലീസ് ബാൻറും പോലീസ് കമ്മീഷണർ അയച്ചുതന്നു.

കൊച്ചുകുട്ടികരം കരയുന്നതുപോലും ഇററായിക്ക് സഹിക്കാൻ കഴിഞ്ഞിരുന്നില്ലാ. ഞങ്ങളൊക്കെ കുഞ്ഞുങ്ങളായിരിക്കുമ്പോരം കരഞ്ഞാലുടൻ വന്നു എടുത്തു സാന്ത്വനപ്പെടുത്തുമായിരുന്നു. ഉരുണ്ടുവീണുള്ള കരച്ചിലെങ്കിൽ വേദനയുള്ള ഭാഗത്ത് മന്ത്രം ചൊല്ലും. ഇതാണ് മന്ത്രം:

''മന്ത്രം മന്ത്രം ചുണ്ണാമ്പുകുടുക്കേ
പിടിച്ചിട്ട മന്ത്രം
ഇന്നുപൊറുക്കും, നാളെപൊറുക്കും
പൊറുത്തില്ലെങ്കിൽ എനിക്കെന്തോചേതം
ഇസാഹു ഇസാഹു''

ഈ മന്ത്രത്തോടെ വേദന നിശ്ശേഷം മാറും. മാറിയില്ലെങ്കിൽ ഒരു മന്ത്രവുംകൂടിയായി. വേദന മാറിയാലും പിതാവിൻെറ തോളിൽ കുറച്ചുനേരംകൂടി ഇരിക്കാം.

അമ്മ ഞങ്ങളെ കുററംചെയ്യുന്നതിന് തല്ലാൻ ഈർക്കിലെടുക്കുമ്പോരം ആരോടും കോപിക്കപോലുംചെയ്യാത്ത ഇററായിയുടെ അടുക്കലേക്ക് ഓട്ടംപിടിക്കും. ഉടൻതന്നെ പരാതിക്കാരെ രണ്ടുപേരെയും ഇററായി പിണക്കാതെ ഞങ്ങരംക്ക് തല്ലുംകൊള്ളാതെ പ്രശ്നം തീർക്കും. അമ്മച്ചിക്ക് അടിക്കാൻ സാധിച്ചിട്ടുള്ളത് ഇററായി ഇല്ലാത്ത അവസരത്തിൽ മാത്രമായിരുന്നു. ശനിയാഴ്ച രാവിലെ എല്ലാവരെയും എണ്ണതേച്ചു കുളിപ്പിക്കാൻ അമ്മച്ചി വിളിക്കും. അടിയെ പേടിച്ച് ഞാൻ ഓടിഎത്തും. എന്നാൽ മൂത്ത സഹോദരി രാത്രിവരെ പറമ്പെല്ലാം ഓടിനടക്കും. രാത്രിയിൽ അമ്മച്ചി പിടികൂടി നല്ല വടി കൊണ്ട് അടിച്ചു കുളിപ്പിക്കുകയാണ് പതിവ്. ഇളയ സഹോദരൻ ചെറുപ്പത്തിൽ കല്ലെടുത്തു വീട്ടിലോട്ടെറിക, തുണി ഉടുക്കാതെ ഓടുക, തുടങ്ങിയ കസൃതിത്തരങ്ങരം കാട്ടുന്നതിന് പിതാവു ഒരിക്കൽ തല്ലിയിട്ടുണ്ട്. ഒരിക്കൽ തിളച്ചവെള്ളം

സഹോദരിയുടെ കാലിലൊഴിച്ചിട്ടുപോലും പിതാവു് മകനെ ശിക്ഷിക്കാതെ ശാന്തനായി വിളിച്ച് ഉപദേശിച്ചതേയുള്ളു.

തിരുവനന്തപുരത്തു് സ്പെൻസർ ജംഗ്ഷനിലുള്ള ഓർത്ത ഡോക്സ് പള്ളിയുടെ കൈവശം സീതാരാമൻ പോററി ക്ലബ്ബ് ഈററായിയുടെ നിത്യസന്ദർശന കേന്ദ്രമായിരുന്നു. 'അദ്ദേഹത്തെ കാണാനും കാണാനെന്ന ഭാവത്തിലും അവിടെ ചെല്ലുന്നവർക്ക് അദ്ദേഹത്തിൻെറ തുറന്ന മണിപേഴ്സിൻെറ ചിലവിൽ ഹൽവായും, ബോളിയും, ജിലേബിയും വേണ്ടത്ര കഴിച്ചിട്ടുപോരാമെന്നു്' ശ്രീ. ഈ. എം. കോവൂർ മനോരമയിൽ (27-4-48) ൽ എഴുതിയിരുന്നതു് വളരെ ശരിയാണു്.

ഈററായിയെ കാണാൻ ധാരാളംപേർ വീട്ടിൽവരും. ആരെങ്കിലും വന്നിട്ടു കാണാതെ പോയാൽ അതറിയുന്ന ഉടനെ അവരെ അന്വേഷിച്ചുള്ള പുറപ്പാടായി. കമ്പനാട്ടുള്ള ബ്രദർ മാമ്മനച്ചൻ ഈററായിയെപ്പററി ഒരു കഥ മക്കളോടു് പറഞ്ഞിട്ടുണ്ടു്. അച്ചൻ വീട്ടിൽ വന്നപ്പോഴം ഈററായി ഇല്ലായിരുന്നു. വിവരം അറിഞ്ഞ ഉടനെ മാമ്മനച്ചനെ തേടി പുറപ്പെട്ടു. ഒരു ഊടു വഴിയിൽവെച്ച് കണ്ടു കുറച്ചധികനേരം സംസാരിച്ചിട്ടു തിരിച്ചുപോന്നു. ഇക്കാര്യം മാമ്മനച്ചൻ, ഈററായി മരിച്ചതറിഞ്ഞപ്പോഴം തൻെറ മക്കളോടു് പറഞ്ഞ കഥയാണു്. വിമൻസ് കോളേജിൽ എൻെറ സഹപാഠിയായിരുന്ന പൊന്നമ്മ മാമ്മൻ എന്നോടു പറഞ്ഞതാണീ കഥ.

ഭൃത്യന്മാരോടും ബാങ്ക് ജോലിക്കാരോടും വളരെ സ്നേഹമായിട്ടും സൌമ്യമായിട്ടുമാണു് പെരുമാറിയിരുന്നതു്. 'കിണ്ടിയിൽ വെള്ളമില്ലെങ്കിൽ കൈകഴുകാതെ മുണ്ടിൽ തുടച്ചാലും വെള്ളം കൊണ്ടുവരുവാൻ ഭൃത്യന്മാരോടു പറയുകയില്ലെന്നു്' അമ്മച്ചി തമാശയായി പറയുമായിരുന്നു. ഈററായി മുണ്ടിൽ കൈതുടക്കുന്നതു് ഞാൻ കണ്ടിട്ടില്ല. എന്നാൽ വെള്ളം വരുന്നതുവരെ ക്ഷമയോടെ കാത്തുനിന്നു കൈകഴുകുന്നതും കണ്ടിട്ടുണ്ടു്.

മക്കൾക്കു് ഫീസുകൊടുക്കാൻ നിവൃത്തിയില്ലാത്തവർ, വീടുകെട്ടാൻ വശമില്ലാത്തവർ, ചികിൽസയ്ക്കു പണം വേണ്ടിയവർ, പെണ്ണിനെ കെട്ടിക്കാൻ സ്ത്രീധനം കൊടുക്കേണ്ടവർ തുടങ്ങി വലിയ തോട്ടമുടമകൾവരെ ശ്രീ.കെ.സി. ഈപ്പനെ സമീപിക്കമായിരുന്നു. ആരോടും 'ഇല്ലാ' എന്നു പറഞ്ഞുവിട്ടിട്ടില്ലാ.

പണം കടം വാങ്ങിയവർ ഇന്നു തിയേററർ നടത്തുന്നു. വലിയ തോട്ടക്കാരായിരിക്കുന്നു, ന്യായാധിപന്മാരായിരിക്കുന്നു—എന്നു വേണ്ടാ ആ നിറഞ്ഞ കൈ അനേകരെ ഇന്നു വലിയ നിലയിലെത്തിച്ചിട്ടുണ്ട്. ചിലരെല്ലാം അഭിമാനത്തോടെ അവ പറയാറുമുണ്ട്. പണം തിരിച്ചടക്കാൻ നിവൃത്തിയില്ലാതെ വാറണ്ടുശിപായിൽനിന്നും രക്ഷപ്പെടാൻ ഇററായിയെ തന്നെ സമീപിക്കുന്ന ഇടപാടുകാരും ഉണ്ടായിരുന്നു. അങ്ങനെ വരുന്നവർക്കു്, 'സമയം നീട്ടികൊടുക്കാൻ', കേസു നടത്തിപ്പുകാരൻ വറുഗീസുചേട്ടനോടു പറയുമായിരുന്നു. ഇങ്ങനെ അവധികൊടുത്താൽ പണം തിരികെ കിട്ടുമെന്നുള്ളതുകൊണ്ടല്ലാ അങ്ങനെ ചെയ്തിരുന്നതു്. പിന്നയോ, ബാങ്കിൻെറ ചട്ടപ്രകാരം പണം തിരിച്ചു പിടിക്കാതെ രക്ഷപ്പെടുത്താനുള്ള പണിയായിരുന്നു ഇററായിയുടെ അവധികൊടുക്കൽ നടപടി. കോപിക്കുന്ന ഒരവസരമേ ഞാൻ കണ്ടിട്ടുള്ളൂ. 'എന്തുമാനേ!' എന്നു വിളിച്ചുകൊണ്ടു് കൈ കൂപ്പിനിൽക്കുന്ന ആളുകളോടു്, 'എടോ, തൻെറ കൈ താഴെ കിടക്കത്തില്ലയോ, എന്നു പറയുന്ന രംഗം. കുബേരകുചേല ഭേദമെന്യേ ധാരാളംപേർ സമയം നോക്കാതെ വീട്ടിൽ വന്നുകൊണ്ടിരുന്നു. വഞ്ചിപുഴ തമ്പുരാനും, കൊച്ചി തമ്പുരാനുമൊക്കെ മേശയുടെ അടുത്തിരിക്കുമ്പോഴും, ഒരു സാധു വന്നാലുടൻ, ഏററം പ്രായംകൂടിയ കൊച്ചിക്കാ ചേട്ടനെ വിളിച്ചു്, 'അയാൾ വന്നതെന്തിനാണെന്നു് ചോദിക്കു്'. സാധുക്കളോടു് എനിക്കുള്ള ദയവിനെപ്പററി പലരും പുകഴ്ത്തി പറയുമ്പോൾ ഇററായിയുടെ അടുത്തിരുന്നു ബാലപാഠം പഠിച്ച ഗുണമാണല്ലോ എന്നോർത്തു സന്തോഷിക്കും.

മാസത്തിലൊരിക്കൽ ഇററായി തയ്യിലമ്മയെ കാണാൻ ആലപ്പുഴക്കു പോകുമായിരുന്നു. പോകുന്നതിനുമുമ്പു് കുറെ നാട്ടുകാരെ വിവരം അറിയിക്കും. കാറിൽ പോകാനുള്ള അവസരം ഉണ്ടെന്നുള്ളതാണു്. അന്നു കാർ ഉള്ളവർ ചുരുക്കമായിരുന്നു. എയിററു് സീററർലെ യാത്ര വളരെ അസൗകര്യമുള്ളതുമായിരുന്നു. യാത്രയുടെ ആരംഭത്തിൽ കാർ നിറച്ചു ആളുകളില്ലെങ്കിൽ വഴിയിൽ ബസ്സു് കാത്തുനില്പുന്നവരെയും കയററും. ഒരിക്കൽ ഞങ്ങൾ കാറിൽ പോകുകയായിരുന്നു. ഒരാൾ ക്ഷീണിച്ചു നടന്നുപോകുന്നതു കണ്ടു് കാർ നിർത്തിച്ചു. അയാൾ ഓട്ടം പിടിച്ചു. കാരണം, ആയിടയ്ക്കു യുദ്ധത്തിനു ആളെടുക്കുന്ന സമയമായിരുന്നു. പാവം! ഭയപ്പെട്ടുപോയി.

ജ്യേഷ്ഠസഹോദരൻ ശ്രീ. കെ. സി. മാമ്മൻമാപ്പിള മദ്രാസ് ക്രിസ്ത്യൻ കോളേജിൽ നിന്നും ബി.ഏ. ജയിച്ചശേഷം 1908 വരെ എം. ഡി. സെമിനാരി ഹൈസ്കൂളിൽ അദ്ധ്യാപകനായിരുന്നു. പിന്നീടാണ് പത്രപ്രവർത്തനത്തിനു തുടങ്ങിയതു്. ഞങ്ങൾ തിരുവനന്തപുരത്തു് താമസമാക്കിയപ്പോൾ അപ്പച്ചൻ ശ്രീമൂലം അസംബ്ലിയുടെയും, ലജിസ്ലേററിവു കൗൺസിലിന്റെയും മെമ്പർ ആയിരുന്നതുകൊണ്ടു് മുറയ്ക്കുവന്നു് തിരുവനന്തപുരത്തു് വീട്ടിൽ താമസിച്ചിരുന്നു. അപ്പച്ചനെ ഞങ്ങൾ വലിയ ആദരവിൽ സ്വീകരിച്ചിരുന്നു. ശ്രീ. കെ. സി. ചാക്കോ 1924–ൽ യൂണിയൻ ക്രിസ്ത്യൻ കോളേജ് ആലുവായിൽ സ്ഥാപിച്ചതിനുശേഷം അതിന്റെ കാര്യങ്ങൾക്കു് തിരുവനന്തപുരത്തു വരുമ്പോൾ കുട്ടിച്ചായൻ വലിയ ഭക്തനും, ഇററായി ഏററവും സ്നേഹിച്ചിരുന്ന കൂടപ്പിറപ്പും ആണെന്നു് മനസ്സിലാക്കിയതിനാൽ ഞങ്ങൾ കുട്ടിച്ചായനിരിക്കുന്ന രണ്ടാം നിലയിൽ ഞങ്ങളുടെ കുഞ്ഞിക്കാലുകൾ വളരെ പതുക്കെ ചവട്ടിയേ കയറുകയുള്ളൂ. വളരെ ശാന്തമായി സംസാരിക്കുന്ന കുട്ടിച്ചായനെ അടുത്തു കണ്ടു് വർത്തമാനം കേൾക്കാനൊക്കുന്നതു് ഒരു വലിയ സംഗതിയാണു്. കുട്ടിച്ചായൻ അമ്മച്ചിയുമായി സംസാരിക്കുന്ന നേരം അടുത്തുചെന്നു നിൽക്കും. പ്രകാശം ഉള്ള ആ മുഖം—ചിരിച്ചു സംസാരിക്കുന്ന സ്വഭാവം എന്നെ വളരെ ആകർഷിച്ചിരുന്നു. തയ്യിലമ്മ മരിച്ചപ്പോൾ (1940) കുട്ടിച്ചായൻ പൊട്ടിക്കരയുന്നതു ഞാൻ കണ്ടു. 'ഇററായിയുടെ അടുത്തു പോകയാണോ' എന്നു മരിച്ചുകിടക്കുന്ന തയ്യിലമ്മയോടു ഞാൻ ചോദിച്ചതു അദ്ദേഹം കേട്ടു! ആ മുഖം അന്നുമാത്രമേ മങ്ങി ഞാൻ കണ്ടിട്ടുള്ളൂ.

ഒരിക്കൽ ശ്രീ.കെ.സി. മാമ്മൻമാപ്പിള തിരുവനന്തപുരത്തു താമസിക്കുമ്പോൾ, വിദ്യാഭ്യാസവകുപ്പു മേധാവിയായിരുന്ന ശ്രീ.ഒ.എം. ചെറിയാൻ അപ്പച്ചനെ ഊണിനു ക്ഷണിച്ചു. 'മിസ്സസ്സ് ചെറിയാൻ ഇല്ലാതെ ഊണു ശരിയാകയില്ലെ'ന്നു തമാശയായി അപ്പച്ചൻ പറഞ്ഞതു് മിസ്റ്റർ ചെറിയാനു പിടിച്ചില്ലെന്നും, ഊണു കാണുകയില്ലെന്നും ഇററായി മിസ്റ്റർ. ചെറിയാൻ പോയികഴിഞ്ഞു് അപ്പച്ചനോടു് പറയുന്നതു കേട്ടു. ശ്രീ. മാമ്മൻമാപ്പിള ഊണിനു ചെന്നപ്പോൾ വിളക്കെല്ലാം അണച്ചു് മിസ്റ്റർ ചെറിയാൻ കിടന്നുകഴിഞ്ഞിരുന്നു. ഗേററിൽ

ത്തിയപ്പോഠം വന്നു് വാതിൽ തുറന്നു. അകത്തു കയറി കുറച്ചു നേരം ഇരുന്നിട്ടു അപ്പച്ചൻ തിരിച്ചുപോന്നു, വന്നു സംഭവിച്ചതു പറഞ്ഞു.

വേറെ ഒരു കഥ ഇററായി പറഞ്ഞിരുന്നു. തിരുവല്ലായിൽ ഇററായിയുടെ ഇളയച്ഛൻ തുടങ്ങിയ ചിട്ടിയിൽ ചേരാൻ, ചീഫ് സെക്രട്ടറിയായിരുന്ന ശ്രീ. കെ. ജോർജ്ജിൻെറ പിതാവായ കര്യാനാശാനോടു് പറഞ്ഞു. 'എൻെറ മക്കഠംക്കു് ഒരു പ്രിൻസിപ്പിഠം ഒക്കെ ഉണ്ടു്; എങ്കിലും പണം കടം കൊടുക്കരുതെന്നു്.' അങ്ങനെ ഈപ്പൻവക്കീൽ ആരംഭിച്ച ചിട്ടിയിൽ നിന്നും ഒഴിഞ്ഞുമാറി. ഒരുമാസം കഴിഞ്ഞു് എം.ജി.എം—ൽ ഇററായി പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോഠം വേലക്കാരൻ വന്നു വക്കീലപ്പച്ചൻ (ഈപ്പൻ വക്കീൽ) ഇററായിയെ വിളിക്കുന്നതറിയിച്ചു. ക്ലാസ്സിൽ സമയത്തിനു ചെല്ലുക പതിവില്ലാത്ത ഇററായി കേട്ടമാത്രയിൽ ഇറങ്ങിപോയി. ഈപ്പൻവക്കീലിൻെറ അടുത്തു് കര്യാനാശാനും ഇരിപ്പുണ്ടു്. ഇററായിയുടെ വരവു കാത്തിരുന്ന ഇളയച്ഛൻ കണ്ടു ഉടനെ, ''ഈപ്പാ, ആശാൻ വന്നതെന്തിനാണെന്നു നിനക്കറിയാമോ? ആശാൻ ഒരു ശിപാർശയും കൊണ്ടുവന്നതാണു്.'' വക്കീലപ്പച്ചൻ ആശാനോടു്, ''ആശാനേ എൻെറ മക്കഠംക്കും ഒരു പ്രിൻസിപ്പിഠം ഒക്കെ ഉണ്ടു്. എങ്കിലും ശിപാർശകഠം പോകരുതെന്നു്.'' ഇററായി ഇതുകേട്ടു് ചിരിച്ചുപോയി. പക പിടിയില്ലാത്ത ഇററായിയെ പകവീട്ടൽ കാട്ടിക്കൊടുത്തു.

മനോരമക്കു തിരുവനന്തപുരത്തു രണ്ടു ലേഖകന്മാർ ഉണ്ടായിരുന്നു. ശ്രീ.കെ.സി. ചാക്കോയും, ദാസും. ദാസിനെ ഒരു ബന്ധു പറഞ്ഞിട്ടു് എടുത്തതാണു്. എന്നും 4 മണിയാകുമ്പോഠം രണ്ടുപേരും വീട്ടിൽവരും. ചാക്കോചേട്ടൻെറ ന്യൂസുകഠം വായിച്ചുകേട്ടു് മാററം വേണമെങ്കിൽ വരുത്തും. ദാസിനു ഇററായി ന്യൂസു പറഞ്ഞുകൊടുക്കുന്നതു അയാഠം എഴുതി അയച്ചു് ശമ്പളം വാങ്ങി.

ഇററായി, 'ഗോപാലകൃഷ്ണഗോഖലെ', 'ചെറുകഥകഠം'— ഇങ്ങനെ രണ്ടു പുസ്തകങ്ങഠം എഴുതിയിട്ടുണ്ടു്. ഗോപാലകൃഷ്ണഗോഖലെ തിരുവനന്തപുരത്തു വന്നപ്പോഠം അദ്ദേഹത്തെപോയി കണ്ടു. സാധുസുന്ദരസിംഗ് തിരുവനന്തപുരത്തു വന്നപ്പോഠം

പോയി കാണുകയും എഴുത്തുകുത്തുകൾ അദ്ദേഹവുമായി നടത്തുകയും ചെയ്തിരുന്നു. ഇന്നു ആ വിലയേറിയ ശേഖരങ്ങളെല്ലാം നഷ്ടമായി—

ആയിടക്കു് ഇററായിയുടെ ദേഹമെല്ലാം ചൊറിഞ്ഞുതടിച്ചു് ഒരു പൊട്ടവൈദ്യൻെറ കഷായം ഉള്ളിലടക്കി വലിവായി മാറി. അന്നത്തെ 'രസികനിൽ' 'മിസ്റ്റർ കെ.സി. ഈപ്പൻെറ വെററിലതീററി നിറുത്തിയാൽ സ്വരാജ്യം കിട്ടുമെന്നു' തമാശയുടെ കൂട്ടത്തിലെഴുതി. 'വെററില മുറുക്കും, കുറച്ചു കൂട്ടുകാരും ഉണ്ടെങ്കിൽപ്പിന്നെ വിശപ്പില്ലാ' അമ്മച്ചി പറയുമായിരുന്നു. ഇററായിയുടെ അടുത്തു് എല്ലാ പ്രായക്കാരും വന്നിരുന്നു. രസമുള്ള വർത്തമാനം കേട്ടു് മണിക്കൂറുകൾ ഇററായിയുടെ അടുക്കൽ കഴിച്ചിരുന്നു.

ശ്രീ.കെ.സി. മാമ്മൻമാപ്പിളക്കു മനോരമയിൽ നിന്നും കിട്ടിക്കൊണ്ടിരുന്ന ശമ്പളംകൊണ്ടു് കുടുംബഭാരം താങ്ങാൻ പ്രയാസമാണെന്നു ഇററായിയോടു പറഞ്ഞു. കേട്ടമാത്രയിൽ ഇററായിയുടെ 400 രൂപാ ശമ്പളത്തിൽ 100 രൂപാവീതം മാസംതോറും മിസ്ററർ കെ. എം. ഫിലിപ്പിനും സഹോദരി മറിയക്കുട്ടിക്കും പഠിത്തത്തിൻെറ ആവശ്യത്തിലേക്കു് അയച്ചുകൊടുത്തിരുന്നു. 1936-ൽ കെ.എം. ഫിലിപ്പു് എം.എ. പാസ്സായപ്പോൾ നന്ദി പ്രകടിപ്പിച്ചു് ഒരു കത്തയച്ചിരുന്നു.

ബാങ്കു് അതിൻെറ യൗവ്വനത്തിലേക്കു് കാലൂന്നി. കൊല്ലം, ആലപ്പുഴ, കോട്ടയം, എറണാകുളം ഈ സ്ഥലങ്ങളിലുംകൂടി ശാഖകൾ തുറന്നു. ഞങ്ങൾ ആലപ്പുഴ പോകുന്നവഴി കൊല്ലത്തു നാഷനൽ ബാങ്കു് ഏജൻറു് സി.ജി. ഫിലിപ്പിൻെറ വീട്ടിലും, വക്കീലായി പ്രാക്ടീസുചെയ്തിരുന്ന ശ്രീ. കെ.എം. ഈപ്പൻെറ വീട്ടിലും, കൊയിലോൺ ബാങ്കു് മാനേജർ സി. പി. മാത്തൻെറ വീട്ടിലും കയറുമായിരുന്നു. അന്നു്, ഇംപീരിയൽ ബാങ്കു്, സിററി ബാങ്കു്, കൊയിലോൺ ബാങ്കു്, ഫെഡറൽ ബാങ്കു്, പാലാ ബാങ്കു് ഇങ്ങനെ നാലഞ്ചു ബാങ്കുകളാണു് ഉണ്ടായിരുന്നതു്. ബാങ്കുകൾ തമ്മിൽ മൽസരങ്ങൾ ഉണ്ടായിരുന്നുവെങ്കിലും ഇററായിയുടെ വിശാല മനഃസ്ഥിതിയുടെ ഫലമായി എല്ലാവരും തമ്മിൽ വളരെ സൗഹാർദ്ദം നിലനിറുത്തുന്നതിനു് സാധിച്ചിരുന്നു. അന്നു് നാഷനൽ ബാങ്കിൽ

വലിയ ഒരു ഡെപ്പോസിററ് ഉണ്ടായിരുന്നു. ഈററായിയോടുള്ള മതിപ്പിനാൽ ജനങ്ങൾ തങ്ങളുടെ സമ്പാദ്യം മുഴുവൻ നാഷനൽ ബാങ്കിലിട്ടു. സാധുക്കളോടുള്ള പെരുമാററം ഒരു പ്രത്യേക തരത്തിലുള്ളതായിരുന്നു. ഒരു വീട്ടിലെ പ്രയാസമറിഞ്ഞ് ആദ്യമായി സ്ത്രീകളെ ബാങ്കിൽ ജോലിക്കെടുത്തു. ഇംപീരിയൽ ബാങ്കിനോളം ബലവത്തായ ഒരു ബാങ്ക് ആണ് 1937 വരെ ഈററായി മാനേജരായിരുന്ന നാഷനൽ ബാങ്ക്. ബാങ്കിനോടുള്ള ഈററായിയുടെ സ്നേഹംകൊണ്ട് 300 രൂപായിൽ മാനേജർ ജീവിച്ചു! ഞങ്ങൾ അന്നു നടന്നു സ്കൂളിൽ പോയി. മററു ചില ബാങ്കുകാരുടെ മക്കൾ കാറിൽ വന്നിറങ്ങുമ്പോൾ ആരും ഒന്നു നോക്കുമായിരുന്നു.

ആയിടക്കു ശ്രീ. മാമ്മൻ മാപ്പിളയും, ശ്രീ മാത്തനുമായി വലിയ അടുപ്പത്തിലായി. അപ്പച്ചന്റെ ഷൂലേസുവരെ മാത്തൻ കെട്ടിക്കൊടുത്തു. സംയുക്തപ്രസ്ഥാനമാണ് കാരണം.

കോഴഞ്ചേരിയിലെ ശ്രീ. സി. കേശവന്റെ ചരിത്രപ്രസിദ്ധമായ പ്രസംഗത്തിൽ 'മാമ്മൻമാപ്പിള കിരീടംവെയ്ക്കാത്ത രാജാവാണെന്നു' പറഞ്ഞത് രാജദ്രോഹമായി സി. കേശവനെ സി.പി. 1935 മേയ് 13-നു രണ്ടു വർഷവും, 500 രൂപായും പിഴയിൽ ജയിലിലടച്ചു. ചീഫ് ജസ്റ്റീസ് അബ്രഹാം വറുഗീസ് സി. പി-യുടെ ഇഷ്ടത്തിനു എതിരാളികളെ ശിക്ഷിക്കാൻ മടിച്ചില്ല. (അതിനാൽ ഈററായിക്ക് അയാളെപ്പററി നല്ല അഭിപ്രായമുണ്ടായിരുന്നില്ല). ഞാൻ കെ. ഈ. ചെറിയാനുമൊന്നിച്ച് ആ ത്യാഗി—അതേ ആ ''രാജദ്രോഹി''യുടെ വീട്ടിൽ പലപ്പോഴും പോയിട്ടുണ്ട്. അന്നു തിരുവിതാംകൂർ കിടുകിട വിറപ്പിച്ച സി.പി യോടെതിരിടാൻ—സകലതും ത്യജിച്ചിറങ്ങിയ ആദ്യത്തെ ധീരയോദ്ധാവാണ് അദ്ദേഹം. മരണംവരെ മനഃസാക്ഷിയോടെ ജീവിച്ച അദ്ദേഹത്തിന്— എന്റെ ശിരസ്സ് വണങ്ങുന്നു. ജയിലിൽനിന്നിറങ്ങിയ ഉടനെ ഞങ്ങളുടെ വീട്ടിൽ വന്ന് അന്നുനടത്തിയ ഒരു കാപ്പിസൽക്കാരത്തിൽ പങ്കുകൊണ്ടതു് ഇന്നും ആഹ്ലാദത്തോടെ സ്മരിക്കുന്നു. ഈററായി മരിച്ച് ഞങ്ങൾ തിരുവല്ലായിൽ താമസിച്ചപ്പോഴും അദ്ദേഹം അവിടെ വന്നിരുന്നു.

ശ്രീ. ഈ. വി. കൃഷ്ണപിള്ള അന്ന മനോരമയിൽ സി.പി–യെയും, കൊട്ടാരത്തിലുള്ളവരെയും മററും അധിക്ഷേപിച്ച് കാർട്ടൂൺസ് വരച്ചു. 'ഒരു വലിയ ഇൻസ്റ്റിററ്യൂഷൻ നടത്തുമ്പോൾ അത്തരം ചെയ്തികൾ തെററന്ന' പല പ്രാവശ്യം ജ്യേഷ്ഠനോട് ഇററായി പറഞ്ഞിട്ടുണ്ട്. (ഒരു പേപ്പറിന്റെ സ്റ്റാൻഡേർഡും നിറുത്തണമല്ലോ) പേപ്പറിന്റെ സർക്കുലേഷൻ പെട്ടെന്ന കൂടി. ഇത്തരം ബലവത്തായ ഒരു ഗജവീരനെ ആക്രമം കൊണ്ടൊടുക്കുവാൻ സാദ്ധ്യമല്ലെന്ന് ശ്രീ. മാമ്മൻമാപ്പിള കരുതി. ഇററായിയെ ചിലരൊക്കെ 'മായനെ'ന്ന മുദ്രകുത്തിയിരുന്നു. സാമ്പത്തികമായ നേട്ടങ്ങളിൽ ശ്രദ്ധിക്കാതിരുന്നതാണ് കാരണം. അമ്മച്ചി പറയുമായിരുന്നു ''എല്ലാക്കും നല്ല മനുഷ്യനായിരുന്നാൽ പിള്ളാർക്കെന്താ ഫലം?'' (96 വയസ്സുള്ള അമ്മച്ചി ഞങ്ങൾ 7 പേരെയും ആവശ്യത്തിനു പണവും, ആരോഗ്യവാന്മാരായും കണ്ടുമരിക്കാൻ ദൈവം ഇടയാക്കി).

ശ്രീമാൻ. ഈ. വി. കൃഷ്ണപിള്ള കപ്പപ്പുറത്തെ അപ്പച്ചൻ തിരുവനന്തപുരത്തു വന്നാൽ അതിരാവിലെ ഞങ്ങളുടെ പുന്നൻ റോഡിലുള്ള വീട്ടിൽ എത്തുമായിരുന്നു. ഭയങ്കര പൊട്ടിച്ചിരി കേട്ടാണ് രാവിലെ ഞാനുണരുന്നത്. ശ്രീ. ഈ. വി. യുടെ ഫലിതങ്ങൾ, അപ്പച്ചനെ പൊട്ടിച്ചിരിപ്പിക്കുന്നതായിരുന്നു അതു്. പെട്ടെന്ന് ഇ. വി. കൃഷ്ണപിള്ള രോഗിയായി. ജനറൽ ആശുപത്രിയിൽ ഇററായി അദ്ദേഹത്തോടുകൂടെ ഉണ്ടായിരുന്നു. മരണം പെട്ടെന്നായിരുന്നു. സംശയാസ്പദമായതെന്ന ജനസംസാരം ഉണ്ടായി.

ധാരാളം സാധുക്കൾ ജോലിക്കുവേണ്ടി വീട്ടിൽ വന്നു താമസിച്ചിരുന്നതിനാൽ, ഇററായിയെകൊണ്ടു് ശുപാർശ ചെയ്യിക്കാനും മററും ദൂരെദേശങ്ങളിൽ നിന്നും വന്നു താമസിക്കുന്നവർക്ക് ആഹാരം പാകംചെയ്യുന്നതു് അമ്മച്ചി വലിയ ബുദ്ധിമുട്ടായി കരുതിയില്ലാ. അവധിയാകുമ്പോൾ ധാരാളം ബന്ധുക്കൾ ഞങ്ങളുടെ കൂടെവന്നു താമസിച്ചിരുന്നു. വീട്ടിൽ താമസിച്ചു പഠിക്കുന്നവരും ഉണ്ടായിരുന്നു.

കപ്പപ്പുറത്തെ അപ്പച്ചൻ ബാങ്കിന്റെ ചെയർമാനായി കയറി. ആയിടക്കു നാഷനൽ ബാങ്കും, കൊയിലോൺ ബാങ്കും കൂടി യോജിച്ചു് 'New Guardian of India Insurance' എന്ന

പേരിൽ ഒരു Insurance കമ്പനി മദ്രാസിൽ തുടങ്ങിയതിൽ, ക്രിസ്ത്യൻ കോളേജിൽ പഠിപ്പിച്ചിരുന്ന ശ്രീ. കെ. എം. ചെറിയാൻ നിയമിതനായി. എറണാകുളം ഏജൻറ് കെ.എം. ഉമ്മനായിരുന്നു. തിരുവല്ലായിലെ നാഷനൽ ബാങ്ക് ഹെഡ് ഓഫീസ് ആലപ്പുഴ മാററിയിട്ട് ശ്രീ.കെ.എം. ഈപ്പൻ സെക്രട്ടറി സ്ഥാനമേററു. ബോംബെ ബ്രാഞ്ചു തുടങ്ങി കെ.എം. ഫിലിപ്പും കയറി.

1937–ൽ ശ്രീ.കെ.ഈ. ചെറിയാൻെറ കല്യാണത്തിനു ഇററായി സി.പി.ക്കു കുറെ പഴവർഗ്ഗങ്ങൾ കൊണ്ടു കൊടുത്തു. അയാൾ ഒരു ചുവന്ന Suit case കല്യാണ സമ്മാനമായി കൊടുത്തയച്ചു. അന്നു കല്യാണത്തിനു സ്വർണ്ണമോതിരങ്ങൾ, വെള്ളി പാത്രങ്ങൾ, ക്ലോക്കു ഇങ്ങനെ പലതും സമ്മാനമായി കിട്ടി; ഇററായി സഹായിച്ചവർ അവരുടെ സന്തോഷവും, കൃതജ്ഞതയും പ്രകടിപ്പിക്കയായിരുന്നു. വഞ്ചിപുഴതമ്പുരാൻ വില കൂടിയ 2 കല്ലുകൾ പതിച്ച മോതിരങ്ങൾ കൊടുത്തയച്ചു.

നാഷനൽബാങ്ക് അതിൻെറ സിൽവർജൂബിലി നടത്താൻ ഒരുക്കംകൂട്ടി. ചെയർമാൻ മാമ്മൻമാപ്പിളയുടെയും, മാനേജിംഗ് ഡയറക്ടർ കെ. സി. ഈപ്പൻെറയും പടമുള്ള സ്റ്റാമ്പു അടിച്ചു. (എൻെറ ആൽബത്തിൽ അതു് ഇന്നും സൂക്ഷിച്ചിട്ടുണ്ടു്.) റിസേർവ് ബാങ്ക് ജോലിക്കാർക്കു ഗവർണർ സ്ഥാനം കൊടുത്തപോലെ നാഷനൽ ബാങ്കിലെ പ്രധാനപ്പെട്ടവർക്കും ഗവർണർ എന്ന പേരു നൽകാൻ തീരുമാനമുണ്ടായി. ഇന്ത്യ ഒട്ടുക്കു ബ്രാഞ്ചായി. (പാറപോലെ ഉറച്ച ഇററായിയുടെ ദൈവാശ്രയം ആണിതിനു കാരണം.)

എന്തിനു്? വിധിയുടെ ക്രൂര കൈ ശ്രീ. കെ. സി. ഈപ്പനെ അടിച്ചുവീഴ്ത്തി. ദുഃഖത്തിൻെറ ഉലയിലിട്ടു പഴുപ്പിച്ചു് ഇററായിയുടെ മേൽ കൊല്ലപണിതന്നെ നടത്തി. മേയ് 16–1937 കെ. എം. ഫിലിപ്പിൻെറ കല്യാണം ആലപ്പുഴ പള്ളിയിൽ കൂടിയിട്ടു ഇററായി കപ്പപ്പുറത്തെത്തി. അന്നു രാത്രി നാഷനൽ കൊയിലോൺ ബാങ്ക് സംയോജിപ്പാനുള്ള ആലോചനക്കു ശ്രീ. മാത്തനും എത്തിയിരുന്നു. യോജിപ്പ് ഇററായി വളരെ ശക്തിയായി എതിർത്തു. വളരെ ഇരുട്ടുന്നവരെ സംയോജനത്തിനുള്ള ചർച്ച നടന്നു. രാത്രി പാവം എൻെറ

പിതാവ് വളരെ ശക്തിയായ കാസത്തിന് അധീനനായി. എന്നിട്ടും, ഈ പരിതാപകരസ്ഥിതി സംയോജനക്കാരെ പിന്തിരിപ്പിച്ചില്ലാ. 17നം ഇററായി ശ്വാസംമുട്ടലാൽ വലഞ്ഞു! 2 ദിവസത്തെ ആലോചന—മാനേജിംഗ് ഡയറക്ടർ മൂലാതെ തിരുവനന്തപുരത്തെത്തി.

നാഷനൽ ബാങ്കിൻെറ ഉയർച്ച ഒന്നുരണ്ടു ബാങ്കുകാർക്ക് അസൂയ ഉളവാക്കി. മാനേജരുടെ ശമ്പളവും വേഷവും പഴയതു തന്നെയായിരുന്നു. മഹാരാജാവിനെ കാണാൻപോകുമ്പോൾ മാത്രം സൂട്ട് ഇട്ട് തലപ്പാവും ഇററായി അണിയുമായിരുന്നു.

കാർത്തികതിരുനാളിൻെറ പുത്രൻ അവിട്ടം തിരുനാൾ ജനിച്ചപ്പോൾ ഇററായിയും, അമ്മച്ചിയും, ഞാനും കവടിയാർ കൊട്ടാരത്തിൽപോയി തലവണങ്ങി. ഓരോരുത്തർക്കും ഓരോ ചെറിയ പനവട്ടി നിറച്ച പഞ്ചസാരയും, പഴവും, പിന്നെ വെററില, പാക്ക് എന്നിവയും കിട്ടി.

ഇററായിയുടെ അനന്തിരവൻ ശ്രീ. പി. സി. കുര്യൻ ഗവമ്മേണ്ടു് ഹോസ്റ്റലിൽ താമസിച്ചുപഠിച്ചിരുന്നു. ദിവസവും വീട്ടിൽ വരും. കുഞ്ഞൂച്ചായൻ കണ്ടത്തിലെ അല്ലെങ്കിലും ഞങ്ങളുടെ അടുത്ത ബന്ധു ആണെന്നറിയാവുന്ന ഹോസ്റ്റലിലുള്ള വർ വെറുതെയിരിക്കുന്ന അവസരം പി.സി. കുര്യൻെറ മുത ലെടുത്തിരുന്നു. എല്ലാവരും ഒന്നിച്ച്,

'പി.സി. കുരീയാ....
വാണിയാ....
എണ്ണയാട്ടാനൊത്ത വാണിയാ....'

എന്നു ഉറക്കെ പാടി രസിച്ചിരുന്നു. കുഞ്ഞൂച്ചായനോ—യാതൊരു ക്ഷോഭവും കൂടാതെ ഉറക്കെ ചിരിക്കും. ഒരു ദിവസംപോലും കുഞ്ഞൂച്ചായനെ കാണാതിരിക്കുന്നതു് ഇററായിക്ക് വിഷമ മാണു്.

ഒരിക്കൽ പറവൂർകളങ്ങര വീട്ടിൽ മിസ്റ്റർ ഇട്ടിക ഞ്ഞിൻെറ മകൻ മദ്രാസിൽ കിടന്നു മരിച്ചു. ഒരു അനുശോചന കത്തെഴുതാൻ ഇററായി കുഞ്ഞൂച്ചായനെ ഏല്പിച്ചു. ദുഃഖിതരായ അവരെ ആശ്വസിപ്പിക്കുന്നതിനുപകരം കൂടുതൽ ദുഃഖിപ്പിക്കുന്ന രീതിയിലായിരുന്നു എഴുതിപിടിപ്പിച്ചതു്. ''വല്യപ്പാ, ഈ

വയസ്സുകാലത്തു് വല്യപ്പനിതു വന്നല്ലോ'' എന്നാണു് തുടക്കം. ഏതായാലും വായിച്ചുകേട്ടപ്പോഴം തെററുതിരുത്തി വീണ്ടും എഴുതിച്ചു.

ഇററായി രാവിലെ ഉണരാൻ 8 മണിയാകും. പിന്നെ രാത്രി 9 വരെ പലേ കാര്യങ്ങൾക്കു് ഓട്ടമാണു്. പള്ളി പിരിയാറാകുമ്പോഴാണു് പള്ളിയിൽ എത്തുന്നതു്. തിരുമേനിമാരോടും മററും വലിയ ആദരവു കാണിച്ചിരുന്നു. കണ്ടാലുടൻ നേര്യതെടുത്തു അരക്കെട്ടും (ഇന്നു ആ പഴയ സമ്പ്രദായം പോയല്ലോ).

എല്ലാ സമുദായക്കാരോടും ഇററായിക്കു് ബഹുമാനമുണ്ടായിരുന്നു. പതിവായി അവിടെ വന്നിരുന്നവർ മി. തോമസ്, പി. ചാണ്ടി, കെ.പി. ഏബ്രഹാം വക്കീൽ, കെ.ഏ. മാത്യു, എം.ഒ. ഉമ്മൻ, പോത്തൻ ജോർജ്ജ്, പൂതക്കുഴിയിൽ ഏബ്രഹാം കത്തനാർ ഇവരായിരുന്നു. മി. എം. ഒ. ഉമ്മൻെറകൂടെ പല വീടുകളിലുംപോയി അവരുടെ വിഷമങ്ങളിൽ പങ്കുകൊണ്ടു. ഒരിക്കൽ എൻെറ സഹോദരൻെറ സഹപാഠി അരുവിക്കരെ മുങ്ങിമരിച്ചു. കേട്ടമാത്രയിൽ ആ ഹിന്ദുഭവനത്തിൽ പോയി പ്രാർത്ഥിച്ചു അവരെ ആശ്വസിപ്പിച്ചു.

മലങ്കരയാക്കോബായ സഭയുടെ വട്ടിപ്പണ കേസിൽ വക്കീലായിട്ടാണു് സി. പി. കേരളത്തിൽ കാലുകുത്തുന്നതു്. പിന്നീടു് കൊട്ടാരവുമായി ബന്ധപ്പെടുകയും തിരുവിതാംകൂറിൻെറ സർവ്വാധികാര ഭരണാധിപനായിത്തീരുകയും ചെയ്തു. ശ്രീ. പത്മനാഭസ്വാമി ക്ഷേത്രത്തിൽ അന്നുവരെ ഉണ്ടായിരുന്ന സ്വർണ്ണപ്പണ്ടങ്ങളും, പണവും സി.പി. നാടുകടത്തി. തനിക്കുണ്ടായിരുന്ന കടബാദ്ധ്യതകളെല്ലാം തീർത്തു. സി. പി–യുടെ കടുത്ത വിമർശകനും, ഇററായിയുടെ ശിഷ്യനും, മലയാളി പത്രത്തിൻെറ പത്രാധിപരുമായ മാധവവാര്യർ സി.പി–യുടെ കിങ്കരന്മാരുടെ മർദ്ദനത്തിനു വിധേയനായി: മലബാർ അഡ്വോക്കെയിററ് പത്രത്തിൻെറ എഡിററർ മാത്യു മുതലാളിയെയും വെറുതെ വിട്ടില്ല. ഇററായി അവിടെയെല്ലാം എത്തി വേണ്ട സഹായം ചെയ്തു. സി.പി–ക്കെതിരെ ശബ്ദമുയർത്തിയവരെല്ലാം കഠിനമർദ്ദനത്തിനു വിധേയരായി.

ആയിടക്കു ആരംഭിച്ച സ്റേററ് കോൺഗ്രസ്സിനു് ബാങ്കിൽ നിന്നും 5000 രൂപാ ശ്രീ. മാമ്മൻ മാപ്പിള കൊടുത്തു.

പട്ടം, ററി.എം. വറുഗീസ്, കമ്പളത്തു ശങ്കപിള്ള, പി. കെ. കുഞ്ഞു് തുടങ്ങിയ നേതാക്കന്മാർ ചർച്ചക്കായി ഞങ്ങളുടെ വീട്ടിൻെറ രണ്ടാം നിലയിൽ ശ്രീ. മാമ്മൻ മാപ്പിളയും ഒന്നിച്ചു കൂടമായിരുന്നു.

ഇററായിക്കു അതുവരെ സഹായിക്കേണ്ടവരെ സഹായിക്കാൻ എളുപ്പമായിരുന്നു. പിന്നീട്ടു് കടം കൊടുക്കാനുള്ള അനുവാദം ആലപ്പുഴ നിന്നും വരണമെന്നായി. 25 വർഷം ബാങ്കു് നടത്തിയ ഇററായിയോടു്, 'ക്ലോക്കു് വർക്കു് പോലെ' ബാങ്കു് നടത്തണമെന്നുള്ള ശ്രീ. കെ.എം. ഈപ്പൻെറ എഴുത്തു് കെ.ഈ. ഉമ്മനെ ചൊടിപ്പിച്ചു. തക്കമറുപടി എഴുതി തപാൽപെട്ടിയിൽ കൊണ്ടിട്ടതു് അമ്മച്ചി ഉടൻ മനോരമ ചാക്കോച്ചേട്ടനെ കൊണ്ടു് തിരിച്ചെടുപ്പിച്ചു. സെൻറ് ജോർജജ് അസോസിയേഷനു് വീട്ടിൽവെച്ചു് കെങ്കേമമായ കാപ്പിസൽക്കാരവും പടമെടുക്കലും നടന്നു. എവിടെ മീററിംഗ് നടന്നാലും സ്വന്ത ചിലവിൽ പടമെടുപ്പിച്ചു് പടത്തിലുള്ളവർക്കു് കോപ്പി കൊടുക്കുമായിരുന്നു. അന്നുള്ള സകല പത്രങ്ങളും മാസികകളും വീട്ടിൽ വരുത്തിയിരുന്നു.

ഇനിയും എൻെറ പിതാവിൻെറ ഹൃദയവേദനയുടെ കഥ തുടങ്ങട്ടെ........

ഞാൻ പിതാവിൻെറ വേദനസമയം അടുത്തിരുന്നു കണ്ടതുകൊണ്ടു് എൻെറ മനസ്സിൽ ഇന്നും ഓരോന്നും മായാതെ കിടക്കുന്നു.

ആയിടക്കു ശ്രീ. കെ.എം. ഈപ്പനും, ശ്രീ. മാത്തനും കൂടി ഇംഗ്ലണ്ടിൽ പോകാനുള്ള സകല ഒരുക്കങ്ങളും പൂർത്തിയാക്കി കഴിഞ്ഞശേഷമാണു് ഇററായി വിവരം അറിയുന്നതു്. മിസ്റ്റർ കെ. എം. ഈപ്പൻ ഇററായി ജന്മംകൊടുത്ത ബാങ്കിലെ 5000 രൂപാ എടുത്താണു് പോയതു്. ഇംഗ്ലണ്ടിലെ വലിയ ബാങ്കുകൾ കണ്ടു് അവിടുത്തെ പ്രവർത്തന രീതി ഇവിടെയും, 25-ാം വർഷം നടപ്പാക്കാനായിരുന്നു പരിപാടി. മൂന്നുമാസം കഴിഞ്ഞു രണ്ടുപേരും തിരിച്ചെത്തി.

ഇററായിയുടെ സ്നേഹിതന്മാർ നാഷനൽ ബാങ്കും കൊയിലോൺ ബാങ്കും യോജിപ്പിക്കാൻ ആലോചന നടക്കുന്നതായി അറിയിച്ചതു ശരിയല്ലെന്നു് ഇററായി പറഞ്ഞു. ജന

സംസാരം ശക്തിപ്പെട്ടു. '36,000 ചില്ലി നാണയം പിതാവിനു കൊടുത്തു ജന്മം കൊടുത്ത ബാങ്കിൽനിന്നും പിരിച്ചുവിടാൻ പോകയാണ്' വിവരം പലരും വന്നു പറഞ്ഞു. അങ്ങനെ പറയുന്നവരോട്, ശക്തിയായ ഭാഷയിൽ, 'താൻ ജന്മം നൽകി വളർത്തിയെടുത്ത സ്ഥാപനത്തെ വിട്ടിട്ടു പോകയില്ലെ'ന്നു തീർത്തു പറഞ്ഞു. എന്നിട്ടും പുതിയ ഭാരവാഹികൾ മൗനംപൂണ്ടതേയുള്ളൂ. ജനസംസാരം ശരിയായി. ബാങ്ക് യോജിപ്പ് വാ കൊണ്ട് ഇററായി ശക്തിയായി എതിർത്തു പറഞ്ഞു. 25 വയസ്സുള്ള ബാങ്കിന്റെ മാനേജർ 300 രൂപാ പററുമ്പോൾ പകുതി ശാഖകളും, 7 വർഷം പൂറകെ തുടങ്ങിയ കൊയിലോൺ ബാങ്ക് മാനേജരുടെ ശമ്പളം 1000 രൂപാ! എന്തെങ്കിലും ഒരു മാററം ഉണ്ടാക്കുന്നതു് പിതാവ് ആരംഭിച്ച ബാങ്കിനു ആവശ്യമെങ്കിൽ, ഇററായിയും അറിഞ്ഞിരിക്കണമല്ലോ. ഇററായി മനോവേദനപ്പെട്ടു. രാത്രി ശക്തിയായ വലിവു അനുഭവപ്പെട്ടു. ഇററായി രണ്ടു സംഗതി വളരെ തറപ്പിച്ചു വേദന പങ്കുകൊള്ളാൻ വന്ന സ്നേഹിതന്മാരോടെല്ലാം പറഞ്ഞു. 'സി. പി. മാത്തനും, അച്ചായനു (മാമ്മൻമാപ്പിള) മായി രമ്യതയിൽ പോകുവാൻ പ്രയാസമാണ്; ബാങ്ക് യോജിപ്പിച്ചാൽ ആറു മാസത്തിനകം ബാങ്ക് പൊളിയും' ചൂണ്ടാണി വിരൽ ചലിപ്പിച്ചു പലരോടും പറഞ്ഞു. അതുപോലെ രണ്ടും സംഭവിച്ചു (1937 സെപ്ററമ്പറിൽ യോജിപ്പിച്ചു. 1938 മാർച്ചിൽ—6-ാം മാസം ബാങ്കിനു് റൺ മദ്രാസിൽ ആദ്യം തുടങ്ങി).

ഒടുവിൽ ഇററായിയെ ഇറക്കാനുള്ള കരുനീക്കലായി. ഇററായിയാകട്ടെ ''സൈക്കിൾ ചവട്ടി'' ഉടലെടുത്ത ബാങ്ക് വിട്ടുപോകാൻ തയ്യാറുമില്ല. ഇററായിക്ക് (62 വയസ്സ്) പ്രായമായെന്നും, മാത്തനു ഇററായിയെ ബാങ്കിൽ ഇരുത്തുന്നതു ഇഷ്ടമില്ലെന്നും 66 വയസ്സുള്ള ജ്യേഷ്ഠൻ പറഞ്ഞു. പുന്നൻറോഡിലെ വീടിനടുത്തു താമസിച്ച ഒരു സഹോദരി മാത്തനോടു ചോദിച്ചപ്പോൾ അങ്ങുതപ്പെട്ടതായി പറഞ്ഞു. 'താൻ കഷ്ടപ്പെട്ടുണ്ടാക്കിയ ബാങ്കിൽനിന്നും ഇറങ്ങിപ്പോകാൻ പറയാൻ മാത്തനു കാര്യമില്ലെന്നും തന്റെ ഒരു മൂത്ത പുത്രനെപ്പോലെ ബാങ്കിനെ വളർത്തി അരിഷ്ടതകളിലെല്ലാം വളരെ കഷ്ടപ്പെട്ടു് ശുശ്രൂഷിച്ചു സുഖപ്പെടുത്തി, ഒടുവിൽ 25 വയസ്സുള്ള യൗവന യുക്തനായ ഒരു യുവാവായപ്പോൾ വിട്ടുകൊടുക്കാൻ പോകുന്നില്ലെന്നും ബാങ്കിനോടു്

തനിക്ക ഒരു ചുമതലതന്നെയുണ്ടെന്നും' പറഞ്ഞു. പണം സമ്പാദിക്കുന്ന ജന്മവാസന ഇററായിക്കില്ലായിരുന്നു. ആവശ്യക്കാൾക്ക് കൊടുക്കാൻ ദൈവം തന്നെ ഏല്പിച്ച ഒരു വലിയ ട്രസ്ററായി ബാങ്കിനെ ഇററായി കരുതി. നട്ടുവളർത്തിയ ബാങ്കിൽനിന്നും 36,000 രൂപായും കൊണ്ടു പിരിഞ്ഞു പോകാനുള്ള മനഃസ്ഥിതി ഉണ്ടായിരുന്നെങ്കിൽ എത്ര നേരത്തേ വലിയ ശമ്പളത്തിൽ കഴിയാമായിരുന്നു! 36 ചില്ലിവാങ്ങി പുത്രനെ വില്ക്കയില്ലെന്നും ആ പാപംഏല്ക്കാതെ വെറുംകയ്യോടെ പൊയ്ക്കൊള്ളാമെന്നും '36' കാരെ അറിയിച്ചു. ഇററായിയുടെ വിഷമവും, അവരുടെ ബാങ്കിൻെറ ഗുണത്തെ കരുതിയും പല ബാങ്കുകാരും ഇററായിക്ക് അവരുടെ ബാങ്ക് കൊടുക്കാൻ സന്നദ്ധത കാണിച്ചു. അമ്മറാണിയുടെ ചെവിയിലും ഈ വാർത്ത എത്തി. ''ഈപ്പൻ ഒരു ബാങ്ക് തുടങ്ങാൻ'' പറഞ്ഞു. (മനോരമയിൽ അമ്മറാണിയെ അധിക്ഷേപിച്ചു വന്നുകൊണ്ടിരുന്ന കാർട്ടൂണിസനും മററും ഇററായിക്ക് പങ്കില്ലെന്നു അറിയാമായിരുന്നു). ഇന്നു് മനോരമ നടത്തുന്നവർ വളരെയേറെ 'പൂർണ്ണചന്ദ്രന്മാരെ' അമ്മറാണി കണ്ടതായി എഴുതിവിടുന്നു!

ഞാൻ സ്കൂളിൽനിന്നും വന്നാലുടൻ ഇററായി ഇരിക്കുന്ന വരാന്തയുടെ ജന്നൽഭിത്തിയിൽ കയറിഇരുന്നു വിവരങ്ങൾ മനസ്സിലാക്കികൊണ്ടിരുന്നു. എൻെറ വാത്സല്യപിതാവ് അതിവേദനയോടെ രാജിവെക്കാൻ കടലാസ്സും, പേനയും കയ്യിലെടുത്തു...എഴുതുന്നതിനുമുമ്പായി പി. സി. കുര്യനോടു പറഞ്ഞു. പി.സി. കുര്യൻ ശക്തിയായി എതിർത്തു. ''കൊച്ചായൻ രാജിവെക്കരുതു്. കൊച്ചായനെ ബാങ്കിലിരുത്താൻ ഞാൻ അങ്ങേയററം ശ്രമിക്കാം'' എന്നുപറഞ്ഞു. ഇററായി രാജിവെച്ചാൽ അന്നുതന്നെ നാഷനൽ ബാങ്ക് അന്ത്യശ്വാസം വലിക്കുമെന്നു പി.സി. കുര്യനറിയാമായിരുന്നു. ജനങ്ങളുടെ സ്നേഹം അത്രമാത്രം ആർജ്ജിച്ച വ്യക്തിയാണു് ഇററായി എന്നു അറിയാമായിരുന്നു. (ഇററായി രാജിവെച്ചിരുന്നെങ്കിൽ, ഇന്നു സാധുക്കളോടു ദയവില്ലാത്ത ചില 'കോടീശ്വരന്മാർ' ഉണ്ടാകയില്ലായിരുന്നു. പിതാവു് ജയിൽ കാണുകയില്ലായിരുന്നു; ഞാൻ ദാരിദ്ര്യം കാണുകയോ, സാധുക്കളുടെ പേരിൽ എനിക്കിന്നുള്ള ദയവോ ഉണ്ടാകയില്ലായിരുന്നു.)

പി. സി. കുര്യനും, കെ. ഈ. ചെറിയാനുംകൂടി ഗാഢമായി ചിന്തിച്ചു. ഒടുവിൽ കെ.എം. ചെറിയാനെ വിവരം ധരിപ്പിക്കാൻ തീരുമാനിച്ചു. ''കൊച്ചായൻ വളരെ വിഷമിക്കുന്നു. ബാങ്കിൽ ഒരു ജോലി കൊടുക്കണം''—കെ.എം. ചെറിയാൻ മൗനംപൂണ്ടു ദിവസങ്ങൾ കഴിഞ്ഞു. ''എടാ, കുഞ്ഞു ഞ്ഞേ–എഴുത്തു ഒന്നും ഇതുവരെ വന്നില്ലല്ലോ'' ഇററായി പി.സി. യോടു പറഞ്ഞു. ഇററായിയുടെ വിഷമംതീർക്കാൻ മുൻകൈ എടുത്ത പി.സി., വീണ്ടുംവീണ്ടും ശ്രീ. ചെറിയാനു് എഴുതിനോക്കി—'മൗനം മഹാനു ഭൂഷണമെന്നല്ലേ!' (ശ്രീ. മന്നത്തിനു് പിറന്നാൾ ദിവസം ഓരോ സ്വർണ്ണമോതിരം സമ്മാനിക്കപതിവുണ്ടായിരുന്നതു് ശ്രീ. ചെറിയാൻെറ മഹാമനസ്കതയായി കണ്ടതു് എന്നെ ഇരുത്തി ചിന്തിപ്പിച്ചു. 1960-ൽ എൻെറ മൂത്ത മകൻ വെല്ലൂരിൽ പഠിക്കുമ്പോൾ ഒരു വാച്ചിനു് രൂപാ ഇല്ലാതെ വിഷമിച്ചപ്പോൾ ശ്രീ. ചെറിയാനു ഞാൻ എഴുതി. തൻെറ പണപ്രയാസമാണു് എന്നെ ഉടൻ എഴുതി അറിയിച്ചതു്! നാടു് ഓടുമ്പോൾ നടുവെ ഓടാനും ശ്രീ. ചെറിയാൻ സമർത്ഥനായിരുന്നു എന്നതിനു ധാരാളം ദൃഷ്ടാന്തങ്ങളുണ്ടു്. മനോരമ ആഴ്ച പതിപ്പിൽ കാണുന്ന 'കഥക'ളെപ്പററി കെ. ഈ. ചെറിയാൻ ചോദിച്ചപ്പോൾ 'സാധാരണക്കാരെ പിടിച്ചെടുക്കാൻവേണ്ടിയാണെന്നു' പറകയുണ്ടായി. പത്രധർമ്മത്തേക്കാൾ സക്കലേഷ്യനാണു വലുതു്! ഇന്നു് പത്രത്തിൻെറ Standard അധഃപതിച്ചുപോയി. ഇതു് അനേകരുടെ വായിൽനിന്നും ഞാൻ കേട്ടതാണു്. വറുഗീസ്സു്മാപ്പിള തീർച്ചയായും ദുഃഖിക്കുന്നുണ്ടു്. ഇന്നത്തെ നടത്തിപ്പുകാർ പത്രധർമ്മത്തേക്കാൾ പണത്തിനു വില കല്പിച്ചിരിക്കുകയാണു്. (1953 മുതൽ ഞാൻ ഇതേപ്പററി ശ്രീ. ചെറിയാനെ അറിയിച്ചിട്ടുണ്ടു്.)

ശ്രീ.കെ.സി. ചാക്കോ ഇററായിയുടെ വിഷമംകണ്ടു് ഇതിൽ ഇടപെട്ടു. മദ്രാസിൽ ഇററായിയുമൊന്നിച്ചുപോയി ശ്രീ. കെ. എം. ചെറിയാൻെറ വീട്ടിൽ താമസിച്ചു ഭക്തനായ കട്ടിച്ചായൻ പ്രാർത്ഥനകൊണ്ടും, ഇററായിക്കു ബുദ്ധി ഉപദേശിച്ചുകൊടുത്തും ദിവസങ്ങൾ കഴിച്ചു. ഒരിക്കൽ, 'കൊച്ചിച്ചായൻകൂടെ ചെല്ലു് അല്ലെങ്കിൽ അവർ കളിപ്പിക്കും' എന്നവരെ ബുദ്ധി പറഞ്ഞുകൊടുത്തു. അവസാനം ഗത്യന്തരമില്ലാതെ ഇററായിക്കു ഒരു ജോലി 'നട്ടുവളർത്തിയ' ബാങ്കിൽ കൊടുക്കാമെന്നു

പുതിയ മേലധികാരികൾ സമ്മതിച്ചു. ഈററായിയുടെ നാലു സഹോദരന്മാരും ബാങ്കു യോജിപ്പിനെതിരായിരുന്നു. 'എന്നെ മനോരമയിൽനിന്നിറക്കിയപോലെ കൊച്ചിച്ചായനെയും ബാങ്കിൽ നിന്നിറക്കും' എന്നു ഒരു സഹോദരൻ വളരെ മുമ്പുകൂട്ടി ഈററായിയോടു പറഞ്ഞതോർക്കുന്നു. പി.സി. കുര്യൻ ചർച്ച് വീക്കിലിയിൽ എഴുതിയതുപോലെ ''അപ്പച്ചന്റെ കരുത്തുററ വ്യക്തിപ്രഭാവത്തിന്റെ മുമ്പിൽ ശ്രീ. കെ. സി. ഈപ്പനോ, മററുള്ളവർക്കോ ബാങ്ക് സംയോജനത്തിനെതിരായി യാതൊന്നും ചെയ്യാൻ കഴിഞ്ഞില്ല. ബാങ്ക് പ്രതിസന്ധിയുടെ കാലത്ത് അദ്ദേഹം (ഈററായി) വാസ്തവത്തിൽ 'നരകതുല്യ'മായ അനുഭവങ്ങളിൽക്കൂടി കടന്നുപൊയ്ക്കൊണ്ടിരുന്നു...''

ബാങ്ക് സംയോജനത്തിനു ഈററായി കീഴടങ്ങുന്നതുവരെ അപ്പച്ചൻ തിരുവനന്തപുരത്തുവന്നാൽ മസ്കററു ഹോട്ടലിലാണ് താമസിച്ചിരുന്നത്.

അവസാനം നാഷനൽ ബാങ്ക് ഡയറക്ടേഴ്സ് എല്ലാം രാജിവെച്ചു. ഈററായിയുടെ ഒരു ഉററ സ്നേഹിതനും, അന്നത്തെ പ്രഗത്ഭ അഭിഭാഷകനുമായ മിസ്റ്റർ. ഇ. സുബ്രഹ്മണ്യയ്യർ പറഞ്ഞത്, ''രാജി എഴുതിയത് ഒരു വെറും ഡയറക്ടറായ എനിക്കു പോലും വിഷമം തോന്നിയപ്പോൾ ബാങ്കിന്റെ സ്ഥാപകനായ മിസ്റ്റർ. ഈപ്പൻ യാതൊരു കുലുക്കവുമില്ലാതെ പേന ചലിപ്പിച്ചതു എന്നെ അമ്പരപ്പിച്ചു'' എന്നാണ്. 1937 സെപ്ററമ്പറിൽ ബാങ്കുകൾ യോജിപ്പിച്ചതായി പ്രഖ്യാപനവും ഉണ്ടായി. പുതിയ ബാങ്കിന്റെ ജനറൽ മാനേജർ മദ്രാസ് ഇംപീരിയൽ ബാങ്ക് സെക്രട്ടറിയുടെ പേഴ്സനൽ അസിസ്റ്റൻറ് ഒരു രാമാനുജം ആണെന്നറിഞ്ഞ ഉടനെ ഈററായിയുടെ ഒരു സഹോദരിയായ മിസ്സിസ്. ജോൺമത്തായിയും മററു ചില സ്നേഹിതന്മാരും, രാമാനുജം വലിയ കുടിയനും ദുർമ്മാർഗിയുമാണെന്നു അറിയിച്ചതു 'മേലധികാരി'കളെ ഉടൻ ഈററായി അറിയിച്ചു. രാമാനുജത്തിന്റെ സർട്ടിഫിക്കററ്, അയാൾ മിസ്ററർ മാത്തന്റെ 'ഫാമിലി ഫ്രെണ്ട്' ആണെന്നുള്ളതായിരുന്നു. ഈററായി അതിയായി വേദനിച്ചു. ഒരു രാത്രി ബാങ്കിന്റെ ഭാവിയെ ചിന്തിച്ച് വെന്തു നീറുമ്പോൾ, ഈററായിക്കു ഏററവും ഇഷ്ടമുള്ള മൂന്നുപേർ—മരിച്ചുപോയ തയ്യിലപ്പൻ, പത്രാധിപരപ്പച്ചൻ, സഹോദരി അക്കപെങ്ങൾ ഇവർ സ്വപ്നത്തിൽവന്ന്,

''ഈപ്പാ, നീ ഒട്ടും വിഷമിക്കേണ്ടാ. കുഞ്ഞ് (മാമ്മൻമാപ്പിള) എന്തെങ്കിലും ചെയ്യട്ടെ'' എന്നു വന്നുപറഞ്ഞ് ധൈര്യപ്പെടുത്തി, ഉടൻ ഞങ്ങളെ വിളിച്ചുപറഞ്ഞു. സഹോദരി ഈ വിവരം ശ്രീ. ചെറിയാൻ വന്നപ്പോൾ പറഞ്ഞുകേൾപ്പിച്ചു. അതിനും മൗനം പൂണ്ടു!

ബാങ്ക് യോജിപ്പിക്കുന്നതിനു മുമ്പായി കൊല്ലത്തെ കൊയിലോൺ ബാങ്ക് കെട്ടിടത്തിൽവെച്ച് സർ സി.പി.-ക്ക് ഒരു കാപ്പിസൽക്കാരം നടത്തി. പ്രസംഗത്തിൽ സി. പി, 'അയാളുടെ ഇൻറിമെററ് ഫ്രണ്ട് രാമാനുജം ജനറൽ മാനേജർ ആയതുകൊണ്ട് തനിക്ക് പുതിയ ബാങ്കിനോടുള്ള ബന്ധം, ഖജനാവിൽനിന്നും ബാങ്കിനു കിട്ടാവുന്ന സഹായം ഇവ പൊലിപ്പിച്ചു പറഞ്ഞു. (അയാളെ അധിക്ഷേപിച്ചു കാർട്ടൂൺസ് മനോരമയിലിട്ടു, സ്റേററ് കോൺഗ്രസ്സിനു കൃപാകൊടുത്തു ഇതെല്ലാം അടിമനസ്സിൽ പകപോക്കലിനുള്ള തക്ക അവസരമായി സി. പി. നേരത്തെ കണ്ടിട്ടാണ് ബാങ്ക് മദ്രാസിൽ യോജിപ്പിക്കരുത്, തിരുവിതാംകൂറിൽ തന്നെ വേണമെന്നു പറഞ്ഞത്). രാമാനുജത്തിനു നല്ലവശം മാത്രം കണ്ട പുതിയ അധികാരികൾ ഇററായി അറിയിച്ചതെല്ലാം ജലരേഖയാക്കി. കൊയിലോൺ ബാങ്കിൻെറ ററീപാർട്ടിയുടെ തലേദിവസം മി. മാത്തൻ, രാമാനുജം, മി. കെ.എം. ഈപ്പൻ—ടോപ്പ് മടക്കിയ, ചുവന്ന കൊടി പറപ്പിച്ച വെള്ള കാറിൽ, യൂണിഫോം ധരിച്ച ഡ്രൈവറുമായി പുന്നൻ റോഡിലെ ഞങ്ങളുടെ വീട്ടിൽ വന്നിറങ്ങി. എല്ലാവരും സൂട്ടിലും, സിഗററു പുക ഊതി മുകളിലോട്ടു വിട്ടും. എൻെറ പിതാവ് വേദനപ്പെട്ട് വലിവോടെ ചാരുകസേരയിൽ ഇരിക്കയാണ്. അവർ അവിടെ കിടന്ന മൂന്നു കസേരകളിൽ അല്പനേരം നിശബ്ദരായിരുന്നു. പിന്നീട് എഴുന്നേററിട്ട്, ''അച്ചായാ, കാപ്പിക്കു വരണം'' മി. കെ. എം. ഈപ്പൻ പറഞ്ഞു. വിമ്മിഷ്ടപ്പെട്ട് മറുപടി കൊടുത്തു. ''ഇത് സി. പി—ക്ക് കൊയിലോൺ ബാങ്കുകാർ കൊടുക്കുന്ന കാപ്പിയാണ്. അതിന് ഞാനെന്തിനാവരുന്നത്? നാഷനൽ ബാങ്കുകാരുടെ കാപ്പിയായിരുന്നെങ്കിൽ എന്നെക്കൂടി മുമ്പുകൂട്ടി അറിയിച്ചേനേ''. മൂവരും മിണ്ടാതെ സ്ഥലംവിട്ടു.

സി.പി—യുടെ പ്രസംഗം പിറെറ ദിവസത്തെ പത്രത്തിൽ വായിച്ച ഉടൻ ബാങ്ക് നശിപ്പിക്കാനുള്ള സൂചന അതി

ലുണ്ടെന്ന ഈററായി പറഞ്ഞ ആ ശബ്ദം ഇന്നും എന്റെ കാതു കളിൽ കേറംക്കുന്നു! ''ബാങ്ക് മദ്രാസിൽ യോജിപ്പിക്കരുതു'' എന്നു സി.പി. എടുത്തു പറഞ്ഞതു് തിരുവിതാംകൂറിലാണെ ങ്കിലേ സി.പി-ക്കു് നശിപ്പിക്കാനൊക്കുകയുള്ളു എന്നുള്ളതി നാലാണെന്നു് ഈററായി പറഞ്ഞു. ബാങ്ക് തിരുവിതാംകൂറിൽ രജിസ്റ്റർ ചെയ്തു. ഹെഡ്ഓഫീസ് മദ്രാസിലും. മദ്രാസിൽ വലിയ മീററിംഗ് നടന്നു. അവിടെവെച്ച് ബാങ്ക് തുടങ്ങാ നുള്ള കാരണം, താൻ വഹിച്ച പങ്ക് ഒടുവിൽ യാതൊരു ദാക്ഷി ണ്യവും കൂടാതെ ബാങ്കിൽ നിന്നും ഇറങ്ങിപൊയ്ക്കൊള്ളാൻ പറ ഞ്ഞതു്, എന്നാൽ ബാങ്കിനോടുള്ള സ്നേഹം തന്നെ പിടിച്ചി രുത്തിയതു് ഇവ ഈററായി പ്രസംഗത്തിൽ ആ വമ്പിച്ച സദസ്സി നെ അറിയിച്ചു. പുതിയ ബാങ്കിൽ രണ്ടു ചിറകും ഒടിച്ചിട്ട പറക്കാൻ പാടില്ലാത്ത ഒരു പ്രാവാണു് പിതാവു് എന്നു കേട്ട വർ അമ്പരന്നു. ജന്മം നൽകിയ ആളിന്റെ ''രണ്ടു കൈകളും ബന്ധിച്ചു'' എന്നു പറഞ്ഞു കൈകൾ ബന്ധനത്തിലായതു കാട്ടി. ''ഡെപ്യൂട്ടി ചെയർമാനായില്ലെങ്കിലും, ഒരു ഡെപ്യൂട്ടി പ്യൂൺ ആയിട്ടെങ്കിലും ഞാനീ ബാങ്കിലിരിക്കും'' പുതിയ അധികാരികൾ മുന്നിലിരുന്നു വിറക്കുകയും വിയർക്കു കയും ചെയ്തു. ശക്തിയായ ഭാഷയിൽ സത്യം പറഞ്ഞതു കേട്ടവർക്കു് വലിയ അനുകമ്പ തോന്നി.

പുതിയ ബാങ്കിൽ ശമ്പളനിരക്കു്:—

| | | രൂപാ | |
|---|---|---|---|
| 1. | രാമാനുജം | 2000 | ജനറൽ മാനേജർ |
| 2. | സി.പി. മാത്തൻ | 1500 | മാനേജിംഗ് ഡയറക്റ്റർ |
| 3. | കെ.എം. ഈപ്പൻ | 1500 | ഡപ്യൂട്ടി മാനേജിംഗ് ഡയറക്റ്റർ |
| 4. | കെ.സി. മാമ്മൻമാപ്പിള | 500 | ചെയർമാൻ |
| 5. | കെ.സി. ഈപ്പൻ | 500 | ഡപ്യൂട്ടി ചെയർമാൻ |
| 6. | കെ.വി. വറുഗീസ് | 500 | സെക്രട്ടറി |

1937 ഡിസംബറിലെ ബാലൻസ്ഷീററു ഈററായിയെ കാണിക്കാതെ തയ്യാറാക്കി. ധാരാളം ബാങ്കിനു ലാഭമുള്ള പ്പോൾ, രാമാനുജത്തിന്റെ പ്രേരണയാൽ ഉള്ളതിൽ കൂടുതൽ

ലാടം കാട്ടി! എത്ര ബുദ്ധിമോശമായ നടപടി!! വളരെ ബുദ്ധി പൂർവ്വം ആലോചിച്ച് പ്ളാൻ ചെയ്ത സി.പി-യുടെ പരിപാടികരം ഒന്നുംതന്നെ മനസ്സിലാകാതെ വെട്ടിൽവീണു. ഈറായിക്ക വക്രബുദ്ധി ഇല്ലായിരുന്നു.

ഈറായി പ്രവചിച്ചപോലെ സംഭവിക്കാൻ തുടങ്ങി. മദ്രാസിലോട്ട് താമസം മാററിയ മേലധികാരികരം തമ്മിൽ രസക്കേടായി. മാമ്മൻമാപ്പിളയും, മാത്തനും തമ്മിൽ കോർത്തു. തുടർന്ന് മി. മാത്തനും ഈപ്പനും (കെ.എം.) തമ്മിലും! ഇതിനു സ്വല്പം മുമ്പ് മാത്തൻെറ മകളുടെ കല്യാണം നടന്ന വിവരം മനോരമയിൽ തുടർച്ചയായി ഇട്ടു, ഓരോരുത്തർ കൊടുത്ത സമ്മാനങ്ങരംപോലും പത്രത്തിൻെറ വിലയേറിയ സ്ഥലം കരസ്ഥമാക്കി!

1938 മാർച്ച് 8 ന് ആദ്യമായി റൺ തുടങ്ങിയതു് മദ്രാസ് ശാഖയിലായിരുന്നു. പോലീസ് കമ്മീഷണർ പിച്ചു അയ്യങ്കാരുടെ ഒരു സർക്കുലർ 25—4—1938-ൽ 'സി.പി. മാത്തൻ, സി. കേശവൻ, ററി.എം. വറുഗീസ് ഇവരെ പിന്തുടരുക. നാഷനൽ കൊയിലോൺ ബാങ്കിൽ നിന്നും പണം ജനങ്ങളെ കൊണ്ടു് നിർബ്ബന്ധിച്ചെടുപ്പിക്ക' രാമാനുജം കൂട്ടായി. സി.പി—ക്കു് മാത്തനോടും, മാമ്മൻമാപ്പിളയോടുമുള്ള പകവീട്ടലിനു് കരുനീക്കി. ബ്രിട്ടീഷ് റസിഡൻറു് സ്കറൈനുമായി ഈറായിക്കു അടുപ്പമായതിനാൽ ഈറായി ബാങ്കിനെ രക്ഷിക്കാൻവേണ്ടി അദ്ദേഹംവഴി ശ്രമിച്ചു. ആയിടയ്ക്കു് ഞങ്ങളുടെ കാറിൽ രാമാനുജം ഭക്തിവിലാസത്തെത്തി സി.പി—യുമായി നർമ്മസല്ലാപത്തിലേർപ്പെട്ടു് കടക്കുക പതിവായിരുന്നു. ഈ വിവരം ഈറായി പുതിയ അധികാരികരംക്കെഴുതിയാൽ ഫലം നാസ്തി. ഒരു സി.ഐ.ഡി. തമ്പിക്കു് കെ.ഇ. ചെറിയാൻ ശ്രുപാ കൊടുത്തു തിരുവനന്തപുരത്തു നടക്കുന്ന സകല വിവരവും അറിഞ്ഞിരുന്നു. മഹാരാജാസ് സ്കൂളിൽവെച്ചു് ഒരു സംഭവമുണ്ടായി. പട്ടത്തിനും മററും അസംബ്ലിഹാളിൽവെച്ചു് 'ജയ്' വിളിച്ച ഒരു കൊച്ചുകുട്ടിയെ ഹെഡ്മിസ്ട്രസ് ചൂരൽ പ്രയോഗം നടത്തിയതറിഞ്ഞു VI ഫോമിൽ പഠിച്ചിരുന്ന ഞാനും കൂട്ടുകാരും പഠിപ്പു മുടക്കിച്ചു. ഈ വിവരം വീട്ടിൽ അപ്പോരംതന്നെ തമ്പി അറിയിച്ചിരുന്നു. ഹെഡ്മിസ്ട്രസിനു ഈറായിയെ വലിയ അഭിപ്രായമായിരുന്നതിനാൽ എന്നെ വിളിച്ചു് കുറെ

ശകാരിച്ചതേയുള്ളൂ. ഇതറിഞ്ഞ ഒരു നായർ പോലീസ് ഉദ്യോഗസ്ഥന്റെ മകൾ എന്നെ സമീപിച്ചു്, 'സാറാമ്മയെ വല്ലതും ചെയ്താൽ സ്കൂളിന്റെ കണ്ണാടിജനൽ മുഴുവൻ തല്ലിപ്പൊട്ടിക്കു'മെന്നു് പറഞ്ഞു. 'രാജമ്മ അങ്ങനെ ചെയ്യരുതേ—ഇതു നമ്മുടെ എല്ലാം പണമാണെന്നു' ഞാൻ വിലക്കി. മിസ്സിസ്സ് പട്ടത്തിനെ ജോലിയിൽ നിന്നും പിരിച്ചുവിടാൻ പോകയാണെന്നു ശ്രുതി ഉണ്ടായി. ഞാൻ ററീച്ചേഴ്സ് റൂമിൽ ചെന്നു്, 'അങ്ങനെ സംഭവിച്ചാൽ പഠിപ്പു നടത്തുകയില്ലെന്നു്' പൊന്നമ്മ ററീച്ചറിനെ അറിയിച്ചു. ററീച്ചർ ഇതുകേട്ടു ചിരിക്കമാത്രം ചെയ്തു.

രാമാനുജത്തെ മനസ്സിൽപോലും സംശയിക്കാൻ പ്രയാസമായതുകൊണ്ടു് സി. പി—ക്കും കൂട്ടർക്കും യാതൊരു പ്രയാസവുംകൂടാതെ ബാങ്കിനെ നശിപ്പിക്കാൻ സാധിച്ചു. 2000 രൂപാ ശമ്പളം വാങ്ങുന്ന രാമാനുജത്തിനു് ബാങ്കിനോടുമാത്രമേ താല്പര്യം വരൂ എന്നു അധികൃതർ വിചാരിച്ചു!

സി. പി. യുടെ C. I. D-കൾ ബാങ്കിന്റെ കാര്യം റിപ്പോർട്ടു് ചെയ്യാൻ തുടങ്ങി. ഡയറക്ടേഴ്സ് എല്ലാം രാജി വെച്ചശേഷം അയാൾക്കിഷ്ടമുള്ളവരെ നിയമിച്ചാൽ ബാങ്ക് നശിപ്പിക്കയില്ലെന്നു് സി.പി., ഇ.ജെ. പിലിപ്പോസ് വക്കീലിനോടു പറഞ്ഞു. എല്ലാവരും അതു സമ്മതിച്ചു. ജോലി പോയാലും ജീവിതകാലം മുഴുവൻ സമ്പാദിച്ച പണം ബാങ്കിന്റെ ഉറപ്പിന്മേലിട്ട സാധുക്കളെ ഓർത്താണു് അതു സമ്മതിച്ചതു്.

ബാങ്കിനെ രക്ഷിക്കാനുള്ള ഭാവേന രാമാനുജം പല പ്രാവശ്യം ഭക്തിവിലാസത്തു പോയി ബാങ്കിനെ നശിപ്പിക്കാനുള്ള രഹസ്യാലോചന നടത്തുകയായിരുന്നെന്നു ഇററായി അറിയിച്ചിട്ടും പുതിയ അധികൃതർക്കു് വിശ്വാസം പോരാ. ഓരോ ഗവർമ്മെണ്ടു ഉദ്യോഗസ്ഥന്മാരും നിറകണ്ണുകളോടെ 'ഉദ്യോഗം പോലും വെള്ളത്തിലാക'മെന്നു പറഞ്ഞപ്പോൾ അവരുടെ പണമെല്ലാം ഇററായി എടുത്തുകൊടുത്തു.

ഈ സമയത്തോടടുപ്പിച്ചു് മിസ്ററർ മാത്തന്റെ അളിയൻ ശ്രീ. പോത്തൻ ജോർജ്ജു് ഇററായിയെ ഒന്നു പററിച്ചു. സെക്രട്ടറി കെ.വി. വറുഗീസ് കമ്മേഴ്സിയൽ കോൺസ്ററിററുയെൻസി സ്ഥാനാർത്ഥിയായി കൊല്ലത്തെ മിസ്റ്റർ പെരേരാ

ക്കെതിരായി നിന്നു. പോത്തൻജോർജ്ജ് കൊയിലോൺ ബാങ്കിൽനിന്നും പിണങ്ങി പിരിഞ്ഞുകഴിയുകയായിരുന്നു. ഈററായിയെ '36'ൽ പിരിച്ചുവിടാൻ മടിക്കാഞ്ഞ വിവരം അന്നു തിരുവനന്തപുരത്തു മിക്കവർക്കും അറിയാമായിരുന്നു. മിസ്ററർ പോത്തൻജോർജ്ജ് ചാലയിലെ സേട്ടന്മാരെയും മററു പലരെയും സമീപിച്ചു. 'മിസ്ററർ പെരേരായിക്കു് വോട്ടു കൊടുക്കണമെന്നു മിസ്ററർ ഈപ്പൻ പറഞ്ഞയച്ചതായി അറിയിച്ചു. അവർ, 'ഈററായി ശുദ്ധനാണു്; പകയില്ലാത്ത ആളാണു്' എന്നറിയാമായിരുന്നതിനാൽ 'മിസ്ററർ ഈപ്പൻ തന്നെ വന്നു പറഞ്ഞാലേ ഞങ്ങൾ പെരേരായിക്കു വോട്ടു കൊടുക്കയുള്ളു' എന്നുപറഞ്ഞു. ഈററായിയുടെ അടുക്കൽ ശ്രീ. പോത്തൻ ജോർജ്ജ് എത്തി; 'കുഞ്ഞിനു് (കെ.വി. വറുഗീസ്) എല്ലാവരും വോട്ടുചെയ്യാൻ അച്ചായൻതന്നെ ചെന്നു പറയണ'മെന്നു പറഞ്ഞതായി അറിയിച്ചു. രോഗിയായ ഈററായിയെ ശ്രീ. പോത്തൻജോർജ്ജിൻെറ കാറിൽ കൊണ്ടുനടന്നു, കാറിൽനിന്നും ഇറക്കാതെ, 'മിസ്റ്റർ ഈപ്പൻ വന്നതു ഇന്നലെ പറഞ്ഞ കാര്യത്തിനാണു്' എന്ന മുഖവുരയോടെ എല്ലാവരെയും സമീപിച്ചു മിസ്റ്റർ പെരേരായ്ക്കു വോട്ടുപിടിച്ചു. പെരേരാ ജയിച്ചു വീട്ടിൽ വന്നു. കുറെ നാളുകഴിഞ്ഞു് പലരും ഈററായിയോടു്, 'സാറിൻെറ ആളാണല്ലോ ജയിച്ചിരിക്കുന്നതു്' എന്നു് അറിയിച്ചപ്പോഴാണു് കള്ളി പുറത്തായതു്!

ബാങ്ക് തകർക്കാനുള്ള സി. പി-യുടെ ശ്രമംകണ്ടു ഊട്ടിയിലായിരുന്ന റസിഡണ്ടിനെയും, സെൻട്രൽ ലെജിസ്ലേററിവ് അസംബ്ളിയിലെ യൂറോപ്യൻ മെംബർ ജയിംസിനെയും ശ്രീ. മാമ്മൻമാപ്പിള പോയി കണ്ടു. ശ്രീ. മാത്തൻ സി. പി. യെ കണ്ടപ്പോൾ സി. പി. സകലതും ക്ഷമിച്ചു് ബാങ്കിനെ രക്ഷിക്കാൻ ഒരുക്കമാണെന്നു് മാത്തനെ തെററിദ്ധരിപ്പിച്ചു.

രാമാനുജം ഞങ്ങളുടെ കാറിൽ സി.പി-യെ കണ്ടു് ഊണുവരെ അവിടെ കഴിച്ചിരുന്നു. അധികാരികൾക്കു പിതാവിൻെറ വാക്കിനേക്കാൾ ബാങ്ക് തലവനെയായിരുന്നു വിശ്വാസം. ബാങ്കിൻെറ പ്രൈവററു് കോഡും രാമാനുജം സി. പി-ക്കു് നൽകി. 'ബുദ്ധികൂർമ്മത'യുള്ള പുതിയ ബാങ്ക് അധികൃതർക്കു് ഈററായിയുടെ ബുദ്ധി ശരിയല്ലെന്നു തോന്നി. 1938 മേയ്

25-ാം തീയതി രാമാനുജം റെയിൽവെ റിട്ടയറിങ്ങ് റൂമിൽ താമസിച്ച് ദിവസം 6 തവണ 'ഭക്തി'യിലെത്തി വിവരങ്ങൾ അറിയിച്ചിരുന്നു.

1938 മേയ് 28-നു അവസാനത്തെ പ്ളോട്ട് നടന്നു. രാവിലെ 8½ മണിക്ക് രാമാനുജം 'ഭക്തി'യിലെത്തി, 12 മണിവരെ അവിടെ കഴിച്ചുകൂട്ടി. 11 മണിക്ക് ഫിനാൻഷ്യൽ സെക്രട്ടറി രാമചന്ദ്രറാവു 30,000 രൂപയുടെ ഒരു ചെക്ക് ബാങ്കിനെ ഒററികൊടുത്ത 'യൂദാ'രാമാനുജത്തിനു സമ്മാനിച്ചു. 20,100 രൂപാ നോട്ടുകൾ ഇംപീരിയൽ ബാങ്കിൽനിന്നും വാങ്ങി 'ഭക്തി'യിൽ എത്തിച്ചു. അവിടത്തെ ക്യാഷിയർ ഇററായിയെ വിവരം ധരിപ്പിച്ചു. ഇററായിയുടെ ഒരു അനന്തിരവൻ രാമാനുജത്തിൻെറ രഹസ്യചെയ്തികളെക്കുറിച്ചുള്ള വിവരങ്ങൾ നൽകാൻ സഹായിച്ചിരുന്നു. 30,000 കൈക്കൂലി കിട്ടിയതുംകൊണ്ട് രാമാനുജം ഞങ്ങളുടെ കാറിൽ ചെങ്കോട്ടവരെ പോയി.

ബാങ്കിനെ നശിപ്പിക്കാനുള്ള സി.പി.-യുടെ പരിശ്രമങ്ങൾ ബോംബെയിൽ റിസേർവ് ബാങ്കുകാരെ അറിയിക്കാൻ മിസ്റ്റർ മാത്തൻ പോയതറിഞ്ഞ രാമാനുജം പുറകെ എത്തി. സി. പി-യുടെ പ്രൈവററു സെക്രട്ടറി ചിദംബരവും, തിരുവിതാംകൂർ ട്രെയിഡ് ഏജൻറ് നാനാവതിയും ബോംബെയിൽ പെട്ടെന്നു എത്തി റിസേർവു ബാങ്കിനെ തെററിച്ചിട്ടു വിവരം സി. പി-യെ അറിയിച്ച റെറലിഗ്രാം സി. പി., ഇ. ജെ. പീലിപ്പോസു വക്കീലിനെ ജയഭേരി മുഴക്കികാട്ടി!

ഈ സമയം 'യൂദാ രാമാനുജം' അവസാനത്തെ അയാളുടെ പ്ലോട്ടും ജയിച്ച് സി.പി-യിൽനിന്നും ഗുണം ഒന്നും ഉണ്ടാകയില്ലെന്നു 'വേദനയുള്ള മുഖത്തോടെ' നന്തങ്കോട്ടു വീട്ടിൽ വന്നു പറഞ്ഞു. കേട്ടമാത്രയിൽ വാവിട്ടു കരയുന്ന എൻെറ പ്രിയ പിതാവിൻെറ മുഖം ഇന്നും മനസ്സിൽ മായാതെ കിടക്കുന്നു. ഇററായിയോടുള്ള വിശ്വാസത്തെ കരുതി ഓരോ സാധുക്കളെമിട്ടു ചില്ലി തുട്ടുകളെ ഓർത്താണു് ഇററായി വിലപിച്ചതു്. 'സി.പി-യുടെ വഴക്കുപോകാതെ തങ്ങൾ സഹായിച്ചാലും ഫലമില്ലാത്തതുകൊണ്ടു് സി.പി-യോടു് ആദ്യം പോയി ക്ഷമ ചോദിക്കാൻ' റിസർവ്വു ബാങ്കുകാർ പറഞ്ഞു. (അഭിമാനക്ഷയംവന്നു് സി.പി. പൊറുക്കുമോ?)

രാമാനുജം നാഷനൽ കൊയിലോൺ ബാങ്കിൽനിന്നും രാജിവെച്ചതായി പേപ്പറിൽ ഇട്ടിട്ട് ബോംബെയിൽനിന്നും കപ്പൽ കയറിയതു് 1938 ജൂൺ 11–ന ആണു്. ശ്രീ.കെ.എം. ഫിലിപ്പ് അവിടെ എത്തിയപ്പോഠം കുടിച്ചു് തീരെ ലക്കില്ലാതിരിക്കുന്നതു ആദ്യമായി മനസ്സിലാക്കുന്നു. അയാഠംക്ക ഭയങ്കര ഒരു സൂക്കേടിനു ചികിൽസിക്കാൻ പോകയാണെന്നു പറഞ്ഞതായി അന്നു കേട്ട് പലരും സന്തോഷിച്ചു. P.T.I–ലെ ഹരിഹരൻ രാമാനുജത്തിൻെറ രാജിക്കത്തു് പത്രങ്ങഠംക്ക നൽകാൻ സഹായിച്ചു. ബാങ്കിൽ റൺ തുടങ്ങിയപ്പോഠംമുതലുള്ള ഓരോ രഹസ്യങ്ങഠം കോഡ്‌വേർഡിൽ ഓരോ ബ്രാഞ്ചിലും എത്തുന്നതിനുമുമ്പുതന്നെ സി.പി–ക്കു് വിവരം കിട്ടി. രാമാനുജത്തിൻെറ രാജി, റിസർവ്വ ബാങ്കുമായുള്ള കത്തിടപാടുകഠം ഇവ 'ഭക്തി–യിൽ' ചെല്ലുന്നവരെ സി.പി. കാണിച്ചിരുന്നു.

1938 മാർച്ച് 8–ന തുടങ്ങിയ റൺ 3 മാസം നീണ്ടുനിന്നു. ബാങ്കിൽ പണമുണ്ടെന്നു ധരിപ്പിക്കാൻ ബാങ്കിൻെറ 78 ശാഖകളും നേരത്തെ തുറക്കുകയും, രാത്രി 9 വരെ പണം കൊടുക്കുകയുംചെയ്തുകൊണ്ടിരുന്നു.

സി. പി. ബാങ്കിനോട്ട് എതിരാണെന്നുള്ളതു നിറുത്താൻ മാമ്മൻമാപ്പിള സി. പി–യോട്ട് ഒരെഴുത്തു ആവശ്യപ്പെട്ടു. (സ്വേഛാധിപതിയായി വാണ സി. പി–യെ മുഴുവനായി പിണക്കിയിട്ട് പിന്നെയും പിന്നെയും സമീപിച്ചതു്–അതും വളരെ ബുദ്ധിമാന്മാരായ ആ പുതിയ ബാങ്കു നടത്തിപ്പുകാർ ചെയ്തതു് വലിയ ആശ്ചര്യമായിരിക്കുന്നു!)

ഇതിനകം 1 കോടി രൂപാ വരുന്നവർക്കു് കൊടുത്തു കഴിഞ്ഞു. 60 ലക്ഷം രൂപായുടെ സ്വർണ്ണപണ്ടങ്ങഠം അപ്പോഴും ബാങ്കിലുണ്ടായിരുന്നു.

സി.പി-യെ വീണ്ടും സമീപിച്ചു. മനുഷ്യരാൽ കഴിയുന്നതു് എന്തും ചെയ്യാമെന്നു പറഞ്ഞതിനു് ശ്രീ. മാമ്മൻമാപ്പിളക്കു സി. പി. കൊടുത്ത മറുപടിയിൽ, 'മാമ്മൻമാപ്പിളയെപോലെ ബാങ്കിൻെറ വെൽഫെയറിനു തനിക്കും വലിയ ആഗ്രഹമുണ്ടെന്നും, ബാങ്കിൻെറ ശോചനീയാവസ്ഥയിൽ തനിക്കു വളരെ ദുഃഖമുണ്ടെന്നും, റിസർവ്വ ബാങ്കുമായിട്ടുള്ള എഴുത്തുകളുടെ കോപ്പി അയാഠംക്കു വേണമെന്നും' ധരിപ്പിച്ചിരുന്നു.

ഉടനെ സി.പി. അന്നുവരെ ബാങ്കിനോടു കൈക്കൊണ്ടിട്ടുള്ള നയത്തെയും, ബാങ്ക് തകർക്കാൻ വഹിച്ച പങ്കിനെയും കുറിച്ചു ശക്തമായ ഭാഷയിൽ ഒരു പ്രസ്താവന മദ്രാസിൽനിന്നും മാമ്മൻമാപ്പിള പ്രസിദ്ധീകരിച്ചു.

സി. പി–യെ രമ്യതപ്പെടുത്താൻ വീണ്ടും ഇ. ജെ. ഫീലിപ്പോസുവക്കീൽ ശ്രമിച്ചു. സി. പി. പെട്ടെന്നു ഗവണ്മെണ്ടു പ്രസ്സിൽനിന്നും ഒരു പാംഫ്ലെററു അടിച്ചിറക്കി. ഡയറക്ടേഴ്സിനെപ്പററി കള്ള കുററാരോപണങ്ങൾ—10 ലക്ഷം കോപ്പികൾ—ഗവർമ്മണ്ടു പ്രസ്സിലെ സ്റ്റോറിലെ കടലാസു ഉപയോഗിച്ചു, പ്രിൻറിംഗിനും സർക്കലേഷനും ഉള്ള പണം ഗവണ്മെണ്ടു ഖജനാവിൽനിന്നുംതന്നെ എടുത്തു. മേൽവിലാസം കണ്ടുപിടിച്ചു പ്രതികരം ബാങ്കിൻെറ വലിയ ഷെയർഹോൾഡേഴ്സ്, ഡപ്പോസിറേറഴ്സ്, വലിയ ഉദ്യോഗസ്ഥന്മാർ ഇവർക്കു ഇന്ത്യ ഒട്ടുക്കു അയച്ചുകൊടുത്തു. പ്രത്യേകം ആളുകളെ തിരുവിതാംകൂറിൽനിന്നും പുറത്തയച്ചു വിതരണം ചെയ്യിച്ചു. ഇതിൽ ഒരു ഷെയർഹോൾഡറായി പേരെഴുതിയ ചാക്കോമാപ്പിള വളരെ പണപ്രയാസമുള്ള ഒരു വ്യക്തിയായിരുന്നു. (15000 രൂപാ ചിലവാക്കാൻ അയാൾക്കു ഇല്ല) 1960–ൽ അയാൾ ററി.ബി പിടിച്ചു മരിച്ചു.

ബാങ്കിനെപ്പററി ദൂഷ്യങ്ങൾ പല പത്രങ്ങളിലും സി. പി. ഇടുവിച്ചു. (ഗവണ്മെണ്ടു അനുവാദമില്ലാതെ ഒരു പത്രത്തിനും ഇപ്രകാരം ചെയ്യാൻ ധൈര്യം ഉണ്ടാകയില്ലല്ലോ.) ഒരു ബാങ്കു നിലനില്ലാൻ ജനവിശ്വാസം വേണം; സി. പി. ഗവണ്മെണ്ടു പണം, സമയം, ആൾസ്വാധീനം മുഴുവൻ ശരിയായി ഉപയോഗിച്ചു ബാങ്കിനോടുള്ള വിശ്വാസം തകർക്കാൻ കച്ചകെട്ടി ഇറങ്ങികഴിഞ്ഞു.

യാതൊരു നിർവ്വാഹവുമില്ലാതെ കുറച്ചു നാളത്തേക്കു മാത്രം ബാങ്കു അടയ്ക്കാൻ തീരുമാനിച്ചു. (1938 ജൂൺ 21–നു) 3 മാസം ധാരാളം പണം കൊടുത്തതും, സി.പി.യുടെ ശത്രുത കാരണം 10 ദിവസത്തേക്കു ബാങ്കു അടയ്ക്കുകയാണെന്നും ബാങ്കു നഷ്ടത്തിനു ഇന്ത്യാഗവണ്മെണ്ടിലോട്ടു അപ്പീൽ കൊടുക്കുന്നതുമാണെന്നുള്ള വിവരങ്ങൾ അടങ്ങിയ ഒരു നോട്ടീസു ബാങ്കിൻെറ എല്ലാ ബ്രാഞ്ചിലും പുറത്തു ഭിത്തിയിൽ പതിച്ചു.

സംയോജന ബാങ്കിൻെറ Assets റിസേർവ്വ ബാങ്കു ഏറെറടുക്കാനായി വൈസ്രോയിയുടെ അടുക്കലും അപ്പീൽ കൊടുത്തു. ഒന്നു സി.പി.ക്കും!

ഈ സമയം തിരുവിതാംകൂർ ഗവമ്മെണ്ടിൻെറ പണം ലോഭമില്ലാതെ ബോംബെക്കയച്ചു ബാങ്കിനെതിരായി പ്രവത്തിച്ചുകൊണ്ടിരുന്നു.

സി. പി., മാത്തൻ ബാങ്കിൽ നിന്നും രാജിവെച്ചാൽ, ബാങ്കിനെ നശിപ്പിക്കയില്ലെന്നു ലജിസ്ലേററിവ് മെമ്പർ ജയിംസിനോടു പറഞ്ഞു. മാത്തൻ അതിനു സന്നദ്ധത പ്രകടിപ്പിച്ചു.

ആൻഡേഴ്സൺ, ഡാക്ടർ വി.കെ. ജോൺ, കെ.വി. വറുഗീസ്, മാമ്മൻമാപ്പിള ഇവർ നന്തങ്കോട്ട് (ഇന്നു് പൂഞ്ഞാർ ഹൗസ്) ഞങ്ങളുടെ വീട്ടിൽ എത്തി ആലോചിച്ചശേഷം ജയിംസിൻെറ സീലു ചെയ്ത എഴുത്തും മാത്തൻെറ രാജിക്കത്തുംകൂടി സി. പി. ക്കു നൽകാൻ തീരുമാനിച്ചു. അതറിഞ്ഞ ഉടൻ സി.പി.ക്കു ഹാലിളക്കം വർദ്ധിച്ചു. പെട്ടെന്നു മനം മാറി. എല്ലാ ഡയറക്ടേഴ്സും രാജി വെക്കണമെന്നും തനിക്കിഷ്ടമുള്ള കുമാരൻ ജഡ്ജി, ഉള്ളൂർ ഇവരെ നിയമിക്കണമെന്നും ആവശ്യപ്പെട്ടു. അയാളുടെ അഭിപ്രായങ്ങറം അടിക്കടി മാററിക്കൊണ്ടിരുന്നു. എല്ലാ ഡയറക്ടേഴ്സും രാജിവെച്ചതു രഹസ്യത്തിലായിരുന്നെങ്കിലും, സി.പി. ടെലിഗ്രാംവഴി മദ്രാസിലും, രാജ്യത്തിൻെറ നാനാഭാഗത്തും അറിയിച്ചു. അയാളുടെ അവസാനത്തെ 'ദുർബുദ്ധി'യും സാധിച്ചുകിട്ടിയതുകൊണ്ടു് സന്തോഷത്താൽ തുള്ളിച്ചാടി. പണം നിക്ഷേപിച്ചവരിൽ ഭീതി ഉളവാകുവാനുള്ള ഒററമൂലിയായിരുന്നു അതു്. ശ്രീ. മാമ്മൻമാപ്പിള വീണ്ടും യാചിച്ചു. നിക്ഷേപകർ, ഓഹരിക്കാരായ ഇൻഡ്യാ, ബർമ്മ, സിലോൺ എന്നിവിടെയുള്ളവർ, 10,000–ൽ കുറയാത്ത 78 ബ്രാഞ്ചിലെയും ജോലിക്കാർ ഇവരെ കരുതിയായിരുന്നു ഈ യാചന–'സചിവോത്തമൻ' നിരസിച്ചു.

ബാങ്ക് പൂട്ടുന്നതറിഞ്ഞു് സെൻറു ജോർജ്ജ് പള്ളിവികാരി മാത്യൂസ് അച്ചൻ നന്തങ്കോട്ടുള്ള ഞങ്ങളുടെ വീട്ടിലെത്തി. ഊററായി വലിയ മനോവേദനയിൽ ഒരു കട്ടിലിൽ ചമ്രംപടിട്ട് ഇരിക്കുകയായിരുന്നു. ''ഊറ്റപ്പച്ചാ! ബാങ്ക് തുറക്കുന്നതെന്നാ

ണെന്നറിയാത്തതിനാൽ കുഞ്ഞാണ്ടമ്മയുടെ പേരിലുള്ള കുറച്ചു
ത്രൂപായെങ്കിലും എടുക്കണം. നാലുപേർ പഠിക്കുകയാണല്ലോ''.
അച്ചൻ വളരെ സാവകാശത്തിലാണു പറഞ്ഞതു്. കൂടുതൽ
ഇററായി പറയിച്ചില്ലാ: ''അച്ഛാ, എന്നെ ഓർത്തു് എത്ര
വിധവമാരുവരെ—അവരുടെ ചില്ലിക്കാശുവരെ—ഈ ബാങ്കിൽ
എന്നെ വിശ്വസിച്ചു്, ഇട്ടിട്ടുണ്ടെന്നുള്ളതു് അച്ഛനറിയാമോ?
അവരുടെ എല്ലാം എടുത്തുകൊടുക്കാതെ എൻെറ കാശേൽ ഞാൻ
തൊടുകയില്ല. അങ്ങനെ ആവശ്യം വന്നാൽ ദൈവം തരും''.
എനിക്കു ചിരിവന്നു. എൻെറ ഉള്ളിൽ ചോദിച്ചു: ദൈവം
എന്നാ എറിഞ്ഞുതരുമോ? മനുഷ്യനും പ്രവർത്തിക്കണ്ടായോ?
പിതാവിനു മററുള്ളവരെ അപേക്ഷിച്ചു് ലൌകിക ബുദ്ധി കുറ
വാണെന്നുള്ളതിനു് നല്ല ഒരു ദൃഷ്ടാന്തം! (എൻെറ പിതാവു്
പാറപോലെ ഉറച്ച ദൈവവിശ്വാസം കാട്ടിയതാണു്).

ബാങ്കു് റീ കൺസ്ട്രക്റ്റു് ചെയ്യാൻ വലിയ ശ്രമം നടന്നു.
ഗവൺമെൻറു് ഉദ്യോഗസ്ഥന്മാർക്കും വലിയ താല്പര്യം ഉണ്ടായി.
പക്ഷെ, സി. പി—യെ ഭയന്നു് വൈ. എം. സി. എ—യിൽ
വെച്ചു നടക്കുന്ന മീററിംഗിൽ അദ്ധ്യക്ഷം വഹിക്കാൻ ആരും
മുന്നോട്ടുവന്നില്ലാ. ഇററായിയുടെ വിഷമം കണ്ടു് ബന്ധുവും,
ശിഷ്യനുമായിരുന്ന ശ്രീമാൻ ഈ. എം. കോവൂർ മുന്നോട്ടുവന്നു.
ഇററായിയുടെ പ്രസംഗം തൻെറ അചഞ്ചല ദൈവവിശ്വാസ
ത്താൽ നിർഭരമായിരുന്നു. അതുകേട്ട എൻെറ വലിയ ഒരു കൂട്ട
കാരി സാവിത്രിയുടെ (Mrs. പി.കെ. വേലായുധൻ) സഹോദ
ന്മാർ വീട്ടിൽചെന്നു പറഞ്ഞ വിവരം പിറെറദിവസം എന്നോടു
പറഞ്ഞു.

ശ്രീ. മാമ്മൻമാപ്പിള സി. പി—ക്കു് കമ്പി അയച്ചു.
'ബാങ്കിനു് ഇന്നും ജീവനുണ്ടെന്നും പൊതുജനങ്ങൾക്കു് വളരെ
ഉപകാരം ചെയ്തിട്ടുണ്ടെന്നും, ഒരു ബാങ്കിനും ഇത്ര വലിയ ഒരു
ശത്രുവിനെ നേരിടാൻ സാധിക്കുകയില്ലെന്നും, ഒരു കോടി
രൂപാ ഇതുവരെ കൊടുത്തെന്നും, സാധാരണ ബാങ്കു് പൊളിയു
മ്പോൾ അകം പൊള്ളയായിരിക്കുമെന്നും, ലിക്വിഡേററു
ചെയ്താൽ ശരിയായ സ്വത്തു് അറികയില്ലെന്നും ഗവർമ്മെൻറു
തന്നെ ഏറെറടുത്തു നടത്തിയാൽ ഓഹരിക്കാർക്കു് സന്തോഷ
മായിരിക്കുമെന്നും, ബാങ്കു് മേലധികാരികളുടെ കുററം കണ്ടുപി
ടിക്കുമെന്നുള്ള ഭയംകൊണ്ടല്ലെന്നും' അറിയിച്ചു.

സി.പി-യുടെ മറുപടി, 'ജൂഡിഷൽ ട്രിബൂണൽ ഏറെറടുത്തു വൈൻഡ്അപ്പ് ചെയ്യാനുള്ള ഓർഡർ ഇട്ടുപോയി' എന്നായിരുന്നു. ഒരു ബ്രാഹ്മണനെകൊണ്ടു് സി. പി. പെററിഷൻ കൊടുപ്പിച്ചു് ബാങ്ക് വൈൻഡ്അപ്പ് ചെയ്യാനുള്ള ഓർഡർ ഇടുവിച്ചു.

ബാങ്ക് ലിക്വിഡേററർ മുതലിയാരും സിൽബന്ധികളും നീചമായ കൊള്ളചെയ്തു. പണമെല്ലാം ദുർവ്യയം ചെയ്തു. കെ. സി. കരുണാകരൻെറ ആലപ്പി കമ്പനിക്കു കൊടുത്തരൂപായും മററും കിട്ടാകുററികളായി എഴുതി തള്ളി. ബാങ്കു കെട്ടിടങ്ങൾ വളരെ നിസ്സാരവിലയ്ക്കു് ഇഷ്ടമുള്ളവർക്കു് കൊടുത്തു. ഒരു കാര്യം തീർച്ചയാണു്, ഭാവി തലമുറയെപ്പററിയുള്ള ചിന്ത ഇവർക്കാർക്കും ഇല്ല.

സി. പി. ബാങ്ക് നശിപ്പിക്കാൻ കാരണക്കാരനാണെന്നും നഷ്ടമുള്ളുക മുഴുവൻ മടക്കിക്കിട്ടണമെന്നും കാണിച്ചു് മദ്രാസ് ഹൈക്കോടതിയിൽ കേസു കൊടുക്കാൻ കെ. പി. ഏബ്രഹാം വക്കീൽ തിരുവനന്തപുരത്തു നിന്നും മദ്രാസിനു തിരിച്ചു. ഇതറിഞ്ഞ ഉടനെ സി. പി. റസിഡൻറിനു് ഒരു ലക്ഷം രൂപാ കൈക്കൂലി കൊടുത്തു് ക്രിസ്തീയ സഹോദരന്മാരെ അറസ്ററുചെയ്യാൻ മദ്രാസിൽ ഓർഡർ അയച്ചു. ഓർഡർ അയച്ച തീയതിയും അറസ്റ്റ്ചെയ്ത തീയതിയും ഒന്നായിരുന്നു.

ഇററായിക്കു് അറസ്ററു വരുമെന്നു ദിവാൻ പേഷ്ക്കാരായിരുന്ന ശ്രീ. എം. പി. ജോസഫ് അറിവു തന്നതിനാൽ രോഗിയായ പിതാവു് മൈസൂറിൽ ശ്രീ. കെ.എം. ജയിക്കബ്ബിൻെറ കൂടെ താമസിക്കയായിരുന്നു. അവിടെവെച്ചു് സുഖക്കേടു കൂടിയപ്പോൾ, മരിക്കയാണെങ്കിൽ തിരുവല്ലായിൽ തയ്യിലപ്പനെ അടക്കിയ സ്ഥലത്തു കൊണ്ടുപോയി അടക്കണമെന്നു് ശ്രീ. കെ. പി. ചെറിയാനോടു പറഞ്ഞു. അവിടെവെച്ചു് പ്രാർത്ഥനയിലും, ക്രിസ്തീയ ഗീതങ്ങൾ പാടിയും കഴിഞ്ഞു. ക്രിസ്ത്യാനികൾ വിശ്വസിക്കുന്ന ഒരു സ്വർഗ്ഗം ഉണ്ടെങ്കിൽ, ഇററായി അതിൻെറ അവകാശിയാണെന്നു് അനുശോചനകത്തിൽ ശ്രീ. കെ.എം. ജയിക്കബ്ബ് എഴുതി.

അറസ്ററുവരുമെന്നു വിചാരിച്ചു് എൻെറ മൂന്നു സഹോദരന്മാരും സ്ഥലംവിട്ടു. ഇററായിയുടെ ഒന്നാമത്തവൻ ശ്രീ. ഈ.

സി. പൌലോസ് നന്തങ്കോട്ട് വീട്ടിൽ വന്നു് രാത്രി കിടന്നിരുന്നു. എന്നും അയാറം ഉള്ളതും, ഇല്ലാത്തതുമായ വാർത്തകറം കൊണ്ടുവന്നിരുന്നു. ഞങ്ങറം കിരാതഭരണത്തെ നേരെ എതിക്കാൻ കഴിവില്ലാതെ കഴിയുന്ന കാലം. ഒരിക്കൽ പൌലോച്ചായനെ പരീക്ഷിക്കാനായി ഞങ്ങറം സി.പി—യെപ്പററി ഒരു കള്ളക്കഥ കെട്ടി ഉണ്ടാക്കി പറഞ്ഞു. കേട്ടമാത്രയിൽ; 'ശരിയാ കൊച്ചമ്മേ! ഞാനും കേട്ടതാ' എന്നു അമ്മച്ചിയോടു പറഞ്ഞു. ഞങ്ങറം വളരെ നേരം ചിരിച്ചു.

1938 സെപ്തംബർ 10 നു് മനോരമ പ്രസ്സ് കണ്ടുകെട്ടി. വിലപിടിപ്പുള്ളതു് നേരത്തെ വിവരമറിഞ്ഞു് മാററിക്കഴിഞ്ഞിരുന്നു.

അറസ്ററുവാറണ്ടു് 1938 ഒക്ടോബറിൽ ഉണ്ടായി. മദ്രാസിൽവെച്ചു് ശ്രീ. മാമ്മൻമാപ്പിള, സി. പി. മാത്തൻ, കെ. എം. ഈപ്പൻ, കെ. വി. വറുഗീസു് തുടങ്ങിയ എല്ലാവരെയും അറസ്ററുചെയ്തു. അറസ്ററുചെയ്തവരെ തിരുവനന്തപുരത്തു കൊണ്ടുവരുമെന്നു കരുതി സി.പി. കൂട്ടർ കാത്തിരുന്നു. അവിടത്തെ മജിസ്ട്രേട്ടു് മദ്രാസിൽ പാപ്പ്ിക്കാൻ ഉത്തരവിട്ടു. ഒന്നാംക്ലാസ്സ് തടവുകാരായി പരിഗണിച്ചു് സകല സൗകര്യങ്ങളും നല്കിയിരുന്നു. തിരുവിതാംകൂറിൽ സി.പി—യുടെ കോടതിയിൽ നീതി ലഭിക്കയില്ലെന്നും മദ്രാസിൽ കേസ് എടുക്കണമെന്നും കാണിച്ചു് പ്രിവി കൗൺസിലിൽ അപ്പീൽ പോയി. വലിയ വാദം നടന്നു. നീതി കിട്ടുമെന്നു് അവസാനംവരെ ഫോൺ ബന്ധംവഴി കൽക്കട്ടാ അറിഞ്ഞുകൊണ്ടിരുന്നു. ആശ്വാസവഴി തെളിഞ്ഞു നിന്നു. പെട്ടെന്നു് മൂന്നാംമാസം വാദം കേട്ട പ്രിവി കൗൺസിൽ, അപ്പീൽ തള്ളി. സ്ക്രീയിൽ ഒരു ലക്ഷം കിട്ടിയ നന്ദികാട്ടാൻ ഇംഗ്ളണ്ടിലെത്തി കേസ് തകിടം മറിക്കുകയായിരുന്നു.

സി.പി-യുടെ ഇഷ്ടത്തിനു കേസ് വരാൻ ഒരു പോത്തിനെ 'ഭക്തി'യിൽ വെട്ടി പിശാചുക്കറംക്കു് കുരുതി കഴിച്ച വിവരം അന്നുതന്നെ ഞങ്ങറം അറിഞ്ഞു. അന്നു ഇമ്മാതിരി ചെയ്വനകളു ശക്തിയുണ്ടെന്നു് എനിക്കു് വിശ്വാസമില്ലായിരുന്നു. സി.പി—യുടെ കൊച്ചുമകളും ഭർത്താവും ബോംബെ ജൂഹു ബീച്ചിൽ പോയി കടലിൽ കളിക്കാനിറങ്ങി രണ്ടുപേരും

മുങ്ങിമരിച്ചതു സി.പി–ക്കു് ഭയങ്കര വേദനവരുത്തി. കരുതി ചെയ്യുന്നവനെ പിശാചുക്കൾ ആദ്യം സഹായിക്കും; പിന്നെ നശിപ്പിക്കും–ഇതാണു് ക്ഷുദ്രക്കാർ മനസ്സിലാക്കേണ്ടതു്. പല സംഭവങ്ങളും നേരിട്ടറിയാം.

രാജഗോപാലാചാരി സി.പി–ക്കു കൂട്ടുനിന്നു. കേസിനു വിധേയരായവരെ തിരുവനന്തപുരത്തു് അയച്ചു. ഇററായി വരാതെ കേസു തുടങ്ങുകയില്ല; തുടങ്ങിയാൽ പണം ഇഷ്ടംപോലെ കൊടുത്തു് വലിയ വക്കീലന്മാരെ പുറത്തുനിന്നും കൊണ്ടുവന്നു വാദിച്ചു പുറത്തിറങ്ങാം എന്നു ചിന്തിച്ചു് വിവരം മൈസൂറിലറിയിച്ചു. ഇററായി ആലപ്പുഴ തയ്യിലമ്മയുടെ അടുക്കൽ വന്നു. ബാങ്കു നിന്നതും, എല്ലാവരും ജയിലിലായതും അറിഞ്ഞുകൂടായിരുന്ന 94 വയസ്സുള്ള അമ്മ, ഇററായി തിരുവനന്തപുരത്തിനു പോരാനിറങ്ങിയപ്പോൾ കെട്ടിപ്പിടിച്ചു കരഞ്ഞുകൊണ്ടു്, ''ദൈവത്തെ വിളിച്ചുകൊൾവിൻ'' എന്നുപറയുന്നതു കേട്ടു് എല്ലാവരും അത്ഭുതപ്പെട്ടു! ഇററായി 3 ദിവസം ഞങ്ങളോടൊത്തു താമസിച്ചു. വന്ന വിവരം സി.പി.യെ ഇ.ജെ. പീലിപ്പോസുവക്കീൽ ചെന്നറിയിച്ചു. മജിസ്ത്രേട്ടു് കോടതിക്കു അന്നു അവധിയായിരുന്നു. 3–ാം ദിവസം 3 മണിക്കു് ഇററായി വേഷംമാറി ഞങ്ങളോടു് യാത്ര പറഞ്ഞു. ഇററായിയുടെ മുഖത്തു് ദുഃഖം നല്ലവണ്ണം കാണാമായിരുന്നു. പീലിപ്പോച്ചായന്റെ (ശ്രീ. ഇ. ജെ. പീലിപ്പോസ്) കാറിൽ കയറി എല്ലാവരെയും മാറി മാറി നോക്കി; പിതാവു് പോയി......അതുവരെ ദുഃഖം അടക്കിയ ഞങ്ങൾ വാവിട്ടു നിലവിളിച്ചു. അതവസാന യാത്രയെന്നു കരുതിയില്ലാ. 'മരണമില്ലാത്ത ഒരച്ഛൻ' എനിക്കുണ്ടെന്നു അന്നു ഞാൻ ധരിച്ചിരുന്നു. (വടക്കെ ഇന്ത്യയിൽ ഞാൻ ജന്മമെടുത്തിരുന്നെങ്കിൽ എന്റെ ഇററായി കാരാഗൃഹവാസിയായി മരിക്കയില്ലായിരുന്നു) പരമേശ്വരപണിക്കരുടെ വീട്ടിൽ ഇററായി ചെന്നു ഹാജരായി; പിന്നീടു് സെൻട്രൽ ജയിലിലേക്കും.

സിമന്റു് തറയും, അവിടുത്തെ തണുപ്പും ആസ്ത്മക്കുള്ള സിദ്ധൌഷധമായി സി. പി. കൂട്ടർ കരുതി. കെ.ഇ. ചെറിയാൻ ഒരു പെററിഷൻ കൊടുത്തതുകൊണ്ടു് ഒരു മാസത്തേക്കു് ആശുപത്രിയിൽ ഇററായിയെ താമസിക്കാൻ അനുവദിച്ചു. ഈ വലിയ കരുണ കാട്ടിയതു് 'യശ'സ്സു വേണ്ടിയായിരുന്നു. ഒരു

പോലീസുകാരൻ ഇററായിയുടെ മുറിയുടെ വെളിയിൽ നിന്നി
ന്നു. ദിവസവും ഞങ്ങൾ പോയികണ്ടിരുന്നു. 'സൂദ' മാപ്പു
സാക്ഷിയായതോടെ ഞങ്ങളുടെ സന്ദർശനം കർശനമാക്കി.

ഇററായിയെ ജയിലിലാക്കാൻ ഇററായി വളരെ സഹാ
യിച്ച ഡോക്ടർ എസ്. ജോണിൻെറ ഒരു മെഡിക്കൽ സർട്ടിഫി
ക്കററ് സി. പി. സെഷ്യൻസിൽ കൊണ്ടുവന്നു. (മഞ്ഞനിറം
സൂട്ട്, കപ്പടമീശ, കരിനിറം, തീരെ മെലിഞ്ഞ ശരീരം,
ചുവന്ന ഒരു കാർ—ഇതാണ് തീരെ കൊച്ചായിരുന്നപ്പോൾ
അയാൾ പണത്തിനു മുറക്ക ഇററായിയിലെ സമീപിക്കുമ്പോൾ
മുതൽ ഞാൻ കണ്ട മുഖഭാഷ.) അയാളുടെ ചികിൽസയിൽ
വളരെ പണം കൊടുത്തു് ഇററായി കഴിഞ്ഞിരുന്നു. 'Mr.
Eapen is quite fit as a fiddle'— ചികിൽസകൾ ധാരാളം
കാശു വാങ്ങിയ കൈതന്നെ സുഖക്കേടില്ലെന്നു എഴുതാൻ ധൈ
ര്യപ്പെട്ടതു് മനഃസാക്ഷിയെ പണത്തിൻെറ പുറകിൽ തള്ളി
യിട്ടിട്ടായിരിക്കണമല്ലോ. ഇററായി കേട്ട മാത്രയിൽ ഞെട്ടി
പോയി. അങ്ങേയററം സഹായിച്ച ചങ്ങാതിയിൽനിന്നും
ഇതു് പ്രതീക്ഷിച്ചില്ല. ഇന്നു് അയാളുടെ ആത്മാവു് ദുഃഖി
ക്കുന്നുണ്ടാവണം. അയാൾ പോററിഹോട്ടലിൽ ഇരുന്നപ്പോൾ
ഇതേപ്പററി ഇററായിയുടെ ഒരു കൂട്ടുകാരൻ ചോദിച്ചു. മറുപടി,
കൈകൊണ്ടു വയററത്തടി — മാത്രം. ഇററായിയുടെ തുറന്ന
മണിപേഴ്സിൻെറ ചിലവിൽ അവിടെ ഇരുന്നു അയാൾ
കഴിച്ച പലഹാരങ്ങൾ അയാളുടെ കൺമുമ്പിൽ തോന്നി
ക്കാണണം. സി. പി. കൈക്കൂലി കൊടുത്തിട്ടുണ്ട്. ശ്രീ.
കെ. എം. മാത്യു മനോരമ ആഴ്ചപതിപ്പിൽ ഡോക്ടർ
ജോണിൻെറ കൈക്കൂലികാര്യം വളരെ 'മോശ'മായ രീതിയിൽ
എഴുതിയതു വായിച്ച കുടുംബം ഇന്നു മനോരമയിലെ ശമ്പളം
വാങ്ങി കഴിയുന്നു! അഭിമാനമുണ്ടെങ്കിൽ ആ പണം പിന്നെ
വാങ്ങുമോ?

ഇററായി ആശുപത്രിയിലായിരുന്നപ്പോൾ മിസ്സിസ്സ്
ഇ. ജെ. പിലിപ്പോസ് ദിവസവും പോയി കണ്ടും ആത്മീയ
കാര്യങ്ങൾ പറഞ്ഞും കഴിഞ്ഞിരുന്നു. യേശുവിൻെറ ശിഷ്യ
ന്മാരിൽ അഗ്രഗണ്യനായ 'വി. പത്രോസ് ആണു് ഈപ്പച്ചാ
യൻ' എന്നു ഇററായിയെ വിശേഷിപ്പിച്ചിരുന്നു. കുപ്പപ്പു
ത്തെ അപ്പച്ചനോടു് ഞങ്ങളുടെ വീട്ടിൽ വന്നു താമസി

കുമ്പാരം ആത്മീയം പറയാൻ ചെന്ന ദിവസംതന്നെ ചാടിച്ചു; 'വല്ലിച്ചായൻ ലോകത്തിൽ മുഴുകി പോയി' എന്നുപറഞ്ഞു് ഇറങ്ങിപ്പോന്നു. മരണാവസ്ഥയെപ്പററി സഹോദരൻ അയച്ച എഴുത്തു ഇററായിയെ വായിച്ചുകേൾപ്പിച്ചതു് വളരെ സന്തോഷവും, ആശ്വാസവും കൊടുത്തതായി ജയിൽ ഡയറിയിൽ കാണുന്നു. (ഞാനും ഈ എഴുത്തു പിന്നീടു് സാറാമ്മകൊച്ചമ്മയോടു വാങ്ങി വായിച്ചു.) ഒരു യൂറോപ്യൻ ക്യാതലിക്കു് സിസ്റ്റർ 'യേശു വാതിലിൽ മുട്ടുന്ന പടം ഇററായിക്കു് കൊടുത്തതു ഞാൻ സൂക്ഷിച്ചുവെച്ചിട്ടുണ്ടു്. സെൻറു് റാഫേലിൻെറ പുസ്തകവും ഇററായിക്കു കൊടുത്തു. ഫാ. അ: ഡേ: റാ: ഫസ് മുഗ്ഗു ഇററായിയെ സന്ദർശിക്കുമായിരുന്നു. ആശുപത്രിയിൽ, ഇൻസ്പെക്ടർ ജനറൽ കരീം ചെന്നു് ബാങ്കിൻെറ ക്രാഷിനു കാരണം മാത്തനാണെന്നു പറഞ്ഞാൽ വിട്ടയയ്ക്കാമെന്നു സി. പി. പറഞ്ഞതറിയിച്ചു. മറുപടിയോ, ശക്തിയായ 'ഇല്ലാ' ആയിരുന്നു.

—o—

# സെൻട്രൽ ജയിലിൽ

(1939 ആഗസ്റ്റ് 1115 ചിങ്ങം–9–ാംതീയതി ഞായറാഴ്ച)

അതേ—'രോഗമില്ലാത്ത' ആളെ ഒരു മാസത്തിൽ കൂടുതൽ ചികിത്സിക്കാൻ ആശുപത്രിയിൽ കിടത്തേണ്ടോ എന്നു മനസ്സിലാക്കിയ സചിവോത്തമനും അനുയായികളും ഈററായിയെ ജയിലേക്കയച്ചു. (ഇറങ്ങാന്നേരമയച്ച എഴുത്ത് അന്യത്ര) ജയിലിലെ വിവരങ്ങൾ പോലീസുകാരുടെ ഗണ്ടൻ തൊപ്പിക്കടിയിൽ വെച്ചു കടത്തി ഞങ്ങളെ അറിയിച്ചിരുന്നു. ജയിൽ ഡയറി വായിച്ചാൽ മുറക്ക് chest pain, breathing difficulty, palpitation, severe headache–ഇവയാൽ കഷ്ടപ്പെട്ടതായി കാണാം. ദീനം ഈററായി ഞങ്ങളെ മറച്ചു; അറിഞ്ഞാലും ഒന്നും ചെയ്വാൻ സാധിക്കയുമില്ലല്ലോ. പിന്നെ ആത്മീയമായി വലിയ ഒരു നിലയിലും എത്തിക്കഴിഞ്ഞിരുന്നു; അപ്പോൾ ലോകർ ചെയ്യുന്ന അന്യായങ്ങൾ—അതേ ക്രൂരതകൾ, ദൈവം കൊടുത്ത കരിശുകളായി മാററി അവ സന്തോഷത്തോടെ സഹിച്ചു. ലോക്കപ്പിലിട്ടു ആരെയും തല്ലാൻ അനുവദിക്കാഞ്ഞ ഈററായി ജയിലിലും അതു നടപ്പാക്കി. ആദ്യമായി ജയിലിൽ വി. കുർബ്ബാന മൂക്കഞ്ചേരിൽ ഒസ്താത്തിയോസ് തിരുമേനി അർപ്പിച്ചു. ജയിലിൽ കിടന്നും മാത്തനമായി മാമ്മൻമാപ്പിള അടിയിട്ടതിനാൽ മാത്തനെ കോൺഗ്രസ്സുകാരുടെ കൂടെയാക്കി. ബാക്കി നാലുപേരും പ്രത്യേക വാഡിൽ എല്ലാ സൗകര്യങ്ങളോടുംകൂടി കഴിഞ്ഞിരുന്നു. വൈക്കം, ബാലകൃഷ്ണൻ, പൈലി ഇവരൊക്കെ ഭക്ഷണം ഉണ്ടാക്കിക്കൊടുത്തു. (ഇവരോ, സന്താനങ്ങളോ ഇതു വായിക്കാനിടയായാൽ എന്നെ അറിയിക്കുക—) ആരു് ശിക്ഷകഴിഞ്ഞു ഇറങ്ങിയാലും ഈററായി അവർക്കു് ഒരു മുണ്ടും, തുവർത്തും കൊടുക്കുക പതിവായിരുന്നു. ആയിടക്കു് മിസിസ്സു് മാത്തൻ 'സി.പി. കൈക്കൂലി വാങ്ങി കെ. സി. ഈപ്പനെ ജയിലിൽനിന്നും വിടുതൽ ചെയ്യാൻ പോകയാണെ'ന്നു് മാത്തന്റെ പേർക്കു്—ജയിൽ

സൂപ്രണ്ട് വായിച്ച സി.പി-യെ അറിയിക്കാനായി-എഴുതി അയച്ചു. എഴുത്തുകൾ രഹസ്യത്തിൽ കടത്തിയിരുന്ന സമയം കൂടാതെ മാത്തനെ പഴിചാരിയാൽ ഈറായിയെ വിട്ടയക്കാമെന്നു പറഞ്ഞതു് ഈറായി നിരസ്സിച്ചതും മിസിസ്സ് മാത്തൻ അറിഞ്ഞതെച്ചാണു്. സി.പി-ക്കു് വലിയ കോപം ഉണ്ടായി. കരുതിക്കൂട്ടി ഈറായി ഇറങ്ങാതിരിപ്പാൻ ചെയ്ത വേലയെന്നു സി.പി-ക്കറിഞ്ഞുകൂടാ. മാമ്മനും, മാത്തനും, ഈപ്പന്മാരും, വറുഗീസും എല്ലാം ഒന്നായി മാത്രമേ സി. പി. ചിന്തിച്ചുള്ളൂ. കൂടാതെ രഹസ്യത്തിൽ എഴുത്തും മററും കടത്തുന്നതു് അയാൾക്കു് പിടിയുമില്ല. മാത്തൻ എഴുത്തു വായിച്ച ഉടനെ, 'അച്ചായനു് ഉടനെ ഇറങ്ങാമല്ലോ' എന്നു പറഞ്ഞതു കേട്ടമാത്രയിൽ, 'ഉണ്ണൂണ്ണി പേടിക്കയും മററും വേണ്ടാ, ഞാൻ ഇറങ്ങുകയൊന്നുമില്ലെ'ന്നു പറഞ്ഞു. (ജയിലിൽ കയററിയവർക്കു് ജയിലിൽ നിന്നിറങ്ങിപോകുന്നതും സങ്കടമായിരുന്നു). ജയിലിൽവെച്ചു് ഈറായി പ്രാർത്ഥിച്ചവരൊക്കെ പിന്നെ ഞങ്ങളെവന്നു് ആശ്വസിപ്പിച്ചവരാണു്. (ഡയറി എന്നെ അത്ഭുതപ്പെടുത്തി) കുട്ടിച്ചായൻെറ മദ്രാസ് ക്രിസ്ത്യൻ കോളേജിലെ ചങ്ങാതിയായ ഡോ. രാധാകൃഷ്ണനുവേണ്ടി ഈറായി പ്രാത്ഥിച്ചിട്ടുണ്ടു്. ഡൽഹിയിൽ അദ്ദേഹത്തെ ഒരു മീററിംഗിൽ ഇന്ത്യൻ പ്രസിഡണ്ടായി ഞാൻ കണ്ടപ്പോൾ, ഈറായിയുടെ പ്രാർത്ഥനയുടെ ഫലമാണെന്നു് ഓർത്തുപോയി.

ജയിൽ രഹസ്യങ്ങൾ പുറത്തുവരുന്നതും മററും അറിവാനിടയായ അധികാരികൾ ചട്ടം കർശനമാക്കി.

ജയിൽക്കാര്യങ്ങൾ ഭംഗിയാക്കുന്നതിനായി മിസ്ററർ കെ.എം. മാത്യൂ ഞങ്ങളുടെ വീട്ടിൽവന്നു താമസിച്ചു. പേരിനു എഫ്.എൽ-നും ചേർന്നു. (പണപ്രയാസംകൊണ്ടു് പഠിത്തം നിറുത്തിയതായി മനോരമ ആഴ്ചപതിപ്പിൽ വായിച്ചു!) കെ. ഈ. ചെറിയാനുമൊന്നിച്ചു രാവിലെ നന്തങ്കോട്ടു നിന്നും ഇറങ്ങിയാൽ വൈകിട്ടുവരെ സമയം കളഞ്ഞതു് പരേതനായ എം. പി. തോമസ് വക്കീലിൻെറ വീട്ടിലായിരുന്നു. അന്നു് ഞങ്ങളുടെ ദുഃഖം സ്വന്തമായെടുത്തു് കേസിൻെറ കാര്യത്തിൽ അങ്ങേയററം പ്രവർത്തിച്ചതു് അദ്ദേഹമായിരുന്നു. ജയിൽ കാര്യം ആലോചിക്കുന്നതും ജയിലിലെ വിവരങ്ങൾ ശിപായി എത്തിക്കുന്നതും അവിടെയായിരുന്നു. സി. ഐ. ഡി-കൾ

ധാരാളം അവിടെയൊക്കെ ചുററിനടന്നിരുന്നു. സി.പി-യുടെ റെഡ്ബുക്കിൽ പേരുവരുന്ന ഒരാരംക്ഷ് എന്നും വരാവുന്ന കാലമായിരുന്ന അത്. ആ കുടുംബം ആത്മാർത്ഥമായി ഞങ്ങളുടെ ദുഃഖം പങ്കുകൊണ്ടു—നന്ദിയോടെ സ്മരിക്കുന്നു.

കേസ് ആരു വാദിച്ചാലും സി.പി. എഴുതിക്കൊടുക്കുന്ന ശിക്ഷ അഞ്ചു പേർക്കും കിട്ടുമെന്നറിയാമായിരുന്നു. ജഡ്ജി കെ. കെ. ലൂക്കോസ് സി.പി. എഴുതുന്ന വിധി പറയാൻ ഇഷ്ടപ്പെട്ടില്ല. കെ. എസ്. ഗോവിന്ദപ്പിള്ള അതിന് തയ്യാറായി.

പൂജപ്പുര നിന്നും ചടാക്കുബസ്സിൽ കേസിനുവേണ്ടി ദിവസമുള്ള യാത്ര രോഗിയായ എൻെറ പിതാവിന് ഭയങ്കര പ്രയാസമായിരുന്നു. രാത്രി വലിവുവന്നു ഉറങ്ങാതെ കഷ്ടപ്പെട്ടു; പകൽ മുഴുവൻ കോടതിയിലും!!

സി. പി-ക്ക് ഇററായിയെ ജയിലിലാക്കിയെന്ന തോന്നി. അവിടെയും സ്നേഹനിർഭരമായ ഒരന്തരീക്ഷം സ്നേഹവാനായ ദൈവം കൊടുത്തു. രോഗം അലട്ടി. ദൈവഹിതത്തിനു കീഴ്‌വഴങ്ങിയതിനാൽ കേസ് ജയിച്ചു തിരികെ ഞങ്ങളുടെ അടുത്തുവരിക എന്ന പ്രശ്നമേ ഉദിച്ചില്ലാ. ജയിൽ ഡയറിയിൽ— 'Even is he should kill me, I should still trust Him' ജോബിൻെറ വാചകം കാണുന്നു. ചരമപ്രസംഗത്തിൽ ഇലഞ്ഞിക്കൽ ഫാദർ ജേക്കബ്ബ് ഈ വാചകം എടുത്തു പറഞ്ഞതുമാത്രം അന്നു ശ്രദ്ധയോടെ ഞാൻ കേട്ടിരുന്നു.

അന്നത്തെ തിരുവിതാംകൂർ, പട്ടാളമേധാവിയായിരുന്ന വെള്ളക്കാരൻെറ നിറതോക്കിനുമുമ്പിൽ വിരിമാറു കാണിച്ച വെടിയേററു മരിച്ച നെയ്യാററിൻകര രാഘവൻ, സി പിയുടെ ഭീകരമായ മർദ്ദനത്തിൽ ജീവനും, ആരോഗ്യവും ബലികഴിച്ച ശതകണക്കിനു ദേശാഭിമാനികളുടെയും പാരമ്പര്യവും ചരിത്രവുംകൊണ്ടു നിറഞ്ഞതായിരുന്നു. ജയിലിൽ 706 തടവുകാരുള്ളതിൽ 150 പേർ കോൺഗ്രസ്സുകാരായിരുന്നു. കടയ്ക്കൽ, കൊല്ലം, പുതുപ്പള്ളി, പേട്ട എന്നിവിടങ്ങളിൽ സി. പി. വെടിവെപ്പുനടത്തി. പലരെയും തൂക്കിലിട്ടു. ഇററായി ജയിലിൽ കിടന്ന 9½ മാസവും ആരും തൂക്കിലിടപ്പെട്ടില്ല, ഇററായി സഹിക്കയില്ലായിരുന്നു. പിന്നീട് തൂക്കുമരത്തിൽ കയറാൻ

പിടിക്കപ്പെട്ടവർ രണ്ടു ദിവസംമുമ്പുമുതൽ മീൻ വറുത്തു കൂട്ടാനുള്ള അത്യാശ ജയിലിൽനിന്നും അറിയിച്ചിരുന്നു. അമ്മച്ചി സന്തോഷത്തോടെ അതുണ്ടാക്കികൊടുത്തയക്കുകയും ചെയ്തു.

ജയിൽ ആശുപത്രിയിൽ ഏതു ദീനത്തിനുമുള്ള മിക്സ്ചർ ഈറായിക്കും കിട്ടി.

തയ്യിലമ്മക്കു സുഖക്കേടു കൂടുതലായ വിവരം സി.പി–യെ അറിയിച്ചപ്പോഠം പോലീസ് അകമ്പടിയോടെ പോയി കാണാൻ അനുവദിച്ചതു് മാമ്മൻമാപ്പിള നിരസിച്ചു. ഈറായിക്കു അമ്മയെ കാണാനുള്ള കൊതികൊണ്ടു്, അതിനു വിരോധമില്ലായിരുന്നു.

ജയിൽസൂപ്രണ്ടു് രാജരാജവർമ്മ ഈറായിയുടെ ഉററ സ്നേഹിതനായിരുന്നതുകൊണ്ടു് ആനുകൂല്യങ്ങഠം പലതും കിട്ടുമെന്നു ഭയന്ന സി.പി, പകരം ക്രൂരനായ തമിഴനാട്ടുകാരൻ സുബ്രഹ്മണ്യപിള്ളയെ ആക്കി. അയാഠം ചാർജ്ജെടുത്ത ദിവസം കട്ടിച്ചായനും, ശ്രീ.കെ.എം. ചെറിയാനും കാണാൻ ചെന്നിട്ടു വളരെ നേരം നിൽക്കേണ്ടതായിവന്നു. കട്ടിച്ചായൻെറ മുഖം കണ്ടതോടെ എൻെറ ഈററായിക്കു കൂടുതൽ മനഃശക്തി കിട്ടിയതായി ഡയറി പറയുന്നു.

ശ്രീ. മാത്തൻ 'ബാസു' എന്ന പ്രസിദ്ധ വക്കീലിനെ കൽക്കട്ടായിൽനിന്നും കൊണ്ടുവന്നു; കേസു നടത്തുന്നവിധം കണ്ടതോടെ മനഃസാക്ഷിയുള്ള ബാസു ആദ്യത്തെ ദിവസം തന്നെപിണങ്ങി ഇറങ്ങിപ്പോയി. ഈററായിക്കു ഒരു വക്കീൽ വാദിക്കണമെന്നുള്ള ചിന്തയേ തോന്നിയില്ലാ.

തുലാം 1–ാം തീയതി ഭയങ്കര വലിവായി രാത്രി കഷ്ടപ്പെട്ട ഈററായി കോടതിയിൽചെന്ന പിറേറദിവസം ബഞ്ചിൽ കിടന്നു; കിടന്ന പാവത്തിനെ എഴുന്നേല്പിച്ചു ചൂരൽ കസേരയിൽ ഇരുന്നു കേസിൽ പങ്കുകൊള്ളാൻ അനുവദിച്ച ജഡ്ജിയുടെ ''മഹാമനസ്കത'' ഡയറിയിൽ വായിച്ചപ്പോഠം എൻെറ തല പുകഞ്ഞു.

കോഴിക്കോട്ടുനിന്നും വന്ന കെ. ജി. നായർ 3 മാസം വാദിച്ചു. ദിവസം 100 രൂപാ ഫീസ് ആയിരുന്നു. കള്ളസാക്ഷികളെ പലരെയും സി. പി. കോടതി ക്രോസുചെയ്തു.

ശിക്ഷ വളരെ കടുപ്പമായിരുന്നു. സി.പി. എഴുതിയ വിധി 1113 ധനു 20–നു ജഡ്ജി വായിച്ചു.

1. കെ.സി. മാമ്മൻമാപ്പിള–8 വർഷം വെറും തടവ്, 2000 രൂപാ പിഴ.
2. കെ. സി. ഈപ്പൻ–1¾ വർഷം വെറും തടവ്, 500 രൂപാ പിഴ.
3. സി. പി. മാത്തൻ–8 വർഷം കഠിനതടവ്, 2000 രൂപാ പിഴ.
4. കെ. എം. ഈപ്പൻ–8 വർഷം കഠിനതടവ്, 2000 രൂപാ പിഴ.
5. കെ.വി. വർഗീസ്–1¾ വർഷം വെറുംതടവ്, 500 രൂപാ പിഴ.

ഇതിൽ ഇററായി മാത്രമേ രോഗിയായിരുന്നുള്ളു. രാവിലെ 10½ക്കു തുടങ്ങിയ കുററപത്രം 2¼വരെ–3¾ മണിക്കൂർ എല്ലാവരെയും നിറുത്തി വായിച്ചു കേൾപ്പിച്ചു. നില്ക്കാൻ പ്രയാസമായിരുന്ന ഇററായി ഒന്നുംതന്നെ കേട്ടുകാണാനിടയില്ലാ. നിന്നു ഞെളിപിരികൊള്ളുന്നതു ബഹുമാനപ്പെട്ട ജഡ്ജി കണ്ടതാണ്. വിധി കേൾക്കുമ്പോൾ ബഹളം ഉണ്ടാകുമെന്നു കരുതി ധാരാളം പോലീസിനെ 'കരീം സാഹിബ്' കൊണ്ടിറക്കിയിരുന്നു. കുററവാളിയെന്നു വിധിച്ചാൽപോലും, സുഖക്കേടു കണക്കിലെടുത്ത്–'മനുഷ്യത്വം' കാട്ടുമെന്നു കരുതിയ ഞങ്ങളെ ദുഃഖത്തിൽ താഴ്ത്തി. പ്രതികൾക്കു പ്രസ്താവന അനുവദിച്ചു. ഗൂഢാലോചന നടത്തിയെന്ന ആരോപണം ബഹുമാനപ്പെട്ട ഗോവിന്ദപിള്ള വായിച്ചതു കേട്ടമാത്രയിൽ, 'I am constitutionally incapable of entering into any conspiracy' ഇററായി പറഞ്ഞതു കേട്ടവർ വേദനിച്ചു.

4 മാസം ഇററായിയെ കാണിച്ചില്ലാ. ഹൈക്കോടതിയിൽ അപ്പീൽ കൊടുക്കാൻ ശ്രീ. കെ. എം. ചെറിയാൻ, കെ. ജി. നായരുമൊത്തു പോയി അവരെ കണ്ടതാണു കാരണം പറഞ്ഞത്. 3 മാസംകൂടി കഴിയണംപോലും. ദിവാൻെറ ഉത്തരവാണ്. അമ്മച്ചി ചീഫ് സെക്രട്ടറിക്കു ഒരു പെററിഷൻ ഇ. ജെ. ഫീലിപ്പോസു വക്കീൽവഴി കൊടുത്തു. മാർച്ച് 25–നു

കൊടുത്ത പെററിഷൻ ഒരു മാസത്തോളം ആലോചന നടത്തിയിട്ട് ഏപ്രിൽ 19-നു് സി. പി. നിരപരാധിയായ പിതാവിനെ കാണാൻ ഉത്തരവിട്ടു.

TRIVANDRUM
25-3-1940

**To the Chief Secretary to the Government**

Sir,

I wish to place before you the following facts for your kind and sympathetic consideration.

My husband Mr. K. C. Eapen has been convicted for 21 months in connection with TNQ Bank case & is detained in the Central Prison, Tvm for the last few months. After his conviction I did not meet him till now, I learned that interview will be allowed only once in 3 months. Although I wanted to meet him earlier I have been postponing it till now. For the reason that my children who were studying outside Tvm may also come so that we may together meet him. Now I wanted to meet him this week but on enquiring at the Central Prison I was surprised to learn that an interview cannot be allowed just now but only after 3 months. The reason I understood is that somebody else namely his nephew Mr. K. M. Cherian met him some time back in connection with the signing of the appeal in the high court. I now learn Mr. Cherian met Mr. Eapen along with K.C. Mammen Mappilai & K. M. Eapen & it was purely in connection with the signing of the appeal. I never expected that this will be taken as a formal interview and that I will be refused an interview on that reason just now. My children who were studying in Madras and other places have come now and it is several months since they met him. In these circumstances I have to request you to kindly issue necessary orders to the jail authorities to allow me and my children to meet Mr. Eapen in the jail at the earliest.

Again considering the old age and bad health of Mr. Eapen I have to request you to be so good as to issue necessary orders that we may be allowed to see him at least once a month instead of once in 3 months.

Thanking you in anticipation,

Yours obediently
**Mrs. K. C. Eapen**



ഇററായിയുടെ 25–ാം ചരമവാർഷിക ദിവസം ഞാൻ മനോരമയിൽ പ്രസിദ്ധീകരിച്ച ആർട്ടിക്കിൾ താഴെ ചേർക്കുന്നു.

(കണ്ടത്തിൽ ശ്രീ. കെ. സി. ഈപ്പൻ ദിവംഗതനായിട്ട് 25 വർഷം തികയുന്ന ദിവസമാണിന്ന്. അദ്ദേഹത്തിന്റെ ജയിൽവാസ കാലത്തിലേക്ക് വെളിച്ചം വീശുന്ന ഈ ലേഖനം ശ്രീ. ഈപ്പന്റെ പുത്രി ശ്രീമതി സാറാ ജോർജ്ജ് എഴുതിയതാണ്).

—എഡിറ്റർ

ദുഃഖിപ്പിക്കുന്ന കുറെ ഓർമ്മകൾ അവശേഷിപ്പിച്ചിട്ട് 1940–ാമാണ്ടത്തെ ദുഃഖവെള്ളിയാഴ്ച ദിവസം അദ്ദേഹം മൺമറഞ്ഞു * ഇററായി * (അങ്ങനെയാണ് ഞങ്ങൾ പിതാവിന

വിളിച്ചിരുന്നതു്). മരിച്ചപ്പോഠം ഞങ്ങളുടെ കുടുംബത്തിൻെറ നാഥനും സ്നേഹത്തിൻെറ നിറകുടവും നഷ്ടപ്പെട്ടു. അതോടൊപ്പം സെൻട്രൽ ജയിലിലെ എഴുന്നൂറിൽപരം തടവുകാർക്കു് അവരുടെ പ്രിയപ്പെട്ട വല്യപ്പനും ഇല്ലാതെയായി. പരിചയപ്പെട്ടവരുടെയെല്ലാം ഹൃദയം പിടിച്ചടക്കിയ ഒരു മനുഷ്യസ്നേഹിയായിരുന്നു ഇററായി. അദ്ദേഹം മൺമറഞ്ഞിട്ടു് കാൽശതാബ്ദം കഴിഞ്ഞു. എന്നാൽ ആ വ്യക്തിയുടെ മഹാത്മ്യത്തിൻെറ സ്മരണ അദ്ദേഹത്തെ സ്നേഹിച്ചവരുടെ ഉള്ളിൽ ഇന്നും തങ്ങി നിൽക്കുന്നു.

## ജയിലിൽ

ഇററായിയെപ്പററി ഓർക്കുമ്പോഠം ആദ്യമായി മനസ്സിലേക്കു് ഓടിയെത്തുന്ന സംഭവം ഞങ്ങഠം ജയിലിൽപോയി അദ്ദേഹത്തെ സന്ദർശിച്ചതാണു്. ഇന്നലെയെന്നപോലെ അതു് ഇപ്പോഴും ഓർമ്മയിൽ പുതുമയണിഞ്ഞു നിൽക്കുകയാണു്. അവസാനദർശനമായിരുന്നു അതു്. വേദനയുടെ തീച്ചൂളയിൽ നിന്നുകൊണ്ടു് പുഞ്ചിരിച്ച ഇററായി! കണ്ണുനീരോടുകൂടെയല്ലാതെ അതോർക്കാൻ വയ്യാ.

ജയിലിൽ പോയി അദ്ദേഹത്തെ കാണുവാൻ പല ശ്രമങ്ങളും നടത്തിയെങ്കിലും എല്ലാം വിഫലമാകുകയാണുണ്ടായതു്. ഒടുവിൽ അമ്മകൊടുത്ത ഒരു പെററിഷനോടുകൂടി ഞങ്ങളുടെ ഒരു ബന്ധു ദിവാൻ സി.പി.-യെ കണ്ടു് അനുവാദം വാങ്ങുകയും അതിൻപ്രകാരം ഞങ്ങഠംക്കു പോകുവാൻ സാധിക്കുകയുംചെയ്തു. പോകുന്നതിൻെറ തലേദിവസമാണു് അനുവാദംകിട്ടിയ വിവരമറിഞ്ഞതു്. ആ രാത്രി മുഴുവൻ ഇററായിയെ കാണാമല്ലോ എന്നുള്ള ചിന്തയിൽ കഴിച്ചുകൂട്ടി. പിതാവിനെ മാസങ്ങഠംക്കു ശേഷം കാണുന്നതിൻെറ സന്തോഷം ഒരുവശത്തും, അദ്ദേഹത്തെ ജയിലിനുള്ളിൽ കാണേണ്ടിവന്നതിൻെറ ആകുലചിന്ത മറുവശത്തും ഹൃദയത്തെ മഥിച്ചിരുന്നു. ഏതായാലും നേരം വെളുത്തയുടൻ ഞങ്ങഠം യാത്രയായി. അമ്മയും ഞങ്ങഠം ആറു മക്കളും മററു ചില അടുത്ത ബന്ധുക്കളുംകൂടെയാണു് പോയതു്. ഒരു സഹോദരിക്കു് ഞങ്ങളോടൊപ്പം വരുവാൻ തരപ്പെട്ടില്ല.

## സന്ദർശനം

പത്തു മണിക്കു രാജധാനിയിലെ ജയിലിലെത്തി. സൂപ്രണ്ടിൻെറ മുറിയിൽ ഞങ്ങഠം പ്രവേശിച്ചു. കപ്പപ്പുറത്തെ

അപ്പച്ചൻ എന്നു ഞങ്ങൾ വിളിച്ചിരുന്ന ശ്രീ. കെ. സി. മാമ്മൻമാപ്പിളയും, പുത്രൻ ശ്രീ. കെ. എം. ഈപ്പനും, ശ്രീ. കെ. വി. വറുഗീസുമാണ് ആദ്യം വന്നതു്. ഇററായി ജയിലാശുപത്രിയിൽ രോഗിയായി കിടന്നിരുന്ന മലുക്കു് എന്ന ഒരു മഹ ദീയ തടവുകാരനെ സന്ദർശിക്കാൻ പോയിരിക്കയാണു് എന്ന വർ പറഞ്ഞു. ജയിലിന്റെ ചുററുപാടുകൾ ആകാംക്ഷയോടെ കണ്ടും കപ്പപ്പുറത്തെ അപ്പച്ചനോടും മററും സംസാരിച്ചും ഞങ്ങൾ ഉദ്വേഗം നിറഞ്ഞ കുറെ മിനിററുകൾ ചെലവഴിച്ചു. ഏവരു മിടിപ്പു കൂടിക്കൊണ്ടിരുന്നു. ഇററായിയെ കാണുന്ന ആ രംഗ ത്തെപ്പററിയുള്ള ചിന്ത തലച്ചോറിനുള്ളിൽ നിർത്തില്ലാത്ത ഒരു കൊള്ളിയാൻപോലെ പ്രവർത്തിച്ചുകൊണ്ടിരുന്നു. അതുവഴി കടന്നുപോയവരെല്ലാം ഞങ്ങളെ സൂക്ഷിച്ചു നോക്കുന്നുണ്ടായി രുന്നു. അവരുടെ മുഖത്തു് സഹതാപം മുററിനില്ക്കുന്നതു കാണാ മായിരുന്നു. 'വല്യപ്പൻ' എന്നവർ വിളിച്ചിരുന്ന ഇററായി യോടുള്ള സ്നേഹാദരങ്ങളുടെ പ്രതിഫലനമായിരുന്നു അതു്. ഈ ''വല്യപ്പൻ വിളി'' ഇററായിക്കു് അഭിമാനകരമായ ഒന്നാ യിരുന്നു. ''മുട്ടായി അപ്പച്ചനെന്നും ഇററായി അപ്പച്ചനെന്നും ഒക്കെ വിളിക്കപ്പെട്ടിരുന്ന ഞാൻ ഇപ്പോൾ ഇവിടെ ജയിലി ലുള്ള 702 പേരുടെ വല്യപ്പനായിരിക്കയാണെ''ന്നു് അദ്ദേഹം ഞങ്ങൾക്കയച്ച ഒരെഴുത്തിൽ എഴുതിയിട്ടുണ്ടു്.

**മറക്കാനാവാത്ത രംഗം**

പത്തു മിനിട്ടുകൾ കഴിഞ്ഞു. ഞങ്ങളുടെയെല്ലാം കണ്ണു കൾ ജനലിന്നരികിലേയ്ക്കു പാഞ്ഞു. അതാ, ഓടികിതച്ചു് ഒരാൾ വരുന്നു. മൽമൽ മുണ്ടും കൈയുള്ള ബനിയനും ധരിച്ചു തലയിലൊരു ടവ്വലും ചുററി കൈയിൽ കുറുത്ത വടിയും പിടിച്ചു സൂപ്രണ്ടിന്റെ മുറിയിലേയ്ക്കു് ഉററുനോക്കിക്കൊണ്ടു് ഇററായി ധൃതിയിൽ വരുന്ന കാഴ്ച എന്റെ ഹൃദയത്തിൽ കൊത്തിവച്ചതുപോലെ ഇന്നും ഇരിപ്പുണ്ടു്. വേദനയുടെ ഭാണ്ഡവും സ്നേഹത്തിന്റെ വിളക്കുമായി ഇററായി മുറിക്കുള്ളി ലേയ്ക്കു കയറി. ആ മുഖത്തു് ഒരു പുഞ്ചിരി വിടർന്നു. ഞങ്ങ ളുടെ കണ്ണുകൾ നിറഞ്ഞു. ഇററായി ഇരുന്നു. അമ്മ പൊട്ടിക്ക രഞ്ഞുപോയി. 'ജയിലിൽ തനിക്കു പരമാനന്ദമാണെന്നു'' പറഞ്ഞു് ഇററായി അമ്മയെ ആശ്വസിപ്പിച്ചു. ആ ഇമ്പമേറിയ ശബ്ദം ഇന്നും എന്റെ കാതുകളിൽ മുഴങ്ങുന്നുണ്ടു്. ജയിൽ

സൂപ്രണ്ടും അമ്മയെ സാന്ത്വനപ്പെടുത്തി. ''മി. ഈപ്പന്റെ ഭാരം 14 പൗണ്ടു കൂടിയിട്ടുണ്ടെന്നും വലിവു കുറവുണ്ടെന്നും ജയിലിലെ രോഗികളെയൊക്കെ പോയി കാണാറുണ്ടെന്നും'' അദ്ദേഹം പറഞ്ഞു.

**അന്ത്യോപഹാരം**

ഒന്നരമണിക്കൂർ ഞങ്ങൾ ഈററായിയോടൊപ്പം കഴിച്ചു. പിതാവിന്നു് ഇഷ്ടമായിരുന്ന തുളസിച്ചെടികൾ ഞാൻ അദ്ദേഹത്തിനും സഹോദരൻ ശ്രീ. മാമ്മൻമാപ്പിളക്കും വേണ്ടി കൊണ്ടുപോയിരുന്നു. ഈററായി അതിലൊരു തണ്ടെടുത്തു മണപ്പിച്ചിട്ട് എന്നെ ഒന്നു നോക്കി. എന്റെ ഹൃദയത്തിനു താങ്ങാൻവയ്യാത്തവണ്ണമുള്ള വാത്സല്യം അതോടൊപ്പം പ്രവഹിച്ചു. ഞാൻ ധന്യയാണെന്നു കരുതി. എന്നാൽ അതു് അവസാന :: ദർശനമാണെന്നോ ആ തുളസിച്ചെടി പരലോകയാത്രയ്ക്കു് മുമ്പു് പിതാവിനു് ഈ പുത്രി നൽകിയ എളിയ ഉപഹാരമായിരുന്നെന്നോ അന്നു ഞാനറിഞ്ഞില്ല.

വലിയ താല്പര്യത്തോടെ ബന്ധുക്കളും സ്നേഹിതരുമായ എല്ലാവരെയുംപററി അദ്ദേഹം ചോദിച്ചു. ഞങ്ങളുടെ ഒരു സഹോദരി മാത്രം കൂടെയില്ലാതിരുന്നതു് ഈററായിയെ അല്പം കണ്ഠിതപ്പെടുത്തി. ജയിലിലെ വിശേഷങ്ങളൊക്കെ അദ്ദേഹം ഞങ്ങളെ പറഞ്ഞു കേൾപ്പിച്ചു. എന്റെ സഹോദരപുത്രനായ ഒരു വയസ്സുണ്ടായിരുന്ന തമ്പിയുടെ കരപ്പൻ ഈററായിയെ വേദനിപ്പിച്ചു. ''കളിപ്പിക്കുമ്പോൾ ഇവനെ തേച്ചു നോവിക്കരുതെ''ന്നു് പ്രത്യേകം ശട്ടംകെട്ടുകയും ചെയ്തു. കൊച്ചുമോൻ വല്യപ്പന്നു് ഒരുമ്മകൊടുത്തു. അതവസാനത്തെ ചുംബനമായിരുന്നു.

**കണ്ണുനിറഞ്ഞു**

നീണ്ടുനിന്ന ആ കൂടിക്കാഴ്ച അവസാനിച്ചപ്പോൾ ഞങ്ങൾ കുറേനേരത്തേക്കു മറെറാരു ലോകത്തായിരുന്നുവോ എന്നു തോന്നിപ്പോയി. ഞങ്ങൾ സൂപ്രണ്ടിന്റെ മുറിയിൽനിന്നു വെളിയിലേയ്ക്കിറങ്ങി. ഈററായി പടികളിറങ്ങുമ്പോൾ എന്റെ കൈയിൽ ബലമായി പിടിച്ചിരുന്നു. ഇരുമ്പഴികളിൽ പിടിച്ച ആ കൈ ഞാൻ എന്റെ രണ്ടു കൈകൾകൊണ്ടും താങ്ങി. ഞങ്ങളുടെ കാർ കിടന്ന സ്ഥലംവരെ ഈററായിയും ഈപ്പച്ചായനും

(ശ്രീ. കെ. എം. ഈപ്പൻ) വന്നു. കപ്പപ്പുറത്തെ അപ്പച്ചനും ശ്രീ. കെ. വി. വറുഗീസും ആദ്യം ജയിലിനകത്തേയ്ക്കു കയറി. ഇററായി ഞങ്ങളെയെല്ലാം മാറി മാറി നോക്കി. മറക്കാനാവാത്ത ഒരു രംഗമായിരുന്നു അതു്. ഞങ്ങൾക്കു് ഇററായിയെയോ ഇററായിക്കു ഞങ്ങളെയോ വിട്ടുപിരിയാൻ മനസ്സില്ലായിരുന്നു. ഒടുവിൽ ഈപ്പച്ചായൻ ''അച്ചായാ, പോകാം'' എന്നു ഇററായിയോടായി പറഞ്ഞു. ഞങ്ങൾ കാറിൽ കയറി, കാറിൻെറ എൻജിൻ പ്രവർത്തിച്ചു തുടങ്ങി. ഞങ്ങളുടെ കണ്ണുകൾ വീണ്ടും നനഞ്ഞു. ദുഃഖവും സ്നേഹവും കൂടിച്ചേർന്ന ഒരു വികാരം ഇററായിയുടെ മുഖത്തു് നിഴലിച്ചുനിന്നിരുന്നു. കാർ നീങ്ങി ഞങ്ങൾ യാത്രപറഞ്ഞു അവസാനമായി പുറകോട്ടു തിരിഞ്ഞു നോക്കിയപ്പോൾ ആ രണ്ടു കണ്ണുകൾ ഞങ്ങളെ കണ്ടുകൊണ്ടു് അനങ്ങാതെ നിന്നിരുന്നു. കാർ ദൃഷ്ടിയിൽ നിന്നു മറയുംവരെ ഇററായി അവിടെ നിൽക്കുന്നുണ്ടായിരുന്നു.

## അന്ത്യയാത്ര

മരിക്കുന്നതിനു് ഒരാഴ്ച മുമ്പായിരുന്നു ഞങ്ങളുടെ ഈ കൂടിക്കാഴ്ച. ഏപ്രിൽ 27–ാം തീയതി രാത്രി 'പെട്ടെന്നു്' അസുഖം തുടങ്ങുകയും മരിക്കുകയുമാണു ചെയ്തതു്. ആ രാത്രിയിലും എന്നെ സംബന്ധിച്ചിടത്തോളം അവിസ്മരണീയമാണു്. ഞാൻ അന്നു് ആലപ്പുഴയുള്ള ഇററായിയുടെ ഇളയ സഹോദരൻ ശ്രീ. കെ.സി. വറുഗീസിൻെറ വീട്ടിലായിരുന്നു. ഇററായിയുടെ 94 വയസ്സുള്ള അമ്മ അവിടെയായിരുന്നു താമസം. ആ രാത്രി എന്തുകൊണ്ടോ എനിക്കു് ഉറക്കം വന്നതേയില്ല. അത്യധികമായ മനോവിഷമവും തോന്നുന്നുണ്ടായിരുന്നു. പിന്നീടാണു് അതിൻെറയെല്ലാം കാരണം മനസ്സിലായതു്. ഇററായി രാജധാനിയിലെ ജയിൽമുറിയിൽ കിടന്നു അന്ത്യശ്വാസം വലിച്ചുകൊണ്ടിരുന്ന സമയമായിരുന്നു അതു്. ഇററായിയുടെ അമ്മ രാത്രി മുഴുവൻ ഉറക്കത്തിനുവേണ്ടി ടർപൻെറയിൻ പുരട്ടി കാൽ തടവാൻ എന്നെ മുറയ്ക്കു വിളിച്ചുകൊണ്ടിരുന്നു. അപ്പോഴെല്ലാം അതിഭയങ്കരമായ ഹൃദയവ്യഥ എന്നെ ഭാരപ്പെടുത്തുന്നുണ്ടായിരുന്നു. ഒടുവിൽ ഇററായിയുടെ ദേഹവും ദേഹിയുമായി യാത്രപറയുന്ന ആ ''രണ്ടുമണി'' സമയമായപ്പോൾ ദുഃഖത്തിനു് രണ്ടുപ്രാവശ്യം കൂവി. ഇററായിയെ അടുത്തിരുന്നു് അവസാനസമയത്തു് ശുശ്രൂഷിപ്പാനുള്ള ഭാഗ്യം ലഭിക്കാഞ്ഞ

എന്നെ നിദ്രാദേവി മറെറാരു രീതിയിൽ സഹായിക്കുകയായി രുന്നു എന്നു ഞാൻ കരുതുന്നു.

## ജയിൽ ഡയറി

ഇററായിയുടെ ജയിലിലെ ഡയറികൾ ഇന്നു് എൻെറ പക്കലുണ്ടു്. അതിൻെറ പേജുകൾ അദ്ദേഹത്തിൻെറ സ്വഭാവ ത്തിലെ ചില പ്രത്യേകതകളെ വിളിച്ചറിയിക്കുന്നു. അന്യരെ സഹായിക്കാനുള്ള ആവേശവും ആരോട്ടം ക്ഷമിക്കാനുള്ള സന്മ നസ്സും ഇതിൽ എടുത്തുപറയേണ്ടതാണു്. ഹൃദയശുദ്ധിയോടും സഹതാപ ബുദ്ധിയോടും എന്തും ചെയ്യുവാൻ അദ്ദേഹം പഠി പ്പിച്ചു. ജീവിതത്തിൻെറ ഏററവും ഇരുളടഞ്ഞ ഘട്ടമായ ജയിൽ വാസകാലത്തു് തന്നെ ഉപദ്രവിച്ചവരുൾപ്പെടെ എല്ലാവർക്കും വേണ്ടി പ്രാർത്ഥിക്കുന്നതിൽ ഇററായി പ്രത്യേക ശ്രദ്ധ്കാന്തി പ്രദർശിപ്പിച്ചിരുന്നു എന്നു ഡയറിയിൽ നിന്നു മനസ്സിലാ കുന്നുണ്ടു്.

## ഒരോർമ്മമാത്രം

ഇന്നു ഇററായി ഒരോർമ്മ മാത്രമാണു്. അദ്ദേഹം ജയി ലിലായിരുന്നപ്പോൾ ഉപയോഗിച്ചിരുന്ന പ്രാർത്ഥനാപുസ്തകവും, പേനയും നാലുകഷണം പാക്കും അല്പം ഉണങ്ങിയ ചുണ്ണാമ്പും ഞാൻ സൂക്ഷിച്ചുവച്ചിട്ടുണ്ടു്. അവസാനമായി ഇററാ യിയുടെ ശവശരീരത്തിൽ സുഹൃത്തുക്കളർപ്പിച്ച പൂക്കളും ഞാൻ സൂക്ഷിച്ചിട്ടുണ്ടു്. ആ പൂക്കൾ ഉണങ്ങിയിരിക്കുന്നു. പക്ഷേ, ഇററായിയുടെ ഓർമ്മ ഇന്നും പുതിയതായി തന്നെ അവശേഷി ക്കുന്നു.

* * * *

കപ്യാനുഭവ ആഴ്ച പള്ളിയിൽ വരാനൊക്കുകയില്ലെ ങ്കിലും ഇവിടെയിരുന്നു പ്രാത്ഥിക്കയൊണെന്നു ഫാദർ മാത്യൂസി നോടു ജയിലിൽ ചെന്നപ്പോൾ ഇററായി പറഞ്ഞു.

ഞങ്ങൾ ഇററായിയെ കണ്ടു പിരിഞ്ഞ ദിവസം (ഏപ്രിൽ 19 നു്) മലുക്കു് മരിക്കുന്നു. അന്നു ഭയങ്കര വലിവു് ഇററായിക്കുണ്ടായി. സുപ്രണ്ടും, ജയിലറും മുറിയിൽ ചെന്നിരു ന്നതായി ഡയറി പറയുന്നു. ജയിലർ ഗംഗാധരൻെറ മകനെ (രാമചന്ദ്രൻ) ഞാൻ ഡൽഹിയിൽവെച്ചു വളരെയധികം സഹാ യിച്ചു. ശ്രീ. മാമ്മൻമാപ്പിളയും, കെ. എം. ഈപ്പനും മരണം

'പെട്ടെന്നു'ണ്ടായതായി ഞങ്ങളെ അറിയിച്ചു. പത്രം വായിച്ചു കിടന്നു. ശ്രീ. മാമ്മൻമാപ്പിള രാത്രിയിൽ ഒരു മണിക്കു് ഉണ ന്നപ്പോൾ വലിക്കുന്നതു കേട്ടു് ഇററായിയുടെ അടുക്കൽ ചെന്നു പ്പോഴേക്കും ബനിയൻ മുഴുവൻ വിയർപ്പുകൊണ്ടു നനഞ്ഞു കണ്ടു് 'ഊരട്ടെ' എന്നു ചോദിച്ചു. ഹോട്ടു് വാട്ടർബോട്ടിൽ കൊണ്ടുവന്നു വെച്ചു. സിഗററു് വലിച്ചതു താഴെവീണ ടർക്കി ടൌവ്വൽ ചെറുതായി വട്ടത്തിൽ കരിഞ്ഞിരുന്നു. തിരിഞ്ഞു കിടന്നു. ഡാക്ടർക്കു് ആളുപോയി; വരുന്നതിനുമുമ്പു് 'അച്ചാ യനനങ്ങുന്നില്ലല്ലോ' എന്നു ഈപ്പച്ചായൻ പറഞ്ഞു. അപ്പോൾ മരിച്ചുകഴിഞ്ഞിരുന്നു. (എത്ര പെട്ടെന്നുള്ള മരണം! പ്രാർത്ഥന യിൽ സമയവും കഴിച്ചു!) 'നീതിമാൻെറ സന്തതി അപ്പം യാചി ക്കുകയില്ലെന്നു' ജയിലിലുള്ളവർ പറഞ്ഞതായി ശ്രീ. കെ. എം. ഈപ്പൻ എഴുതിയിരുന്നു.

ശ്രീ. മാത്തനും, വേറെ പലരും ജയിലിൽനിന്നിറങ്ങി പറഞ്ഞതു് തലേദിവസം മുതൽ കിടക്കയിലായിരുന്നെന്നും, ശുശ്രൂഷ കിട്ടാതെ മരിച്ചെന്നുമാണു്. ശ്രീ. കെ. രാമകൃഷ്ണപിള്ള മനോരമയിൽ എഴുതിയ 'പൂജപ്പുരയിൽ വീണ കണ്ണുനീർ'— കണ്ടതിൽ പിന്നെയാണു് എൻെറ വന്ദ്യപിതാവു് മരുന്നു ലഭി ക്കാതെ ഇഞ്ചിഞ്ചായി മരിച്ചതാണെന്നറിയുക. ഇററായി സക ലരോടും ക്ഷമിച്ചു; ക്രൂരന്മാർക്കുവേണ്ടി പ്രാർത്ഥിച്ചു. അതിൽ എനിക്കു് അതിയായ വേദനയും, പരാതിയുമുണ്ടു്. അവരെ ങ്ങനെ നന്നാവും?

ഊട്ടിയിലായിരുന്ന സചിവോത്തമനെ വിവരം ഫോൺ വഴി അറിയിക്കയും മൃതശരീരം തരാൻ അയാൾക്കു് സന്മനസ്സു ദൈവംതമ്പുരാൻ കൊടുക്കയുംചെയ്തു. ഫാദർ മാത്യൂസ് വിവര റിഞ്ഞു് കറുത്ത കുപ്പായമിട്ടു നന്തങ്കോട്ടു വീട്ടിൽവന്നു. കെ. എം. മാത്യു കേട്ട മാത്രയിൽ മുററത്തോട്ടുതന്നെ അങ്ങിരുന്നുപോയി. കെ. ഈ. ചെറിയാൻ അകത്തുവന്നു കെ. ഈ. മാമ്മനെയും സഹോദരിയെയും വിവരം ധരിപ്പിച്ചു. 'അമ്മച്ചിയെ അറിയി ക്കേണ്ടാ' എന്നും പറഞ്ഞു. അമ്മച്ചിയും, മൂത്ത സഹോദരിയും വിവരമറിഞ്ഞാൽ മുററത്തെ കിണററിൽ ചാടുമെന്നു ഭയന്നു രണ്ടുപേരും ധൈര്യം പൂണ്ടു. (ഞാൻ അവിടെ ഉണ്ടായിരുന്നെ ങ്കിൽ, ആരു കിണറു കണ്ടാലും ഇററായിയുടെ വേർപാടു് [illegible]

കയില്ലായിരുന്നു) കെ. ഈ. ചെറിയാൻ മൃതശരീരം ഏറ്റു വാങ്ങി. ശ്രീ മാത്തൻ കെട്ടിപ്പിടിച്ചു കരഞ്ഞു. അദ്ദേഹത്തിന്റെ ആത്മകഥാകഥനത്തിൽ, 'Mr. Eapen was a jewel among men' എന്നുണ്ട്.

പുരോഹിതന്റെ കർമ്മം കഴിഞ്ഞു് മൃതശരീരം പുറകു വാതിൽവഴി സഹോദരനെ ഏല്പിച്ചു. ശ്രീ.എം.ഒ. ഉമ്മന്റെ വാനിൽ വന്ന ഇററായിക്കു രോഗം കൂടുതലായി സി.പി.യുടെ സമ്മനസ്സിനാൽ വിട്ടയച്ചെന്നാണു് അമ്മച്ചി കരുതിയതു്. കരീം യൂണിഫോം ധരിച്ചുവന്നതുകൊണ്ടു് കെ. ഈ. മാമ്മൻ അയാളെ അകത്തുകടത്തിയില്ലാ. 'I can understand their feelings' എന്നുപറഞ്ഞു അയാൾ സ്ഥലം വിട്ടു. തലേദിവസം ജയിലിൽ നിന്നിറങ്ങിയ ഒരു കോൺഗ്രസ്സുകാരൻ നന്നങ്കോട്ടു വന്നു ഇററായിയുടെ ക്ഷേമം പറയാൻ വന്നപ്പോൾ വീട്ടിലെത്തിയ ജീവൻ പോയ പിതാവിനെകണ്ടു വാവിട്ടു കരഞ്ഞു പോയി.

ബാങ്കു പ്യൂൺ 18 വർഷത്തോളം ജോലിയിലിരുന്ന രാമകൃഷ്ണപിള്ള ജാതകം നോക്കിച്ചിട്ടു പറഞ്ഞതു് (2 ദിവസം മുമ്പു്) രണ്ടു ദിവസത്തിനകം ഇററായി ജയിൽ വിമുക്തനാകുമെന്നാണു്! എം. ഒ. ഉമ്മൻ നൊമ്പരപ്പെട്ടു പ്രാൎത്ഥന നടത്തി. മൃതശരീരം ശനിയാഴ്ച തിരുവല്ലാ കെ.സി. ഫിലിപ്പിന്റെ വീട്ടിൽ കൊണ്ടുവന്നു.

ഞാൻ അപ്പോൾ ആലപ്പുഴ തയ്യിലമ്മയുടെ അടുക്കലാണു്. ഫോണിൽകൂടി വിവരമറിഞ്ഞവർ കെ.സി. വറുഗീസിന്റെ വീട്ടിലെത്തി. ഇററായി വളരെ സ്നേഹിച്ചിരുന്ന ഗീവറുഗീസു ചേട്ടൻ മുററത്തെ മാവിൽ രണ്ടു കൈകളും തലയും വെച്ചു നിൽക്കുന്നതു കണ്ടു. എന്റെ അടുക്കൽ വരാനുള്ള ധൈര്യമില്ലായിരുന്നു എന്നു പിന്നീടു് മനസ്സിലായി. ചെറിയച്ചൻ 4 വയസ്സുള്ള മകനെപോലും എന്നിൽനിന്നും സത്യാവസ്ഥ മറച്ചു വെക്കാൻ ഒരു കള്ളം കെട്ടിച്ചമച്ചു് പഠിപ്പിച്ചിരുന്നു. ഞാൻ ഓടിനടന്നു തിരക്കി. ഇററായിക്കു് ദീനം കൂടുതലായിരിക്കാമെന്നുള്ള സംശയം എന്നെ വാവിട്ടു കരയിച്ചു. ഒടുവിൽ, രാവിലെ വിവരമറിഞ്ഞിട്ടും വൈകിട്ടു 4 മണിക്കുള്ള ബോട്ടു യാത്രയാണെന്നറിഞ്ഞതോടെ ഇററായിക്കു മനസ്സിൽ ഞാൻ

ജീവൻ കൊടുത്തു. സാവകാശത്തിലുള്ള യാത്രാ പരിപാടി
പുത്രിയെ എത്രയും പെട്ടെന്നു പിതാവിന്റെ മൃതശരീരം കാണി
ക്കുവാനുള്ള യാതൊരു ധൃതിയും കണ്ടില്ല. ബോട്ടിൽ യാത്ര
തിരുവല്ലായിക്കും. ഇററായി തിരുവനന്തപുരത്തായതുകൊണ്ടു
എന്റെ സംശയവും മാറി. ബോട്ടിൽ കയറി ഇളയച്ചൻ എല്ലാ
വരോടും മന്ത്രിക്കുന്നുണ്ടു്. ചങ്ങനാശ്ശേരിയിൽ ബോട്ടു എത്തി
കുറെ ദൂരം റോഡിൽ നടന്നു. ആൾ തിങ്ങിയ ട്രാൻസ്പോർട്ട്
ബസ്സ് കെ.സി. വറുഗീസ്സ് കൈകാട്ടി നിർത്തിച്ചു. ഡ്രൈവ
റോട്ട് എന്തോ പറഞ്ഞു. എല്ലാവരെയും കയററിയെന്നുമാത്ര
മല്ലാ സീററിൽ ഇരുന്നവർ എഴുന്നേററു ഞങ്ങളെ ഇരുത്തി.
കെ. സി. ഫിലിപ്പിന്റെ വീടിന്റെ മുമ്പിൽ ബസ്സ് നിന്നു.
ഗ്യാസ്സ് ലൈററുകൾ ധാരാളം മുററത്തു കണ്ടു. ഞാൻ വീട്ടി
നകത്തു കയറി. കെ.ഈ. മാമ്മൻ വന്നു എന്നെ കെട്ടിപ്പിടിച്ച്,
'സാറാപെണ്ണമ്മേ! കരയരുതേ!' എന്നുപറഞ്ഞു മുമ്പോട്ടുകൊണ്ടു
പോയി. മുററത്തു പന്തലിനടിയിൽ ഒരു കട്ടിലിൽ നിശ്ച
ലനായി കിടന്ന എന്റെ സ്നേഹനിധിയായ പിതാവിനെ കാട്ടി
തന്നു........രാത്രി മുഴുവൻ മുട്ടിന്മേൽനിന്നു ഇററായിയെ കണ്ടു.
എല്ലാവരും കട്ടിലിനു ചുററും കിടന്നു. എനിക്കു മരണംവരെ
എന്നെ കരയിക്കത്തക്ക ഒരു സംഭവമാണ് നടന്നതു്. ഫാദർ
ഇലഞ്ഞിക്കൽ ജയിക്കബ് ഒന്നര മണിക്കൂർ ഗംഭീരവും, അർത്ഥവ
ത്തുമായ ചരമപ്രസംഗം നടത്തി. ഏഴരയ്ക്കു വഴിക്കാലാ ചൊല്ലി
റാസയായി തിരുമൂല പള്ളിയിൽ എത്തി. നിരണത്തെ അയൽ
വാസിയും, എം.ജി.എം–ലെ ശിഷ്യനുമായ തേവോദിയോസ്
തിരുമേനി ചരമപ്രസംഗത്തിൽ തനിക്കുണ്ടായ സ്നേഹ
ബഹുമാനം ഊന്നിപ്പറഞ്ഞു: 'ദീനബന്ധു' എന്ന പേരിനർഹ
നാണെന്നും, സമുദായ സേവനം, ശിഷ്യസമ്പത്തു്, വ്യവസായ
തീക്ഷ്ണത, പൊതുകാര്യപ്രസക്തത, ദീനാനുകമ്പ, പാണ്ഡി
ത്യം–ഏതു വിഷയത്തെപ്പററിയും ദീർഘനേരം പറഞ്ഞു
ശ്രോതാക്കളെ രസിപ്പിക്കാനുള്ള പ്രസംഗചാതുര്യം–എല്ലാം
തിരുമേനി തന്റെ പ്രസംഗത്തിൽ വിശദീകരിച്ചു. മാളിയേ
വറുഗീസുമാപ്പിള രചിച്ച കീർത്തനമാലയിലെ, 'മണ്ണയമനു
ഗർവ്വം....' എന്ന പാട്ട് ഇററായി എപ്പോഴും പാടുമായിരു
ന്നെന്നും പറഞ്ഞു. ഒരു ചുവന്ന പട്ടുറുമാൽ തിരുമേനി ഇററായി
യുടെ മുഖത്തിട്ടു.

ഈററായിയുടെ മരണം എന്നെ അവിശ്വാസിയാക്കി. ഫാദർ മാത്യൂസ് അവസാനം, 'Eappachen saw Christ face to face in the jail'–കമ്പസാരിച്ചപ്പോൾ അച്ചനോട് പറഞ്ഞതാണെന്നും, ദൈവം ഉണ്ടെന്നു വിശ്വസിക്കാമോ എന്നും ചോദിച്ചു. ഈററായി കള്ളം പറയത്തില്ലാ; ദൈവം ഉണ്ടായിരിക്കാം പക്ഷെ, സ്നേഹമല്ലാ. ആണെങ്കിൽ പിതാവ്, സകലരുടെയും വേദന സ്വന്തമായെടുത്തു പ്രവർത്തിച്ചയാൾ ജയിലിൽ കിടന്നു മരിക്കയില്ലല്ലോ എന്നു ഞാൻ പറഞ്ഞു. ദൈവം സ്നേഹിക്കുന്നവരെ തന്നെവിട്ടകന്നുപോകാൻ സമ്മതിക്കയില്ലാ. ഇന്നു ദൈവം ഉണ്ടെന്നും ആ പരാശക്തി സ്നേഹമാണെന്നും അനേകരെ കാട്ടികൊടുക്കത്തക്ക കഴിവു ലഭിച്ച ഞാൻ ഒരു ഉറച്ച ദൈവവിശ്വാസിയാണ്.

—o—

# ശ്രീ.കെ.സി. ഈപ്പൻ (ലഘുചിത്രപംക്തി)

(സീറോ) 27/4/1948

ശ്രീമാൻ ഈ. എം. കോവൂരിന്റെ ലേഖനം.

വിദ്യാഭ്യാസ മണ്ഡലങ്ങളിൽ പ്രവർത്തിച്ച് സമുദായ സേവനം നിർവ്വഹിക്കുവാൻ മദ്രാസ് ക്രിസ്ത്യൻകോളേജും, അതിന്റെ സുപ്രസിദ്ധ പ്രിൻസിപ്പാളന്മാരും കുറെ ചെറുപ്പക്കാരെ ഏതാണ്ട് അര ശതാബ്ദത്തിനുമുമ്പ് ശക്തിയായി പ്രേരിപ്പിക്കയുണ്ടായി. ബി.എ–യും എം. എ–യും അതുപോലുള്ള ഉന്നത ഡിഗ്രികളും സമ്പാദിച്ചിരുന്ന ആ ചെറുപ്പക്കാർക്കു് ഗവര്‍മ്മെണ്ട് സർവ്വീസുകളിൽ അക്കാലത്ത് നിഷ്പ്രയാസം പ്രവേശിച്ച് വലിയ വലിയ സ്ഥാനങ്ങളിലേക്കു് ഉയർന്ന് പ്രതാപവും അധികാരവും ആസ്വദിക്കാൻ സാദ്ധ്യമായിരുന്നെങ്കിലും താരതമ്യേന വരുമാനം വളരെ കുറഞ്ഞതും പ്രസിദ്ധിക്കോ പ്രതാപത്തിനോ സൗകര്യമില്ലാത്തതുമായ സ്കൂൾമാസ്റ്റർ പണിക്കവർ എന്തുകൊണ്ടിറങ്ങിയിരിക്കയുണ്ടായെന്നു ഞാൻ പലപ്പോഴും ആലോചിച്ചിട്ടുണ്ട്.

കേരളത്തിലെ സുപ്രസിദ്ധ വിദ്യാഭ്യാസസ്ഥാപനങ്ങളായ എം. ററി. സെമ്മനാരിയും എം. ജി. എം. ഹൈസ്കൂളും എസ്. സി. എസ്. സെമ്മനാരിയും, സി. എം. എസ്. കോളേജും അതുപോലുള്ള നിരവധി വിദ്യാലയങ്ങൾ സൃഷ്ടിക്കയും അവയെ വളർത്തുകയുംചെയ്ത കുറെ മഹാരഥന്മാരുണ്ട്.

ശ്രീ കെ.സി ഈപ്പനെപ്പററി പ്രഥമമായും പ്രധാനമായും ഞാൻ ചിന്തിക്കുന്നതും ഓർമ്മിക്കുന്നതും ഇക്കൂട്ടത്തിൽപ്പെട്ട ഒരു ഉജ്ജ്വലവ്യക്തിയായിട്ടത്രെ. തിരുവല്ലായിലെ M.G.M. High School–ൽ ഏതാണ്ട് കാൽ ശതാബ്ദത്തോളം അദ്ദേഹം ഒരു അദ്ധ്യാപകനായിരുന്നു. ഞാനദ്ദേഹത്തിന്റെ ഒരു വിനീത ശിഷ്യനാണ്. അക്ബറിന്റെ മാഹാത്മ്യങ്ങളും അറംഗസീബിന്റെ വിവരക്കേടുകളും പ്ലാസിയുദ്ധവും എല്ലാം ഞാനാദ്യ

ഗ്രഹിച്ചതും അദ്ദേഹത്തിൽ നിന്നുമായിരുന്നു. അല്പം നീട്ടി വളർത്തിയിട്ടുള്ള മുടി, മേൽച്ചുണ്ടിനെ മറയ്ക്കുന്നതരം മേൽമീശ, സദാ മുറുക്കിച്ചുമന്നിരിക്കുന്ന കീഴ്ച്ചുണ്ട്, തുടുത്തുകൊഴുത്ത കവിൾത്തടങ്ങൾ, നാസികയിൽ അല്പം ഇഴിഞ്ഞുതാണിരിക്കുന്ന വട്ടക്കണ്ണടയ്ക്കുള്ളിലൂടെ, ഉരുണ്ട വലിയ നയനങ്ങൾ, ഏതാണ്ട തൊണ്ടക്കിടയിൽനിന്നും അല്പം ബദ്ധപ്പാടോടെ ഇറങ്ങിവരുന്ന ശബ്ദം, ഞെട്ടൻ കോട്ട്, ഏതാപ്പമാതിരി ദേഹത്തിട്ടിട്ടുള്ള ഒരു കവണി, കറുത്ത റൈറ, കോട്ടിലും മുണ്ടിലും അവിടെയും ഇവിടെയും സൂക്ഷ്മദൃക്കുകൾക്ക കാണാവുന്ന താംബൂലനീരിൻെറയും ചുണ്ണാമ്പിൻെറയും അവശിഷ്ടങ്ങൾ, നീളം കുറഞ്ഞതെങ്കിലും കൂർത്ത കൈവിരലുകൾ, കക്ഷത്തിനടിയിൽ കുറെപത്രങ്ങൾ—ഇവയൊക്കെയായിരുന്നു അന്നത്തെ ഈപ്പൻസാർ—മണി അടിച്ചല്പം കഴിഞ്ഞേ ക്ലാസ്സിൽ അദ്ദേഹം വരികയുള്ളു എന്നതദ്ദേഹത്തിൻെറ ഒരു പ്രത്യേകതയായിരുന്നു. വരുന്നതോ! വായു ഗുളിക അന്വേഷിച്ചെന്നതരത്തിൽ ധൃതിയിലും, വന്നുകഴിഞ്ഞാലോ? അപ്പോൾ കടലാസ്സ വിമാനം പറപ്പിന്നതിലും മററു വ്യാപൃതരായ ഞങ്ങളോട് ഭയങ്കരമായ ഒരു ശകാരത്തോടെയും. പക്ഷെ ഇത്തരം ശകാരങ്ങൾ കേട്ടുകേട്ട് തഴമ്പിച്ച്, അതിൽ മുഴങ്ങിയിരിക്കുന്ന ഭീഷണികളൊന്നും നടപ്പിൽ വരുത്താൻ പോകുന്നില്ലെന്നു നിശ്ചയമുണ്ടായിരുന്ന ഞങ്ങൾക്ക അദ്ദേഹത്തെ കാണുന്നതുതന്നെയും വേനൽക്കാലത്തു അല്പം കടൽക്കാറേറൽക്കുന്ന പോലെ സുഖപ്രദമായിരുന്നു. ക്ലാസ്സ തുടങ്ങുന്നു. Nizam Mulmulk-ഓ, മററുപോലുള്ള ഒരു ഭാഗ്യഹീനനോ മരിച്ച കൊല്ലത്തിൽ നടന്ന മററു വേറെ ഒരു 15 അത്യാഹിതങ്ങളെക്കുറിച്ച് അദ്ദേഹം ഞങ്ങളോട് പറകയായിരിക്കും. അപ്പോൾ പുറകിൽ വരാന്തയിൽ ഒരു ചുമ കേൾക്കുന്നു. അതാരാണെന്നു ഞങ്ങൾക്കറിയാം. ഞങ്ങളുടെ സ്വാതന്ത്ര്യവിധാതാവാണ് ആ വിയത്തൊലിക്കുന്ന കുടവയറൻ. നാഷനൽ ബാങ്കിൽനിന്നും ആരംഭിച്ചിട്ടുള്ള ഒരു ചിട്ടിയിൽചേർന്നു പിടിച്ച് പണംപററി കേസ് ആയി, വാറണ്ടു ശിപായിയിൽനിന്നും രക്ഷപ്പെടുവാൻ പാഞ്ഞെത്തിയിരിക്കുന്ന ഒരു ദേഹമാണത്. ആവശ്യക്കാരനു ഔചിത്യമില്ലല്ലോ. ഈപ്പൻസാർ തിരുവിതാംകൂർ നാഷനൽ ബാങ്കിൻെറ ഒരു പ്രധാന പ്രവർത്തകൻകൂടിയാണ്. ആ ഉൽക്കണ്ഠാതപ്തനായ ഗുണബാദ്ധ്യസ്ഥൻ വരാന്തയിൽനിന്ന് അല്പം ഉറക്കെ വിളി

കന്നു—; ''കൊച്ചീപ്പച്ചാ!'' സ്വാതന്ത്ര്യപ്രേമികളായ ഞങ്ങൾ
ഉത്തമശിഷ്യന്മാർക്കനുയോജ്യമായ രീതിയിൽ പാഠിതം ഉപേ
ക്ഷിച്ച ഞങ്ങളുടെ ഗുരുവിനു്. പിന്നിൽ നിൽക്കുന്ന ആ മൂട്ട
ത്തലയൻ ആഗതനെ ചൂണ്ടിക്കാണിച്ചുകൊടുക്കുന്നു. ഇപ്പോൾ
തിരിച്ചുവന്നേക്കുമെന്നുള്ള ഭാവത്തിൽ ഗുരു പുറത്തേക്കിറങ്ങുന്നു.
ഞങ്ങൾക്കു ആ പിരീഡിലേക്കു പിന്നെ സ്വാതന്ത്ര്യം ലഭി
ക്കുന്നു. അദ്ധ്യാപകവൃത്തിയും ബാങ്ക് പ്രവർത്തനവും ഒന്നിച്ചു
പോകാൻ കൊള്ളുന്നതല്ലെന്നു മനസ്സിലാക്കിയ അദ്ദേഹം വേഗം
ആദ്യത്തതു ഉപേക്ഷിച്ചു് രണ്ടാമത്തേതിൽ മുഴുകി.

ബാങ്കർ മാത്രമായിത്തീർന്നു് അധികം കഴിയുന്നതിനു
മുമ്പെ അദ്ദേഹം തിരുവനന്തപുരത്തേയ്ക്കു താമസം മാററി. ശോക
നിർഭരമായ തൻെറ ജീവിതാന്ത്യംവരെ തിരുവനന്തപുരവുമാ
യുള്ള അഭേദ്യബന്ധം അദ്ദേഹം തുടർന്നുകൊണ്ടിരിക്കയും ചെയ്തു.

സയൻസ് കോളേജ് വളപ്പിനു തൊട്ടു് തെക്കുവശം ഒരു
കെട്ടിടത്തിൽ വളരെക്കാലം ബിസിനസ്സ് നടത്തിയശേഷം
കോളേജിനു മുൻവശം മെയിൻറോഡിൽ ഒരു കെട്ടിടത്തിലേയ്ക്കു്
പ്രവർത്തനം മാററിയ ശ്രീനിവാസൻ പോററിയുടെ കോഫി
ക്ലബ്ബ് ഇന്നും അവിടെ ഉണ്ടെന്നാണു് തോന്നുന്നതു്. ഗവ:
സെക്രട്ടറിമാർ, കോളേജ് പ്രൊഫസ്സർമാർ, അഡ്വക്കേററുമാർ,
ഡോക്ടർമാർ മുതൽ ഞാൻവരെയുള്ളവർ അതിൻെറ രക്ഷാധി
കാരികളും കടം പററുകാരുമായി ഇരുന്നിട്ടുണ്ടു്. എന്നാൽ
അതിൻെറ ഏററവും വലിയ രക്ഷാധികാരി—ശ്രീ. കെ. സി
ഈപ്പൻ ഇന്നില്ല. കടുപ്പമേറിയ decoction കൊണ്ടു ശരിപ്പെ
ടുത്തിയ കാപ്പിയല്ലാതെ അദ്ദേഹം മറെറന്തെങ്കിലും അവിടുന്നു
കഴിച്ചിരിക്കുമെന്നു തോന്നുന്നില്ല. എന്നാൽ തന്നെ അന്വേ
ഷിച്ചു അവിടെ ചെല്ലുന്നവർക്കും, അന്വേഷിച്ചാണെന്നുള്ള ഭാവ
ത്തിൽ ചെല്ലുന്നവർക്കും മററു പലർക്കും അദ്ദേഹത്തിൻെറ തുറന്ന
മണിപേഴ്സിൻെറ ചിലവിൽ ഹൽവായും, ബോളിയും,
ജിലേബിയും വേണ്ടത്ര അവിടുന്നു കഴിക്കുവാൻ യാതൊരു തട
സ്സവുമുണ്ടായിരുന്നില്ല.

ശ്രീ. കെ. സി. ഈപ്പനെപോലെ സാമൂഹ്യജീവിതം
ഇഷ്ടപ്പെട്ടിരുന്ന മററധികം മലയാളി വ്യക്തികളെ ഞാനറിക
യില്ല. സഹമനുഷ്യരുമായി തോളുരുമ്മി അവരുടെ സന്തോഷ

ങ്ങളിലും ദുഃഖങ്ങളിലും ആത്മാർത്ഥമായി പങ്കെടുക്കുവാനും വിവിധ തരത്തിലുള്ള ആളുകളുമായി അനുസ്യൂതം ആളുകളെ ക്കുറിച്ചും കാര്യങ്ങളെപ്പററിയും സംഭാഷിക്കുവാനും സൊള്ളുവാനുള്ള അദ്ദേഹത്തിന്റെ ആവേശം, 18–ാം നൂററാണ്ടിൽ ഇംഗ്ലണ്ടിൽ ജീവിച്ചിരുന്ന ഡോ. ജോൺസന്റെയും കൂട്ടാളികളുടെയും ഇടയിൽ മാത്രമേ നാം കണ്ടുമുട്ടുന്നുള്ളു. ഡോ. എഡിസനെയും, റിച്ചാർഡ് സ്റ്റീലിനെയും കോഫി ഹോട്ടലുകളിലേക്കാകർഷിച്ച ആ ശക്തികരംതന്നെയായിരുന്നു ശ്രീ. ഈപ്പനെയും പോററിയുടെ ക്ലബ്ബിലേക്കാകർഷിച്ചതും.

ബാങ്കിനെക്കുറിച്ചുള്ള ശ്രീ. ഈപ്പന്റെ ശാസ്ത്രീയമായ ജ്ഞാനം അത്ര വിപുലമായിരുന്നെന്ന് എനിക്കു തോന്നിയിട്ടില്ല. പക്ഷേ, പൊതുജനങ്ങൾ ഇത്രമാത്രം ബഹുമാനിക്കയും സ്നേഹിക്കയും ചെയ്തിട്ടുള്ള വേറൊരു ബാങ്കർ തിരുവിതാംകൂറിൽ ഉണ്ടായിട്ടില്ല. സാധാരണ ബാങ്കറന്മാർക്കു് ഒന്നുകിൽ ഒരുവൻ ബാങ്കിന്റെ ഒരു client ആണ്. അല്ലെങ്കിൽ നല്ല ഒരു deposit–കാരൻ. അല്ലെങ്കിൽ ഈടു ധാരാളമുള്ള ഒരു പററുകാരൻ. അല്ലെങ്കിൽ ചിരിച്ചൊഴിയേണ്ട ഒരു ശല്യമാല്യകാരൻ. നാലുവഴി പേരേട്ടപുസ്തകങ്ങളുടെ ഹൃദയശൂന്യതയോടാണവർ നമ്മെ അന്വേഷിക്കുന്നത്. വികാരങ്ങളെ മറക്കുവാനും അടിച്ചമർത്തുവാനുമാണ് അവരുടെ ശാശ്വത യത്നം.

ശ്രീ. കെ. സി. ഈപ്പൻ ഇതിനു നേരെവിരുദ്ധ മനഃസ്ഥിതിക്കാരനായ ഒരു ബാങ്കർ ആയിരുന്നു. അദ്ദേഹത്തിനു് തന്റെ ബാങ്കിൽ ചെല്ലുന്നവരെല്ലാം കൃഷ്ണൻനായരും, പീലിപ്പോസു വാദ്ധ്യാരും, കൊച്ചിക്കാ ചേട്ടനും, ഫെർണ്ണാണ്ടസും, കാർത്ത്യാനിപ്പിള്ളയുമായിരുന്നു. ഭാര്യയുടെ പ്രസവാവശ്യത്തിലേയ്ക്കു ഡാക്കുറെ കൊണ്ടുവരാൻ പണമില്ലാതെ ഞെരുങ്ങുന്നവർ, മകനു പരീക്ഷയ്ക്കുള്ള പണമടയ്ക്കുവാൻ നിവൃത്തിയില്ലാതെ ഞെളിപിരികൊള്ളുന്നവർ ഇങ്ങനെയൊക്കെയായിരുന്നു അദ്ദേഹം തന്നെ സമീപിച്ചിരുന്നവരെ കണ്ടിരുന്നതു്. ഒരു മാതൃകാ ബാങ്കറിൽ ഇതൊരു ഗുണമാണോ ദോഷമാണോ എന്നെനിക്കറിഞ്ഞുകൂടാ. പക്ഷേ, ദൈവവും, മനുഷ്യരും ഒന്നുപോലെ സ്നേഹിക്കുന്ന ഒരു മനുഷ്യവ്യക്തിയിൽ അതു വിലനിർണ്ണയിക്കാൻ സാദ്ധ്യമല്ലാത്ത ഒരു രാജഗുണം തന്നെ എന്നു ഞാൻ ശഠിക്കും,

കാന്തം ഇരുമ്പിനെ എന്നപോലെ ശ്രീ. ഈപ്പനെ ആകർഷിച്ചിരുന്ന വേറൊരു മണ്ഡലമുണ്ടായിരുന്നു. പ്രസംഗമണ്ഡപം. പ്രസംഗിക്കയെന്നുള്ള കൃത്യം ഇത്രമാത്രം ആയാസരഹിതനായി കരുതിയിരുന്ന വേറെ അധികം വ്യക്തികളെ ഞാൻ കണ്ടിട്ടില്ല. പദങ്ങൾ ലോഭമില്ലാതെ അദ്ദേഹത്തിൽ നിന്നും പൊട്ടിപ്പുറപ്പെടുന്നതു ഞാനെത്ര തവണ ദർശിച്ചിട്ടുണ്ട്.

സിലോൺ പ്രധാനമന്ത്രിയായിരുന്ന ബാരൺ ജയതിലകൻ 'സിലോണും അവിടുത്തെ ജനങ്ങളും' എന്ന വിഷയത്തെക്കുറിച്ച തിരുവനന്തപുരം വൈ.എം.സി.എ. ആഡിറേറാറിയത്തിൽവെച്ച് പ്രസംഗിക്കയാണ്. ചീഫ് ജസ്റ്റീസ് എബ്രഹാം വറുഗീസ് ആയിരുന്നു അദ്ധ്യക്ഷൻ. ശ്രീ. ചങ്ങനാശ്ശേരി പരമേശ്വരൻപിള്ളയും സന്നിഹിതനായിട്ടുണ്ട്. ലങ്കാ ദ്വീപിലുള്ള ഇന്ത്യക്കാരെ പ്രത്യേകിച്ച് മലയാളികളെ സിലോണിലെ 'ഗുണസിംഗ്' തുടങ്ങിയ ചില അമിതവാദികൾ വല്ലാതെ അലട്ടുകയും ഉപദ്രവിക്കുകയും ചെയ്യുന്ന കാലം. ബാരൺ പ്രസംഗം തുടങ്ങി. ശ്രീ. കെ. പി. നീലകണ്ഠപ്പിള്ള, ശ്രീ. സി. ഐ. പരമേശ്വരൻപിള്ള എന്നിങ്ങനെ ഞങ്ങൾ കുറെ ആളുകൾ ചോദ്യങ്ങൾ കൊണ്ടു് പ്രാസംഗികനെ അലട്ടുവാൻ തുടങ്ങി. ഒരു വലിയ ധിക്കാരിയായിരുന്ന ബാരൺ മറുപടിയിൽ ഒട്ടും ഇളച്ചില്ലാ. കൂടുതൽ ചോദ്യങ്ങളായി. ബഹളമായി ഒടുവിൽ എബ്രഹാം വറുഗീസ് ഇടപെട്ടു ഒരു കണക്കിന് ശാന്തത തൽക്കാലത്തേക്കുണ്ടാക്കി. പ്രസംഗാനന്തരം നന്ദിപാച്ചിലിനെണീററതു് ശ്രീ. കെ. സി. ഈപ്പനായിരുന്നു. (എവിടെ പ്രസംഗം നടന്നാലും നന്ദിപറച്ചിൽ ഈററായി നടത്തിയിരുന്നു).

ഇത്രമാത്രം മൂർച്ചയും തീർച്ചയും തികഞ്ഞ മററധികം പ്രസംഗങ്ങൾ ഞാൻ കേട്ടിട്ടില്ല. അദ്ദേഹത്തിൻെറ വികാരനിർഭരമായ പ്രസംഗം ഇങ്ങനെയാണാരംഭിച്ചതു്.

''സർ, സിലോണിൽ തിരിച്ചു ചെന്നു് അവിടത്തെ ജനങ്ങളോടു പറയുക—ഞങ്ങളുടെ രക്തത്തിൻെറ രക്തവും മജ്ജയുടെ മജ്ജയുമായ സഹോദരങ്ങളെ ഉപദ്രവിക്കയും കഷ്ടപ്പെടുത്തുകയും ചെയ്യുന്നതുകണ്ടുകൊണ്ടു് ഞങ്ങൾ അധികകാലം സഹിച്ചിരിക്കയില്ലെന്നു—'' കേൾവിക്കാർ രോമാഞ്ചകഞ്ചുകിതരായി. അഭിമാനംകൊണ്ടു് ഉയർന്ന ശിരസ്സുള്ളവരായി

ശ്രീ. ഈപ്പന്റെ ഓരോ വാചകങ്ങളുടെയും അന്ത്യത്തിൽ സുദീർഘമായ കരഘോഷങ്ങൾ മുഴങ്ങി. സർ, ബാരന്റെ മുഖം വിളറി.

കുട്ടികളെപ്പോലെ ഹൃദയശുദ്ധനായിരുന്ന ശ്രീ.കെ.സി. ഈപ്പൻ. വഞ്ചനയും വളവും എന്താണെന്ന അദ്ദേഹം സ്വപ്നത്തിൽപോലും അറിഞ്ഞിരുന്നില്ല. അന്യനെ സഹായിക്കാൻ സദാ ഓടിനടന്നിരുന്ന അദ്ദേഹത്തിനു ശത്രുവായി ഇന്നാട്ടുകാരിൽ ഒരൊററ കുഞ്ഞുപോലും ഇല്ലായിരുന്നെന്നു് എനിക്കു് സധൈര്യം പറയുവാൻ കഴിയും. നിഷ്കപടതയായിരുന്ന അദ്ദേഹത്തിന്റെ മുഖമുദ്ര. ബാങ്കു് കേസിൽ ശ്രീ. ഈപ്പൻ മുതലായവരെക്കൂടി പ്രതികളാക്കിയിരിക്കുന്നു എന്നുകേട്ടപ്പോൾ ജനങ്ങൾ ഞെട്ടി. നീതിയുടെ പോക്കിനെക്കുറിച്ചമ്പരന്നു. അദ്ദേഹത്തെയും ശിക്ഷിച്ചെന്നു കേട്ടപ്പോൾ അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങൾ ഉൾപ്പടെ അനേകായിരംപേർ നെടുവീർപ്പിട്ടു.

ദുഃഖങ്ങൾക്കും കഷ്ടപ്പാടിനും ആരും ഇതുവരെയും ബോദ്ധ്യംവരുത്തുന്ന ഒരു സമാധാനം നൽകിയിട്ടില്ല. 6 മാസമായ ഒരു ശിശു എന്തിനു ഭയങ്കര വേദന അനുഭവിക്കണം. ഒന്നുമറിയാത്തവരുടെമേൽ എന്തിനു ബോംബുകൾ പതിക്കണം? നിരപരാധികൾ എന്തിനു ബന്ധനമേൽക്കണം. ക്രൂശിക്കപ്പെടണം? മനുഷ്യബുദ്ധിക്കതീതമായ ഒരു കാര്യകാരണബന്ധം ഇതിനെല്ലാം ഉണ്ടായിരിക്കാം. എനിക്കറിഞ്ഞുകൂടാ. പക്ഷെ, കാണുന്നവർക്കും കേൾക്കുന്നവർക്കും വല്ലാത്ത ഹൃദയശല്യവും മനഃപീഡയും അശുഭചിന്തകളും ഉണ്ടാകുന്നതാണെന്ന മാത്രമെനിക്കറിയാം.

ആ അന്ത്യരംഗം ഞാൻ കണ്ടു. തിരുവല്ലായിൽ സ്വസഹോദരന്റെ വീടിന്റെ അങ്കണത്തിൽ ഒരു പന്തലിനടിയിൽ ഒരു കട്ടിലിൽ ആ മനുഷ്യസ്നേഹി അന്ത്യമായി വിശ്രമിക്കയാണു്. രാത്രിസമയം മങ്ങിയും, തെളിഞ്ഞും കത്തുന്ന ആ മെഴുകുതിരി വെളിച്ചത്തിൽ ഞാനാമുഖം ദർശിച്ചു. സെൻട്രൽ ജയിലിൽവെച്ചു വളർത്തിയ താടിമീശ ഒരു ബ്രഹ്മർഷിയുടേതിന്റെ രീതിയിൽ അങ്ങനെ താണടിഞ്ഞുകിടക്കുന്നു. സദാ മിന്നിത്തിളങ്ങിയിരുന്ന ആ കണ്ണുകൾ താണു് ഉറക്കത്തിലെന്നപോലെ അടഞ്ഞിരുന്നു. ''സകലതും അവസാനിച്ചു. സകലതും

ക്ഷമിച്ചിരിക്കുന്നു'' എന്നാമുഖം മന്ദമായിപ്പറയുന്നെന്നെനിക്കു തോന്നി.

രാജ്യത്തെ നീതിന്യായ കോടതികൾ കുററവാളിയെന്നു് വിധിച്ചു് തുറുങ്കിലടച്ചു് അവിടെ കിടന്നു് നരകിച്ചു ജീവൻ വെടിഞ്ഞ ഒരു ക്രിമിനലിൻെറ ഭൗതികാവശിഷ്ടം ഒന്നു കണ്ടു തല നമിക്കുവാനും അന്ത്യോപഹാരം അർപ്പിക്കുവാനും നാനാ ദിക്കുകളിൽ നിന്നും പ്രവഹിച്ചെത്തിച്ചേർന്ന ജനത്തിരക്കൊന്നു കാണേണ്ടതായിരുന്നു. അന്നത്തെ ചുററുപാടുകൾ സകലതും മറന്നു് ഗവ: ഉദ്യോഗസ്ഥന്മാരും അനുദ്യോഗസ്ഥന്മാരും പ്രമാണികളും എല്ലാം അവിടെ ദുഃഖാകുലരായി വന്നു തടിച്ചുകൂടിയിരുന്നു.

കാൽക്കൽ വിങ്ങുന്ന ഹൃദയത്തോടെ നിന്നിരുന്ന ഞാൻ ആവേശത്തോടെ എൻെറ ആ ഗുരുവരൻെറ--നിഷ്കപടതയുടെയും ആത്മാർത്ഥതയുടെയും മൂർത്തീകരണമായിരുന്ന ആ നിർമ്മലഹൃദയൻെറ പാദങ്ങളിൽ മന്ദമായി തലോടി.

ഹാ! ആ തണുപ്പു്! ആ മരവിപ്പു്! അതോർക്കുമ്പോൾ ഇന്നും ശോകബദ്ധനായി ഇരുന്നുപോകും.

അദ്ദേഹം പോയി. കൂരിരുട്ടും ഈററപ്പുലികളും കാളസർപ്പങ്ങളും ഉള്ള ഈ ലോകത്തിൽനിന്നും അദ്ദേഹം പോയി. പരമനീതിയുടെ പീഠത്തിൻെറ മുമ്പിലേയ്ക്കു്—അവിടെ അദ്ദേഹത്തിനും നീതിയും ശാശ്വതമായ സമാധാനവും ലഭിച്ചിരിക്കണം. സംശയമില്ല—തീർച്ചയായും ലഭിച്ചിരിക്കണം.

## പൂജപ്പുരയിൽ വീണ കണ്ണുനീർ

ശോകാത്മകമായ ഒരു രംഗത്തെക്കുറിച്ചുള്ള അനുസ്മരണം (കെ. രാമകൃഷ്ണപിള്ള)

114-ലെ വട്ടിയൂർക്കാവു സമ്മേളനത്തെ തുടർന്നുള്ള കേസുകളിൽ ശിക്ഷിക്കപ്പെട്ടവരാണു് 150 സ്ററേററു് കോൺഗ്രസ്സുകാർ.

ഞങ്ങളുടെ പ്രത്യേക ലോകത്തിലെ പുതിയ അതിഥികൾ നാഷനൽ കൊയിലോൺ ബാങ്കിലെ പ്രധാന പ്രവർത്തകർ ആയിരുന്നു. ദിവാൻ ഭരണത്തിൻെറ കോപാഗ്നിയിലിട്ടു ദഹിപ്പിച്ച ആ ബാങ്കിൻെറ പുകപോലും കാണിക്കരുതു് എന്നു്

നിശ്ചയിച്ചായിരിക്കാം കെ. സി. മാമ്മൻമാപ്പിളയേയും, സി. പി. മാത്തനേയും, സഹപ്രവർത്തകരെയും സെൻട്രൽ ജയിലിലെ സിവിൽ കെട്ടിടത്തിൽ കൊണ്ടുവന്നു താമസിപ്പിച്ചതു്. ഓർമ്മയുടെ ഓളങ്ങൾ ഒന്നൊന്നായി അടിച്ചു കയറുകയാണു്. എങ്കിലും എല്ലാററിനെയും പിന്നിലാക്കിക്കൊണ്ടു് ഉഗ്രമായ ഒരു തിരമാല ഉയർന്നുപൊങ്ങി അതാവരുന്നു!

മാമ്മൻമാപ്പിളസാറിന്റെ അനുജൻ കെ. സി. ഈപ്പൻ രോഗിയായിട്ടാണു് അദ്ദേഹത്തോടൊത്തു് ജയിലിൽ വന്നതു്. അരോഗവാനായിരുന്ന കാലങ്ങളിൽ ഞങ്ങളെല്ലാം ചേർന്നു് ജയിൽ മതിലിനുള്ളിലെ 'റൌണ്ടു് പാത്തി'ലൂടെ പ്രദക്ഷിണം വെച്ചു് സമയം കഴിക്കാറുണ്ടായിരുന്നു. സരസമായി സംഭാഷണംചെയ്യുവാനുള്ള ഒരു വാസന അദ്ദേഹത്തിന്റെ ഒരു പ്രത്യേകതയായിരുന്നു. വളരെ ഗൌരവമുള്ള കാര്യങ്ങളുടെ നിസ്സാരതഫലിതമായ ഭാഷയിൽ അവതരിപ്പിക്കുന്നതു കേട്ടു് ഞങ്ങൾ പൊട്ടിച്ചിരിക്കുമായിരുന്നു. മാമ്മൻമാപ്പിളസാർ ആർക്കും അപ്രാപ്യനായി അകന്നു നിന്നിരുന്നുവെങ്കിൽ അനുജൻ ആർക്കും പ്രാപ്യനായി അടുത്തുനിന്നിരുന്നു. ജ്യേഷ്ഠൻ ആദരവും ബഹുമാനവും സമ്പാദിച്ചപ്പോൾ, അനുജൻ സ്നേഹവും സൌഹൃദവും സ്വായത്തമാക്കിയിരുന്നു. കഥകളും ചെറുശ്ലോകങ്ങളും പാട്ടുകളും എല്ലാം അനുജനു വശമാണു്. ജ്യേഷ്ഠനു സംസാരിക്കാനുള്ള വിഷയം രാഷ്ട്രീയമാണു്. കുട്ടനാടിന്റെ ചരിത്രം മുതൽ ഗ്രീസ്സിന്റെ ചരിത്രം വരെ ഒരു അദ്ധ്യാപകന്റെ ചാതുര്യത്തോടെ നമ്മോടു വിശദമായി പറഞ്ഞുകേൾപ്പിക്കും. പ്രായം കുറഞ്ഞ ഞങ്ങൾക്കു് ഗ്രീസ്സിലെ ഭരണാധിപന്മാരുടെ പേരുകളും യൂറോപ്പിലെ യുദ്ധതീയതികളും പരീക്ഷയുടെ ആവശ്യത്തിനു വേണ്ടി മാത്രമുള്ളതായിരുന്നു. അദ്ദേഹത്തിനു അതെല്ലാം വിരലിന്റെ തുമ്പത്താണു്. അങ്ങനെ ഉല്ലാസമാക്കിത്തീർത്തിരുന്ന ഞങ്ങളുടെ കുടുംബത്തിലെ അന്തരീക്ഷം മ്ലാനമാക്കിയതു് അനുജന്റെ പെട്ടെന്നു വർദ്ധിച്ച രോഗമായിരുന്നു. ജയിലിൽ ഒരു ആശുപത്രിയുണ്ടു്. ഒരു ഡോക്ടറുമുണ്ടു്. കൊലപ്പുള്ളികൾക്കും, മോഷ്ടാക്കൾക്കുംവേണ്ടി ഉണ്ടാക്കിയ ആ ആശുപത്രിയിലെ പുതിയ രോഗികൾ അഡ്രസ്സില്ലാത്ത സ്റ്റേററു് കോൺഗ്രസ്സുകാർ വിദഗ്ദ്ധമായ ചികിത്സക്കും, ശുശ്രൂഷണത്തിനും ഈ പോന്നവരാരും അർഹരല്ലല്ലോ. അനുജന്റെ സുഖക്കേടിനു്

ചികിൽസിക്കുവാനുള്ള കെൽപ്പ് ആ ഡോക്ടർക്കില്ലെന്നു ജ്യേഷ്ഠനറിയാം. പക്ഷേ, ആ ഡോക്ടർ ചികിൽസിച്ചാൽ മതിയെന്നാണ് ''ദിവാനീയ''മായ ശാസനം. രാവിലെ വന്നു മിക്സ്ച്ചറിനു കുറിപ്പെഴുതി പോയിട്ട് നാലു മണിക്കു വീണ്ടും ഒരു റൌണ്ട് കഴിഞ്ഞു് അദ്ദേഹം പോകും. രോഗങ്ങൾക്ക് ഔഷധം വേണമെങ്കിൽ ആ സമയത്തിനുള്ളിൽ വാങ്ങികൊള്ളണം. സന്ധ്യകഴിഞ്ഞു രോഗം വന്നുകൂടാ എന്നാണ് ജയിൽ നിയമം. ജയിലുകൾ സന്ധ്യക്കുമുമ്പ് പൂട്ടിപോകുന്നതുകൊണ്ടു് പിറേറദിവസം എട്ടുമണിവരെ ഏതു ഭയങ്കര രോഗവും കാത്തുനിന്നുകൊള്ളണമെന്നാണ് കഠോരനായ ജയിൽസൂപ്രണ്ടു് സുബ്രഹ്മണ്യൻപിള്ളയുടെ ശാസനം. കെ. സി. ഈപ്പനെ ശുശ്രൂഷിപ്പാൻ സ്നേഹസമ്പന്നനായ കമ്പൗണ്ടർ ഹമീദുപിള്ളയെ (അദ്ദേഹം ആലപ്പുഴ ലഹള കേസിലെ പ്രതിയാണ്, സർക്കാരുദ്യോഗസ്ഥനല്ല) സിവിൽ കെട്ടിടത്തിലേക്കു് അയയ്ക്കണമെന്നുള്ള നിർദ്ദേശവും തള്ളപ്പെട്ടു. ജയിലിൻെറ ആനവാതിൽ പൂട്ടിക്കഴിഞ്ഞാൽ അതിൻെറ താക്കോൽ സൂപ്രണ്ടിൻെറ കസ്റ്റഡിയിലാണ്. രാത്രിയിൽ ജയിൽ തുറന്നുകൂടാ. അല്ലെങ്കിൽ സൂപ്രണ്ടുതന്നെ വരണം. അതിനു അദ്ദേഹത്തെ ഉറക്കത്തിൽ നിന്നു് ഉപദ്രവിക്കാൻ ജയിലറിനു ധൈര്യം വരുമോ? പുള്ളികൾക്കു് സുഖക്കേടാണെന്നു പറയുവാൻ വാർഡറന്മാർക്കു് മനഃസാന്നിദ്ധ്യമുണ്ടോ? പുറത്തുനിന്നു് ഒരു ഡോക്ടറെ കൊണ്ടുവരുന്ന പ്രശ്നമേ ഉദിക്കുന്നില്ല. പുറത്തേയ്ക്കയച്ചു ചികിൽസിക്കാൻ ദിവാൻെറ കല്പന വേണം. നാഷനൽ കൊയിലോൺ ബാങ്ക് കേസ്സിലെ പ്രതികൾക്കു ആ സൗജന്യം അവകാശപ്പെടാമോ? അന്നു സന്ധ്യക്കുമുമ്പ് അവരവരുടെ കെട്ടിടത്തിലേക്കു് പോകുന്നതിനുമുമ്പ് ഞങ്ങൾ സിവിൽ കെട്ടിടത്തിൽ പോയി. രോഗം അത്ര വളരെ കൂടുതലുള്ള ലക്ഷണമൊന്നും കണ്ടില്ല. വെറും നിലത്തു് ഒരു മെത്തവിരിച്ചു് അനുജൻ കിടക്കുന്നു. സമീപമുള്ള മെത്തയിൽ പുസ്തകങ്ങളുടെ കൂട്ടത്തിനിടയിൽ അല്പം പുറകോട്ടുമാറി ജ്യേഷ്ഠൻ ഇരിക്കുന്നു. ഒരു ജീവിതത്തിൻെറ മുഴുവൻ ദുഃഖവും ആ ഹൃദയത്തിൽ കെട്ടിനിൽക്കുന്നുണ്ടു്. സമീപത്തു് കെ. എം. ഈപ്പനും, കെ. വി. വറുഗീസും രോഗിയെ ശുശ്രൂഷിച്ചുകൊണ്ടു നിൽക്കുന്നു. ജ്യേഷ്ഠൻ തനിക്കേററവും പ്രിയപ്പെട്ട പുസ്തകം എടുത്തു വീണ്ടും വായിക്കാൻ ശ്രമിക്കുന്നു.

അന്ന ഏകാഗ്രത മുഴവൻ നഷ്ടപ്പെട്ട ദിവസമായിരുന്നു. ഇരുമ്പഴിക്കള്ളിൽ ഇഷ്ടജനങ്ങളിൽനിന്നകന്നു 'ചികിൽസാ സൗകര്യമില്ലാതെ, അനുജൻ അസഹ്യമായ വേദനകൊണ്ടു് ഇഞ്ചിഞ്ചായി മരിക്കുന്നതു് ഒരു ജ്യേഷ്ഠൻ കണ്ടുകൊണ്ടിരിക്കണം. ഹിമവാൻെറ ഔന്നത്യവും അതലാന്തികസമുദ്രത്തിൻെറ അഗാധതയുമുള്ള ആ ഹൃദയം അന്ന ആകമാനം അസ്വസ്ഥമായിരുന്നു. കണ്ണിൽ ജലം കെട്ടിനിൽക്കുന്നുണ്ടായിരുന്നു. അഞ്ചു മിനിട്ടുനേരം അദ്ദേഹം ആ കിടക്കയിൽ അടങ്ങിയിരുന്നിട്ടില്ലാ. മുണ്ടുമടക്കിക്കുത്തികൊണ്ടു് അനുജൻെറ അരികെ ചെല്ലും. ഇടറുന്ന സ്വരത്തിൽ ''ഈപ്പച്ചാ!'' എന്നൊന്നു വിളിക്കും. വീണ്ടും കിടക്കയിലേക്കു് ചെരിയും. പെട്ടെന്നെഴുന്നേററു വടക്കെ തിണ്ണയിൽ അല്പമൊന്നു നടക്കാൻ ശ്രമിക്കും. ദൂരദൂരെ ശൂന്യതയിലേക്കു നോക്കി ഒരു നിമിഷം നിൽക്കും. പിന്നെയും അനുജൻെറ സമീപം ചെല്ലും. ''ഈപ്പച്ചാ'' എന്നു വിളിക്കും. ഇതെല്ലാം നിശ്ശബ്ദമായി ശ്വാസമടക്കിനിന്നു ഞങ്ങൾ കണ്ടു. കെട്ടുകൾ പൂട്ടുന്നതിനു സമയമായി. മണിയടിച്ചു. ഞങ്ങൾ അഞ്ചാം കെട്ടിടത്തിലേക്കും, ഏകാന്തതടവു മുറിയിലേക്കും ഹൃദയഭാരം ചുമന്നുകൊണ്ടു നടന്നു.

അന്നു രാത്രികഴിഞ്ഞു. അടുത്ത പ്രഭാതത്തിൽ ആദ്യം കേട്ടതു് ആ ദാരുണവാർത്തയാണു്. ഒരു വാർഡർ വന്നു വിവരം ഞങ്ങളോടു പറഞ്ഞു. കമ്പിയഴിയിൽ പിടിച്ചുകൊണ്ടു് നിന്ന പടി നിന്നുപോയി. കതകുകളുടെ പൂട്ടു തുറക്കുവാൻ പിന്നെയും 15 മിനിററു് കഴിയണം. ഇരുമ്പു വാതിലുകൾ ചവുട്ടി പൊളിക്കുവാൻ വേണ്ട ശക്തിയുണ്ടെന്നു തോന്നി. ആ നിമിഷങ്ങളുടെ ദൈർഘ്യം! ഈശ്വരാ ജ്യേഷ്ഠൻെറ മടിയിൽ കിടന്നു അനുജൻ മരിക്കുക. അതും ജയിലിൽവെച്ചു്. അന്ത്യ ശുശ്രൂഷക്കുവേണ്ട ആളുകളാരും അരികത്തില്ലാതെ അങ്ങകലെ അഗ്നിയുടെ ശയ്യയിൽ കിടക്കുന്ന മനസ്വിനി—അനാഥരാകുന്ന കുഞ്ഞുങ്ങൾ—അച്ഛനെ ഒരു നോക്കു കാണുവാൻ, ആ മുഖത്തു് അവസാനമായി ഒന്നു ചുംബിക്കാൻ, കണ്ണുനീരുകൊണ്ടു ആ മുഖമൊന്നു കഴുകുവാൻ—ഭാഗ്യം കിട്ടാത്ത കുഞ്ഞുങ്ങൾ അവരെ വല്യച്ഛൻ എങ്ങനെ ആശ്വസിപ്പിക്കും. സ്വന്തം രക്തത്തിൻെറ ഒരംശം സ്വന്തം മടിയിൽവെച്ചു് ഉറഞ്ഞുതണുത്തു നിശ്ചേഷ്ടമാകുന്ന വേദന ഒരു ജ്യേഷ്ഠൻ അനുഭവിക്കുക—സ്വന്തം ജീവൻെറ അർദ്ധഭാഗം ജഡം വിട്ടുപോകുന്നതു—സ്വന്തം കണ്ണുകൾകൊണ്ടു കാണുക. വാതിലു

കരം തുറന്നു. ഞങ്ങൾ സിവിൽ കെട്ടിടത്തിലെത്തി. നിശ്ചല പ്രതിമകളായി മാറിയിരുന്നു കെ. എം. ഈപ്പനും, കെ. വി. വറുഗീസും. രാത്രി രണ്ടു മണിക്കാണ് ജീവൻ ജഡത്തോടു വേർപെട്ടതു്. വെറും നിലത്തു വെള്ളവസ്ത്രംകൊണ്ടു മൂടിയിരിക്കയാണ് ജഡം....

വേരററുവീണ ഒരു വടവൃക്ഷംപോലെ തലയിണകൾക്കിടയിലേക്ക ചെരിഞ്ഞു ചുററും ചിതറിക്കിടക്കുന്ന പുസ്തകങ്ങളുടെ മദ്ധ്യത്തിൽ ഹതഭാഗ്യനായ ജ്യേഷ്ഠൻ—ഉയർന്നുതാഴുന്ന മാറിടം, അണ പൊട്ടിയൊഴുകുന്ന കണ്ണുനീർ. ഒരു ദീർഘനിശ്വാസം, ഞങ്ങളെക്കണ്ടു് ഒരു കയ്യുകൊണ്ടു് കണ്ണുനീർപ്രവാഹം തടയുവാൻ കണ്ണു പൊത്തി. 'എൻെറ ഈപ്പച്ചാ' ദീനദീനമായ ആ രോദനം ഇന്നും ചെവിയിൽ മുഴങ്ങുന്നു.

## ജയിലിൽ

ശ്രീ. ഇബ്രാഹിംകുട്ടി (എൻ.കെ. രാജൻ) യുടെ പുസ്തകത്തിൽ കെ. സി. ഈപ്പൻെറ ചരമം ഇപ്രകാരം എഴുതിയിരിക്കുന്നു.

തിരുവിതാംകൂർ നാഷനൽ കൊയിലോൺ ബാങ്ക് കേസിലെ പ്രതികളായ മെസേഴ്സ് കെ.സി. മാമ്മൻമാപ്പിള, കെ. സി. ഈപ്പൻ, കെ. എം. ഈപ്പൻ, കെ. വി. വറുഗീസ് എന്നിവർ സിവിൽ വാർഡിലായിരുന്നു സൂക്ഷിക്കപ്പെട്ടിരുന്നതു്. ഏദ്രോഹിയായ മിസ്റ്റർ കെ. സി. ഈപ്പൻ ജയിൽ ഡോക്ടറുടെ ചികിൽസയിലായിരുന്നു. ജയിൽ ആശുപത്രിയിൽവെച്ചാണ് മിസ്റ്റർ ഈപ്പനെ ഞാനാദ്യമായി കണ്ടതു്. കൗതുകകരമായ ഇരുനിറത്തിലുള്ള ഒത്ത ശരീരം, മുണ്ഡനംചെയ്ത മനോഹരമായ ശിരസ്സ്, കാപട്യം കലരാത്ത മുഖം, ഇടതൂർന്ന് ഭംഗിയിൽ വളർന്ന നീണ്ടദീക്ഷ—ഇടക്കിടെ കാണാമായിരുന്ന മിന്നിത്തിളങ്ങിയ വെള്ളിക്കമ്പികൾ ദീക്ഷയ്ക്കുഴകേററിയിരുന്നു. മൽമൽമുണ്ട്, വിദേശ ബനിയൻ, അലക്കിയ ഒരു നാടൻ തോർത്തു്, കയ്യിൽ ഒരു വടി ഇതാണു ജയിൽപുള്ളിയായ മിസ്ററർ കെ. സി. ഈപ്പൻ—വസ്ത്രങ്ങൾ ഉപയോഗിച്ചു കൊള്ളുവാൻ മിസ്ററർ കെ. സി. ഈപ്പൻ അനുവദിനന്ദയതു് വിസ്താരത്തിലിരിക്കുന്ന പുള്ളിയെന്ന നിലയിലോ, വെറും തടവുകാരൻ എന്ന നിലയിലോ, രണ്ടു നിലയിലും കൂടിയോ ആയിരിക്കണം. മലൂകഷ് എന്നു പേരുള്ള ഉദരരോഗി

യായ ഒരു ക്രിമിനൽ പുള്ളി ജയിൽ ആശുപത്രിയിൽ ശരണം പ്രാപിച്ചു കഴിയുന്നുണ്ടായിരുന്നു. കണക്കിലധികം വീർത്തതായിരുന്നു മലൂക്കിന്റെ വയറ്. മറ്റു പുള്ളികൾക്കു കിട്ടുന്ന വീതം ചോറും കറിയും മലൂക്കിനു മതിയാകയില്ലാ. മറ്റുള്ളവരെപ്പോലെ ചോറുവിളമ്പുകാരും മലൂക്കിനോട് അനുഭാവവും സ്നേഹവും കാണിച്ചുപോന്നു. അവർ മലൂക്കിനു ഇരട്ടിവീതം കൊടുക്കമായിരുന്നു. ജയിലിലെ മിക്ക ശിക്ഷകളും മലൂക്കിനു കിട്ടിയിട്ടുണ്ട്. മലൂക്കിനു എന്തെങ്കിലും അസംതൃപ്തി ഉണ്ടായാൽ രാഷ്ട്രീയ മുദ്രാവാക്യങ്ങൾ വിളിക്കയാണു പതിവ്. അതിന്റെ ശിക്ഷയായി അധികാരികൾ മലൂക്കിന്റെ വായിൽ മുരകഷണം വെച്ചുകെട്ടും. മലൂക്ക് അമറും. വിജ്ഞാനം നിറഞ്ഞ തമിഴ പാട്ടുകൾ മലൂക്കിനു അറിയാം. തത്വജ്ഞാനങ്ങളും പറയും. മലൂക്ക് ജയിലിൽ പ്രസിദ്ധനാണ്. എല്ലാവർക്കും സമയംപോകാനുള്ള ഉപകരണമാണയാൾ. രസികനായ ആ തടവുപുള്ളിക്കും ഉണ്ട് ഒരു ഹൃദയം. ആശുപത്രിയാണ് അയാളുടെ വിഹാരരംഗം. മിസ്റ്റർ കെ. സി. ഈപ്പൻ എല്ലാ ദിവസവും മലൂക്കിനെ സന്ദർശിക്കുമായിരുന്നു. അവർ സ്നേഹബദ്ധരായിരുന്നു. ഒരു ദിവസം മലൂക്ക് പ്രവചിച്ചു:—''വലിയപ്പാ! രണ്ടുമൂന്നു ദിവസത്തിനകം ഞാൻ മരിക്കും. (ഏപ്രിൽ 19–നു മരിച്ചു) വലിയപ്പനും മരിക്കും. (ഏപ്രിൽ 27–നു വലിയപ്പനും) നമ്മൾക്ക് അങ്ങുവെച്ചു കാണണം....'' പ്രവചനപ്രകാരം മലൂക്ക് മരിച്ചു. വലിയപ്പൻ ''തനിച്ചായി'' വർഷകാലം—മഴയുള്ള ഒരു രാത്രി മിസ്റ്റർ കെ. സി. ഈപ്പൻ മരിച്ചു എന്നു ഞാൻ സ്വപ്നം കണ്ടു. ഞാൻ ഉണർന്നു. മണി 4 അടിച്ചു. ധ്യാനം കഴിഞ്ഞു. ലോക്കപ്പു തുറന്നു. 'മിസ്റ്റർ കെ. സി. ഈപ്പൻ മരിച്ചു' സത്യംതന്നെ.

ശവശരീരം ഞാൻ കണ്ടു. എല്ലാ രാഷ്ട്രീയ തടവുകാരും കണ്ടു. പുറത്തുനിന്നും പുരോഹിതൻവന്നു. വിധിപ്രകാരമുള്ള ശുശ്രൂഷാകർമ്മങ്ങൾ നടത്തി. സ്വജനങ്ങളുടെ ബാഷ്പധാര ഒഴുകവേ, 'സമയമാം....ഓടിടുന്നു' എന്ന ഹൃദ്യമായ വേദപാട്ട് അന്തരീക്ഷത്തിൽ ലയിക്കവേ ജയിലിന്റെ പുറംഗേറ്റിൽകൂടി ശവശരീരം പുറത്തുകൊട്ടുപോയി. ഉയർന്ന മുദ്രസ്വരത്തിൽ, ''അപ്പച്ചാ!'' എന്നൊരു വിളികേട്ടു.

ഉടയവർ ശവം സ്വീകരിച്ചു. ശവമഞ്ചം ഘോഷയാത്രയായി സ്ത്രീ വാർഡിന്റെ മുമ്പിൽകൂടിയാണു് കടന്നുപോയതു്. ശവപ്പെട്ടി അവിടെ ഇറക്കിവെച്ചു. ശ്രീമതിമാരായ ആനിമസ്ക്രീൻ, റോസമ്മചെറിയാൻ എന്നീ പെൺമണികൾ ശിരോവസ്ത്രം ധരിച്ചു് ശവത്തിനഭിമുഖമായി ശവപ്പെട്ടിയുടെ കാൽക്കൽ മുട്ടുകുത്തി പ്രാർത്ഥിച്ചു. (ആനിമസ്ക്രീൻ ഒരു കുരിശു് മൃതശരീരത്തിൽവെച്ചു.)

## ഡയറി കുറിപ്പുകൾ

ജയിൽ ഡയറി വായിച്ചാൽ ജനറൽ ആശുപത്രിയിൽ നിന്നും ജയിലിലേക്കു ആരോഗ്യവാനാണെന്നു സർട്ടിഫൈ ചെയ്തയച്ച എസ്. ജോൺ എത്ര നീചമനസ്ഥിതിക്കാരനാണെന്നു തോന്നിപ്പോകും. ചിങ്ങം 11–നു ജയിലിൽ ആകുന്നു. അന്നു രാത്രി:–Pain reduced. Smoke two cigarettes–very little sleep in the night എന്നു കണ്ടു. 12 നും ഇതേ സ്ഥിതി തന്നെ. 14 നു് Headache, Cough, Rheumatic pain, again attack in the night. 16 നു് Severe attack in the morning. വലിവിനു് സിഗററു്, Ephazone ഗുളിക, ചൂടുപിടിക്കൽ, കറുപ്പു തിന്നുക–ഇങ്ങനെ ഒൻപതേകാൽ മാസം ഒരു വൃദ്ധരോഗിയെ കഷ്ടപ്പെടുത്തി.

## DIARY

I feel utterly indifferent to all accusations because I have learned the hollowness of human judgment. Grant the grace to love Jesus. Jesus Christ is more to me than the riches and honour of this world. My strength is mere weakness. True happiness consists in suffering. I expect nothing but suffering in life. God ! grant that I may remain stead fast to unto the end. Jesus wished to build up his kingdom far more by suffering and persecution than by elequent discourse. Nothing gives me such joy as little crosses do. At each moment He sends what I am able to bear and nothing more. I say nothing to Jesus I love Him. I have no great desire beyond that of loving till I die of love. God is God and God is love. He has made men for love one another and lovelessness in one must mean loss for all.

**Prayers:**

Dewan, chief authorities, Judge K. S. Govinda Pillai, officers, Advocate Kunjukrishna Pillai. Police. Churches-Catholic, Marthoma, Anglican, L. M. S.

അനേകം പേർക്ക് പ്രാർത്ഥിച്ചതായി കാണുന്നു.

ഏഴ് മക്കൾക്കും വേണ്ടി എഴുതിയിട്ടുള്ളത്: സത്യം അവസാനത്തിൽ ജയിക്കതന്നെ ചെയ്യും. മനഃപൂർവ്വമായ ദ്രോഹത്തിനും അധർമ്മത്തിനും, അധികനാൾ നിലനിൽക്കാൻ കഴികയില്ലാ. ആരോടും പങ്ക ചേരരുത്.

ഉൽസാഹത്തോടെ വേല ചെയ്യണം. മറെറാരുത്തനെ ഏല്പിച്ച് അടങ്ങിയിരിക്കരുത്. ആരെയും ഉപദ്രവിക്കയോ, ക്രമം വിട്ടുസഹായിക്കയോ ചെയ്യരുത്.

ദൈവഭയമില്ലാത്ത ബുദ്ധിശാലികളിൽനിന്നും ഉപദ്രവമുണ്ടാകാതെ സൂക്ഷിക്കണം. ദൈവാശ്രയത്തിലും പ്രാർത്ഥനയോടുകൂടിയുംമാത്രം ഏതു സംഗതിയും ചെയ്യണം. പ്രഭുക്കന്മാരുടെയും ബലവാന്മാരുടെയും വിരോധത്തിനു കാരണമുണ്ടാകരുത്. ആപത്തുകാലത്ത് സ്വന്തക്കാരുടെയും, സ്നേഹിതന്മാരുടെയും, അയൽക്കാരുടെയും സ്നേഹമോ സഹായമോ ഉണ്ടാകുമെന്നു കരുതരുത്. നിഗളികളിൽനിന്നും അസൂയക്കാരിൽനിന്നും അകന്നിരിക്കണം. വേഷം, വാക്ക്, നടപടി ഇവകൊണ്ടു് അസൂയയെ കറയ്ക്കാൻ പരിശ്രമിക്കണം. മതംമാറുന്നെങ്കിൽ ഈ ലോകപ്രകാരം സ്ഥിതിയും സ്ഥാനവും നോക്കാതെ ദൈവവചനപ്രകാരം മുന്നോട്ടുപോകുന്നതിനെ തെരഞ്ഞെടുക്കുക.

# ജയിലിൽനിന്നുമയച്ച നാലു കത്തുകൾ

ആശുപത്രിയിൽനിന്നും 1939 ആഗസ്റ്റ് 26-ാം തീയതി സെൻട്രൽ ജയിലിലോട്ട് അയച്ചപ്പോൾ എഴുതിയത്:

1118 ചിങ്ങം
9-ാംനു- ഞായറാഴ്ച

1

കൊച്ചുമറിയാമ്മ ക്ഷമയോടിരിക്കണം. അവളുടെ അമ്മ ഇതേപ്പററി കോപിക്കാതെയും, സ്നേഹത്തോടും മര്യാദയോടും ആപത്തിൽ ധൈര്യപ്പെട്ടിരിക്കണം.

പുതുപ്പള്ളിയിലെ കുഞ്ഞിനെ (ജഡ്ജി കെ. കെ. തോമസ്സ്) ചൊവ്വേ കണ്ടിട്ടില്ല. ഇവിടെ നിന്ന പോലീസുകാരൻ വലിയ കണിശമൊക്കെ എടുത്തു. കുഞ്ഞിനും എനിക്കും വളരെ വല്ലായ്മയും വിഷമവും തോന്നി.

'മനുഷ്യരിൽ ആശ്രയിക്കാതെ ദൈവത്തെ വിളിച്ചു കൊൾവിൻ' എന്നാണ് ആലപ്പുഴവെച്ച് അമ്മ എന്നോട് നില വിളിച്ചുകൊണ്ടു പറഞ്ഞത്.

—ഇററായി

2

ഇതു് അനിയനും, താമനും (ഞാൻ) സ്വന്തം ഇററായി—

പരുമല പോകുമ്പോൾ കൊട്ടമുളയിലും പനക്കാമററത്തും പോകണം.

ഡേവിഡ്-വി-ജോർജ്ജിനെ ഇന്നലെ (12 ഏപ്രിൽ) വിട്ടുതൽ ചെയ്തു. ഇവിടെ സഹായത്തിനും അരിവെയ്പ്പിനും നിന്നിരുന്ന പൈലി ഇന്നലെയും, ബാലകൃഷ്ണൻ ഇന്നും പോയി. രണ്ടുപേരും ചൊവ്വുള്ളവരും സ്നേഹമുള്ളവരും ആയിരുന്നു. അവരുടെ ദേശത്തു പോയുംവച്ചു നന്തകോട്ടു വന്നേക്കും.

പരുമല പള്ളിയിൽ എല്ലാവർക്കുംവേണ്ടി പ്രാർത്ഥനയും നേർച്ചയും നടത്തണം. എന്നുമുള്ള പ്രാർത്ഥനയിൽ തിരുമേനിയെ പ്രത്യേകം ഓർക്കുന്നുണ്ട്. കോശി ആശാനെയും, ചാണ്ടി റൈട്ടറേയും ഓർക്കുന്നുണ്ട്.

അച്ചൻ ഞായറാഴ്ച വരുമെന്നു കേട്ടു. കഷ്ടകാലത്ത് എല്ലാം വിഷമം തന്നെ. ദൈവം വിധിച്ചിട്ടുള്ളതെല്ലാം അനുഭവിക്കണം. (ആശ്രയിക്കുന്നവരെ ഉപേക്ഷിക്കയില്ലെന്നു ധൈര്യപ്പെടാം) താഴ്മയും സ്നേഹവും സത്യവും എല്ലായ്പോഴും എല്ലാവരോടും പാലിക്കണം. തൻെറ കൃപയ്ക്കായി കാത്തിരിക്കണം. ഈ ആപത്തുകാലം ദൈവത്തോടു അടുക്കുന്നതിനു നൽകിയിട്ടുള്ളതാണ്. വാഴ്വും ആശ്വാസവും ലഭിക്കാതിരിക്കയില്ല. നമ്മുടെ വീഴ്ചയിൽ സന്തോഷിക്കയും തിന്മയ്ക്കായി കൂട്ടുകൂടുകയും ചെയ്യുന്ന അസൂയക്കാർക്കുവേണ്ടി പ്രാർത്ഥിക്കണം. നമുക്കുവേണ്ടി പ്രാർത്ഥിക്കയും നമ്മോടു മനഃപൂർവ്വം സഹതപിക്കുകയും ചെയ്യുന്ന കുറെ പ്രിയപ്പെട്ടവരുണ്ടെന്നുള്ളത് വലിയ ആശ്വാസം തന്നെ. ചിലർ ഇവിടെ വന്നു കണ്ടതിനാലും ചിലർ ദൂരെ ഇരുന്നു വിചാരപ്പെടുന്നതിനാലും ബോദ്ധ്യമായിട്ടുണ്ട്. പ്രിയപ്പെട്ട മരിച്ചുപോയവരോടുകൂടി നമ്മളും ആനന്ദമുള്ള ഭാഗ്യസ്ഥലത്ത് ചെന്നെത്താൻ ദൈവകൃപക്കായി ഞാനും നിങ്ങളോടുകൂടി പ്രാർത്ഥിക്കുന്നുണ്ട്. (ഇതു വായിച്ചു ഞാൻ കരഞ്ഞതാണ്) ദിവസവും നിങ്ങളെ എല്ലാവരേയും മനസ്സിൻെറ കണ്ണുകൾ കൊണ്ട് കണ്ടുകൊണ്ടിരിക്കുന്നു. (മനുഷ്യരെ കാണാതാക്കിയതാണ് സി. പി. ഇററായിക്ക് ചെയ്ത ഏററവും കഠിന ശിക്ഷ). കഴിഞ്ഞ ആണ്ടിൽ രോഗത്തിലും അവശതയിലും നിരാശയിലും അന്യനാട്ടിൽ കിടന്ന ഞാൻ ദൈവകൃപനിമിത്തം സ്വദേശത്ത് സ്നേഹക്കാരുടെ ഇടയിൽ സ്നേഹമുള്ളവരുടെ കൂട്ടായ്മയിൽ വേണ്ട സുഖത്തോടും സമാധാനത്തോടും കഴിഞ്ഞുകൂടുവാൻ സംഗതിയായതിൽ പിതാക്കന്മാരുടെ ദൈവത്തെ സ്തുതിക്കുന്നു. അവൻ സത്യവും നീതിയും കരുണയും നിറഞ്ഞ ബലവാനായ ദൈവം തന്നെ. ഇവിടെ താമസിക്കുന്ന എല്ലാവരെയും തന്നെ ഞാനറിയും (702 തടവുകാർ) ആശുപത്രിയിൽ കിടക്കുന്ന രോഗികളെ എന്നും കാണും. അവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതു വലിയ സന്തോഷമാണ്. ചെറുപ്പക്കാരും വയസ്സന്മാരും 'വല്യപ്പൻ' എന്നു വിളിക്കുമ്പോൾ ഞാൻ

അറിയാതെ ചിരിക്കയും കരയുകയും ഉണ്ടായിട്ടുണ്ട്. അപ്പോൾ അവരൊക്കെയും മക്കളെയും മക്കളുടെ മക്കളെയും ഓർക്കും. ഇവിടെ ആരും വല്യപ്പനെന്നു വിളിച്ചു കേട്ടിട്ടില്ല. ഇവിടെ ആ വിളി തന്നെ. ഇററായിയും മൊട്ടായി അപ്പച്ചനും 700 പേരുടെ വല്യപ്പൻ ആയിരിക്കയാണ്. ദൈവത്തിന്റെ അത്ഭുതമേറിയ വ്യവഹാരത്തിന്റെ രഹസ്യം ആരുതന്നെ മനസ്സിലാക്കുക—

ബേബികൾ പള്ളിമതത്തോടു വിരോധം കൂടിവരികയാണോ? മററുള്ളവരെ കററംപറയാതെ അവനവൻ നന്നാകാൻ നോക്കണം. മററുള്ളവരും നന്നായിക്കൊള്ളും.

15th ന് ഞായറാഴ്ച കൊച്ചപ്പൻ വന്നിരുന്നു. പ്രാർത്ഥന നടത്താൻ അനുവദിക്കായ്കയാൽ തിരികെ പോയി. കുട്ടിക്കു (കെ. സി. ചാക്കോ) മുറക്കെഴുതണം.

1. ദൈവഭയം, ഹൃദയപരമാർത്ഥത, വിനയം, നിർവ്യാജസ്നേഹം, സത്യം, ക്ഷമ—ഈ വിശിഷ്ട ഗുണങ്ങൾ അത്യാവശ്യമാണ്.
2. രാഷ്ട്രീയ കാര്യങ്ങളിലും സമുദായ കാര്യങ്ങളിലും പ്രവേശിക്കുന്നതു് അനർത്ഥകരമാണ്.
3. അന്യന്മാരെ വൃഥാ അവിശ്വസിക്കരുതു്. ഒരുത്തരേയും പൂർണ്ണമായി വിശ്വസിക്കയോ ആശ്രയിക്കയോ ചെയ്യരുതു്.

എന്നു്, ഇററായി

3

Dear Baben,

Dr. Paton-ന്റെ പേർക്കു് മറുപടി എഴുതണം.

പള്ളിമതത്തെ നന്നാക്കാനും സ്വാതന്ത്ര്യം സ്ഥാപിക്കാനും ചുമതലയുള്ള ആളുകൾ ഉണ്ട്. ധൃതിയും ക്ഷമകേടും കാണിച്ചാൽ പ്രയോജനമില്ല. വിദ്യാർത്ഥികൾ പഠിക്കുക എന്നുള്ള ചുമതല ഉൽസാഹപൂർവ്വം നിർവ്വഹിക്കണം. ക്ഷമ, വിനയം, ദൈവാശ്രയം ഈ ഗുണങ്ങൾ പരിശീലിക്കണം. സ്വല്പമായ ജ്ഞാനം കൊണ്ടു് മററുള്ളവരുമായി വാദത്തിനും വഴക്കിനും പുറപ്പെടരുതു്. ലോകപരിചയമുള്ളവരുടെ ഗുണദോഷത്തെ കേട്ടു നടക്കണം. ലോകത്തെ നന്നാക്കുന്നതിനുള്ള

എളുപ്പമാർഗ്ഗം തന്നത്താൻ നന്നാകുകയാണു്. സ്നേഹവും മര്യാദയും കൂടാതെ മറ്റുള്ളവരോടു് സംസാരിക്കുകയോ ഇടപെടുകയോ ചെയ്യരുതു്. കുട്ടിയോടു് (കെ.സി. ചാക്കോ) ആലോചിക്കാതെയും കുട്ടിയുടെ സമ്മതം കൂടാതെയും ബേബൻ ഒന്നും തന്നെ ചെയ്യരുതെന്നാണു് എന്റെ ആഗ്രഹം. ഓരോന്നു തോന്നിയതുപോലെ ചെയ്യുന്നതു നല്ലതല്ല. വേണ്ടപ്പെട്ട സ്നേഹമുള്ളവരോടു് ആലോചിക്കാതെ ഒന്നിലും എടുത്തുചാടുന്ന ശീലം നന്നല്ല. ഇതേവരെ അങ്ങനെ ഒന്നും ചെയ്തിട്ടില്ല. ഒരു കരുതലായി എഴുതിയെന്നേയുള്ളു.

എല്ലാവരേയും ഓർക്കാനും എല്ലാവർക്കുംവേണ്ടി പ്രാർത്ഥിക്കാനും ദൈവം നല്ല അവസരം നൽകിയിട്ടുണ്ടു്. ഓരോ ദിവസവും കൂടുതൽ സുഖവും സമാധാനവും പ്രത്യാശയും വിശ്വാസവും കിട്ടുന്നതിനു ദൈവകൃപ പ്രത്യേകം കാണുന്നുണ്ടു്.

ബേബനു്

ഇററായി—

4

Wednesday
18th April

തോമസു റെമ്പാച്ചൻ ഞായറാഴ്ച കഴിഞ്ഞേ പോകയുള്ളല്ലോ. കുർബ്ബാന അനുവദിക്കുന്നതിനെപ്പററി സൂപ്രണ്ടിനോടു് രണ്ടു പ്രാവശ്യം പറഞ്ഞു. അച്ചൻ വന്നു കണ്ടാൽ അനുവദിക്കുമെന്നാണു് തോന്നുന്നതു്. റെമ്പാച്ചനോടു് ബേബൻ ഒന്നും ഭക്തികൂടാതെ പറയരുതു്. മററുള്ളവരെ കുററം വിധിക്കുന്നതും ദോഷം പറയുന്നതും വളരെ ആലോചിച്ചും സ്നേഹത്തോടും വേണ്ടതാണു്. അഹങ്കാരമായും സ്നേഹമില്ലാതെയും കുററം പറയരുതു്. സത്യം അറിയാതെ ദോഷം പറയുന്നതു് വലിയ പാപമാണു്. അദ്ദേഹം വളരെ ദൈവഭയമുള്ളവനും വിനയമുള്ളവനുമാണു്. കുറവുകൾ കണ്ടേക്കും. പൂർണ്ണൻ ആരാണു്? ദൈവാശ്രയത്തിൽ ജീവിക്കാൻ തുടങ്ങുമ്പോൾ നമ്മുടെ കുററങ്ങൾ ബോധപ്പെടും. അന്യന്മാരുടെ നന്മകൾ കാണുകയും ചെയ്യും. രണ്ടുമൂന്നു ദിവസമായി ചൂടു് കൂടുതലാണു്. രാത്രിയിൽ ഉറക്കത്തിനു തടസ്സമുണ്ടു്.

ബാലകൃഷ്ണൻ തിരികെ പോയിക്കാണുമല്ലോ. ഇവിടെ നിന്നും പോയതു് വലിയ ദുഃഖത്തിലാണു്. എല്ലാവരെയും വലിയ സ്നേഹമായിരുന്നു. ആവശ്യപ്പെടാതെ വേണ്ട ശുശ്രൂഷയൊക്കെ ചെയ്യുമായിരുന്നു. അതുപോലെ സമ്മതനായ ചെറുപ്പക്കാരൻ ജയിലിലില്ലാ. ദീനക്കാർക്കുവേണ്ടി കഷ്ടപ്പെടാൻ തയ്യാറുള്ളവനാണു്. അവരെല്ലാം ഇപ്പോഴും അവന്റെ കാര്യം പറയും. അവനെ ഓർക്കാത്ത ദിവസമില്ല. Ps: Interview നു മുമ്പ് (19th) എഴുതിവെച്ചതാണു്.

20th Friday

ദൈവത്തോടു് മുട്ടിപ്പായി അപേക്ഷിപ്പീൻ എല്ലാ ആപത്തുകളും നീങ്ങിപ്പോകും. മനുഷ്യരിൽ ആശ്രയിക്കുന്നതു് ഭോഷത്വമാണു്.

ജയിലിൽവെച്ചു് ജോലി പോയി വിഷമിക്കുന്നവരെ ഉദ്ദേശിച്ചു് 'Poor Peoples Bank' എന്ന പേരിൽ ഒരു ബാങ്കു് തുടങ്ങാൻ ഇററായി ആലോചിച്ചു.

കെ. ഇ. ചെറിയാൻ 1945–ൽ Bank of New India തുടങ്ങി.

മിസ്റ്റർ സി. കേശവന്റെ ഉൽഘാടനപ്രസംഗം:

ബാങ്കു് ഓഫു് ന്യൂ ഇന്ത്യയുടെ ജനറൽ മാനേജർ മിസ്റ്റർ ചെറിയാന്റെ പിതാവായ മി. കെ. സി. ഈപ്പനും ഞാനും തമ്മിലുണ്ടായിരുന്ന സ്നേഹബന്ധം കൊണ്ടായിരിക്കണം എന്നെ ക്ഷണിച്ചതു്. ഈ അവസരത്തിൽ ഞാൻ മി. ഈപ്പനെ സ്മരിക്കുന്നു. നാഷനൽ ബാങ്കു് നിലംപതിച്ചതു അതിന്റെ പ്രവർത്തകന്മാരുടെ കുററംകൊണ്ടല്ലെന്നു അവർ കണക്കു പറഞ്ഞു തന്നെ ബോദ്ധ്യപ്പെടുത്തിയിരിക്കുന്നു. മി. ഈപ്പനെ സംബന്ധിച്ചു് എന്റെ ഏററവും വലിയ സ്നേഹിതനാണെന്നു് പലരും പ്രസ്താവിക്കുകയുണ്ടായി. മഹാന്മാരുടെ ഒരു വലിയ സ്വഭാവമാണു് തങ്ങളോടു് ഇടപെടുന്ന ഓരോരുത്തരോടും അവർക്കു് ഏററവും വലിയ സ്നേഹമാണെന്നുള്ള അനുഭവം നൽകുവാൻ സാധിക്കുന്നതു്. എന്റെ ഏററവും അടുത്ത സ്നേഹിതനെന്നു മാത്രമല്ല, അദ്ദേഹം ഞങ്ങളുടെ കുടുംബവുമായി തുടർച്ചയായി മമതയിലായിരുന്നു.

2

ജോർജ്ജ് തോമസ് കൊട്ടുകാപള്ളി

തിരുവിതാംകൂറിന്റെ ചരിത്രവുമായി അഭേദ്യ ബന്ധം പുലർത്തുന്നതും ഇന്നാട്ടിലെ സകല ജനങ്ങൾക്കും ഹൃദയവേദന ഉളവാക്കുന്നതുമായ യാഥാർത്ഥ്യങ്ങളുടെ വെളിച്ചത്തിലാണ് സി. ഈപ്പനും കുടുംബവും നിലകൊള്ളുന്നത്.

3

K. GEORGE—Welcome Speech

The Bank of New India is associated with my dear friend late Mr. K. C. Eapen. He was a well known and popular figure in Trivandrum and was regarded with esteem and affection by his numerous friends.

4

PATTOM THANU PILLAI—Chief Minister

Mr. K. C. Eapen was a generous and lovable man. All those who had any contact with him were struck with his amazing personality.

5

P. S. NATARAJA PILLAI

I have been a friend of late K. C. Eapen and he was the most popular figure in the city for a number of years. I have very pleasant memories of that gentleman. The banking genius of Mr. Eapen was such that he was a friend of the needy. He made use of the Bank to all those businessmen who came for financial aid without sacrificing its interest.

Shrewdness and geneality combined together to make him a prosperous and leading banker of the city. I still remember his morning walk, his social contact with the General Public and interested in Social Activities. Nobody in the city can possibly forget him.

പി. സി. കുര്യൻ വളരെ അധികം സ്നേഹിച്ചിരുന്ന അമ്മാവനെപ്പററി ചർച്ച് വീക്കിലിയിൽ ഇങ്ങനെ പറയുന്നു!

കെ.സി. ഈപ്പൻ തിരുവനന്തപുരത്ത് പ്രധാനപ്പെട്ട ഒരു പൊതുകാര്യ പ്രസക്തനായിരുന്നു; ഒരു പക്ഷേ, അന്ന

തിരുവനന്തപുരത്തു് ഏററവുമധികം സുഹൃത്തുക്കളുള്ള വ്യക്തിയും, മിക്കവാറും എല്ലാ പ്രധാന ഗവണ്മെൻറ് ഉദ്യോഗസ്ഥന്മാരും അദ്ദേഹത്തിൻെറ ഉററ പരിചയക്കാരാണു്. അർഹരായ വ്യക്‌തികൾ സമീപിച്ച സങ്കടമുണർത്തിക്കുമ്പോൾ അദ്ദേഹം ബന്ധപ്പെട്ട ഗവണ്മെണ്ടു ഉദ്യോഗസ്ഥന്മാരോടു് ഒരു വാക്കു പറഞ്ഞു് പ്രശ്‌നപരിഹാരത്തിൽ സഹായിക്കാൻ മടിച്ചിരുന്നില്ല. അദ്ദേഹം ഈ വിധത്തിൽ പരശ്ശതം പേരെ സഹായിച്ചിട്ടുണ്ടാവണം. ഇവരിലധികംപേരും പാവങ്ങളാണു്.

ഇററായി മരിച്ച വിവരം കെ. ഈ. മാമ്മൻ ഗാന്ധിജിക്കെഴുതിയതിൻെറ മറുപടി:–

Sevagram
10/7/1940

M. K. Gandhi
Sevagram,
via Wardha (CP)

Dear Friend,

Gandhiji has your letter of 5th inst. He is pursuing the matter you have referred to. He would like to know if he can make public use of your letter.

Yours Sincerely
Pyarelal

സി. പി.–യെ ഭയന്നു പ്രൊസീഡ് ചെയ്തില്ല.

---

# അനുശോചന കത്തുകൾ

CP 157, 2519/115

My dear Mr. Cherian,

ആ ഹൃദയഭേദകമായ രംഗം കണ്ണിൽ നിന്നും മറഞ്ഞുവെങ്കിലും, മനസ്സിൽ നിന്നും മായുകയില്ല.

നിയമത്തിന്റെ നിഷ്ഠൂരഹസ്തം പിതൃശരീരത്തെ നിസ്തേജമാക്കിയിട്ടും തൃപ്തിയടയാതെ നിസ്സഹായനായ പുത്രന്റെനേരെ തിരിഞ്ഞു കൊട്ടുവാളോങ്ങിയ ആ കാഴ്ച മതിലിനിപ്പുറം നിന്നുകൊണ്ടു് ശിഥിലഹൃദയനായ ഞാൻ കണ്ടു.

ആ ദുർദ്ദിനം മരണമാകുന്ന ചോദ്യചിഹ്നം (?) നമ്മുടെ മുമ്പിൽ അവശേഷിപ്പിച്ചിട്ടു് അമൂല്യമായ ഒരു ജീവിതം, അപഹരിച്ചു് മറഞ്ഞു. ഈ ദുസ്സഹദുഃഖം നീക്കുന്നതിനു് കാലത്തിന്റെ കൈക്കേ ശക്തിയുള്ളു.

ആ പരിശുദ്ധ ഹൃദയന്റെ പാവന മാതൃകയേ—പദം പ്രതി നമുക്കു അനുസരിക്കാം, പരേതന്റെ ആത്മശാന്തിക്കു് അകമഴിഞ്ഞു് നമുക്കു് പ്രാർത്ഥിക്കാം, ഈശപരഹിതത്തെ ആദരിക്കാം.

എന്നു് സ്വന്തം കെ. രാമകൃഷ്ണപിള്ള
Ramakrishna Pillai.

2

സ്റ്റേററു് കോൺഗ്രസ്സിന്റെ 8—ാമത്തെ പ്രസിഡണ്ടു് ആയിരുന്ന മിസിസ്സു് കെ. രാമകൃഷ്ണപിള്ള

പ്രിയ സഹോദരാ,

ആ ദുരന്തവാർത്ത പത്രത്തിൽ നിന്നും അറിഞ്ഞു. തിരുവനന്തപുരത്തുനിന്നും കിട്ടിയ എഴുത്തിൽ നിന്നാണു് ആ രംഗത്തിന്റെ ഭയംകരത മനസ്സിലായതു്. ഈ ദുഃഖത്തിൽ അനുശോചിക്കാത്തവർ കേരളത്തിൽ ആരും കാണുകയില്ല. അദ്ദേഹത്തിന്റെ ആത്മാവിനു് നിത്യശാന്തിയുണ്ടാകുവാൻ അഖിലേശ്വരനോടു് പ്രാർത്ഥിക്കയല്ലാതെ മറെറന്തു ചെയ്യുവാൻ നമുക്കു്

ശക്തിയുണ്ട്. ഈശ്വരൻെറ ഹിതം എല്ലാം അനുഭവിക്കാനുള്ള മനസ്സാന്നിദ്ധ്യം ആ പരാശക്തി തന്നെ തരും.

എന്ന്, മിസിസ്സ് കെ. രാമകൃഷ്ണപിള്ള
Chinnam Ramakrishna Pillai

(പേപ്പറിൽ വന്ന പടം എൻെറ ആൽബത്തിലുണ്ട്)

3

(സ്റേററ് കോൺഗ്രസ്സ് 12–ാമത്തെ പ്രസിഡണ്ട് മി. എ. വി. ജോസഫ് B.A., B.L. ൻെറ അദ്ധ്യക്ഷപ്രസംഗം)

മിസ്ററർ കെ. സി. ഈപ്പൻ ജയിൽ ഭിത്തിക്കുള്ളിൽ ദിവംഗതനായി. തിരുവിതാംകൂറിലെ, നിയമവകുപ്പ് ദിവാൻജിയുടെ പാദദാസിയാണെന്നു അനുഭവംകൊണ്ടു ബോദ്ധ്യപ്പെട്ടു. പലർ ഇന്നു ഉച്ചൈസ്തരം ഘോഷിക്കുന്നു. ശരിയായി നീതി കിട്ടിയില്ലെന്ന് മി. ഈപ്പൻ ലോകത്തോട് സങ്കടം പറഞ്ഞു. അങ്ങനെയിരിക്കുമ്പോഴാംതന്നെ രോഗിയായിരുന്ന അദ്ദേഹത്തിനു് അവസാന ശ്വാസത്തിലെങ്കിലും സ്വകളത്ര പുത്രാദികളുടെ ഇടയിൽ എത്തത്തക്കവണ്ണം അവസരം കൊടുക്കാത്ത മൃഗീയമായ വ്യക്തിവൈരാഗ്യം കണ്ടു ഞാൻ അമ്പരന്നു പോകുന്നു.

മി. ഈപ്പനും ഞാനുമായി രാഷ്ട്രീയമോ, വ്യക്തിപരമോ ആയ യാതൊരൈക്യവും ഇല്ല. എങ്കിലും ഒരു പൗരനോട് ഗവമെൻറ് കാട്ടുന്ന പൈശാചികമായ ക്രൂരതയെ പ്രതിഷേധിക്കാതിരിപ്പാൻ എൻെറ പൗരബോധം എന്നെ അനുവദിക്കുന്നില്ല. ഹൃദയമുള്ള തിരുവിതാംകൂറുകാർ കരയുവിൻ—പൌരുഷമുള്ളവരുണ്ടെങ്കിൽ ഈ രാക്ഷസനെ എതിർക്കുവിൻ.

4

At Manorama
Kottayam
4-5-1940

My Dear Kunjoonju,

It is a matter for thankfulness that Kochichayen continued to keep to the end the spirit of trustful dependence of God. Let us pray the hope of reunion with him and other loved ones may help us all to keep that spirit of trustful dependence from day to day.

Yours offly
K. C. Chacko

5

22 Gladstone place,
Aberdeen
July 3rd 1940

My Dear Chacko,

Thank you very much for your letter of May 20 which I have just received.

It was very sad news your letter brought me of the death of your brother Eapen. It has affected me strangely.

I have never forgotten him and he always come back to my memory as a singularly attractive young lad frank and honest and open with the promise of a bright, honourable and successful future. I still remember how when I was living alone in College House, he would sometimes join me in my solitary walk round the harbour or along the beach of an evening and how I enjoyed his friendly and cheerful talk. His loss seems a personal one to me and the circumstances in which his death occured make it the more saddening. I am glad you are able to unite as you do of the last days and the remembrance of his peacefulness and of his kindly activities to the last, cannot be a source of great confert to all who know him, as it is to me.

I never knew what the charges against them were. The sentences seem very severe. I understand from your letter that an appeal against them is pending. I hope it may meet with success and mean time would you kindly remember me to them and assure them of my deep sympathy and of my good wishes.

Ever yours sincerely
William Skinner.

6

Camp M. D. Symanary
Kottayam
ഇടവം 4–1115

നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കുഞ്ഞൂഞ്ഞിന്റെ വാഴ്‌വ്,

പ്രിയനെ,

അയച്ച എഴുത്ത് കിട്ടി. കൊച്ചീപ്പച്ചന്റെ ശവസംസ്കാരത്തിൽ സംബന്ധിക്കാനിടയായതു നാം ഒരു വലിയ ഭാഗ്യമായിട്ടാണ് കരുതിയിരിക്കുന്നതു്.

കരുണയുള്ള കർത്താവ് നിങ്ങളെ എല്ലാവരെയും അനുഗ്രഹിക്കയും, ആശ്വസിപ്പിക്കയും ചെയ്യട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ.

† Mar Theodosius O. I. C.

7

Malabar Hill
Bombay
22-5-1940

Dear Mr. Cherian,

I am deeply grieved to hear about the sad demise of your father and particularly the tragic circumstances in which the end came. You may know he was a great friend of mine and feel that I have last an esteemed friend. Please convey my regretful condolence to the members of the bereaved family. It has been truly said that it is not in the power of human intelligence to avert the stroke of destiny.

Yours truly
Md Habibulla
(Former Dewen of Travancore)

8

Brijkothi Abu
Bharatpur, Rajputana
14th June 1940

Dear Mr. Cherian,

Will you please accept my sincerest condolence on the demise of your father the circumstances under which he died gives it a peculiar pathos with renewed sympathies.

Yours sincerely
K. P. S. Menon

9

Fern Hills
Trivandrum
25th May 1940

Dear Mr. Cherian,

I was indeed deeply sorry to hear of the sad death of your father, Mr. K. C. Eapen. He was an occasional visitor and always a good friend to us in this bungalow, as a member of the Xian

Fellowship. The thought of the cloud which disturbed his last months often troubled my mind and became subject of my prayers. May God will support you and all his family in this trial.

Yours sincerely
D. Taylor

10

Kodaikanal
17th May 1940

Dear friends,

The death of your father did touch our heart. His was a rich life of many years. It was a joy to know him and his family. I was specially grateful for his generous cooperation with the organisors of the International Fellowship Council Meeting held at Trivandrum two years ago (1938). May the love and mercy of our Father be with you all. May you find a new Fellowship with your father.

Sincerely
the Kaithan family

11

YMCA
Elgin Road, Calcutta
28-4-1940

My dear Kunjoochayen,

Heard the sad news at 9 p. m. yesterday. It was really a shock to me. Need I tell you how I long to be there now.

We all have the satisfaction that his life was a singularly good and noble one. We all must be thankful to God for such a life of unique self-sacrifice and of service to others. We can all have thankfully remember that while numerous people have enjoyed his bounty, not a single soul has been wronged by him. He has laid down the burden and is now enjoying perfect bliss. Physical ailments and mental worries no longer trouble him. There is no occasion for tears in such a happy end.

I am sure that the children of Kochayen are not going to be cast away without help or protection by the All-merciful Father in Heaven. Let his most favourite lines.

"O God our help in ages past
Our hope for years to come
Our shelter from the stormy blast
And our eternal home." give consolation to you all.

Yours offly
P. C. Kurien

12

K. Aiyappan BA, MLC
Editor 'Sahodaran'

Ernakulam
3-10-115

Dear Mr. Cherian,

I sincerely condole with you all on the sad demise of your father.

Yours sincerely
K. Aiyappan

13

"Odoofeman"
Observatory P. O.
Kodaikanal

Dear Mr. Cherian,

Please accept my condolences on the death of your father. Mr. K. C. Eapen. I knew him many years, and had the greatest respect and affection for him. His was an upright and generous nature and I was proud to remember him among my friends.

Yours sincerely
Ower Kerk

14

As from Thadagom
Coimbatore
May 22, 1940

Dear Mr. Cherian,

Accept my sympathy, prayers in the death of your father K. C. Eapen. I heard from Mr. K. C. Chacko that he had a most peaceful ending. We look forward to that eternal joyous reunion.

Yours in His service
H. Pakenam Walsh

15

A. C. Paul (Advocate)
Trav. High Court
3-10-115

My dear Mr. Cherian,

It was shockingly sorrowful to us all to have heard of the sad demise of Mr. K. C. Eapen.

Mr. Eapen's demise was a tangible loss to the public at large and to the Christian community specially. His was an ungrudgingly obliging friend to any who approached him for a help of any kind.

We all most heartily pray that his ever happy soul may rest in everlasting peace.

Yours sincerely
A. C. Paul

16

A. Gunamony
Asst. Secretary to
Government,
Trivandrum
May 18, 1940

Dear Mr. Cherian,

I was very sorry to hear the death of your father Mr. K. C. Eapen. I had occasion to come in contact with him in the YMCA Management Board and in some other such public body and I always admired his public spiritedness and his stalwart spirit and charitable disposition. His loss is a great loss to the community. Please convey my sincere condolences to all.

Yours sincerely
Gunamony

17

M. G. M. English High School
Tiruvalla
7-10-115

ഈ സ്കൂളിൽ പതിനഞ്ചു് വർഷത്തോളം കാലം അദ്ധ്യാപകനായിരുന്ന അതിപ്രശസ്തമായ സേവനം നിർവ്വഹിച്ച കെ. സി. ഈപ്പൻ അവർകളുടെ ചരമത്തിൽ മാനേജർക്കും, അദ്ധ്യാപ

കർക്കുമുള്ള അഗാധമായ സങ്കടം, മാനേജരുടെ അദ്ധ്യക്ഷതയിൽ ഇന്നേദിവസം കൂടിയ ഈ യോഗം രേഖപ്പെടുത്തുകയും പരേതന്റെ കുടുംബാംഗങ്ങളോടും ബന്ധുമിത്രാദികളോടുമുള്ള അനുശോചനം പ്രദർശിപ്പിക്കയും സ്മര്യപുരുഷന്റെ ആത്മാവിന് നിത്യശാന്തിയെ പ്രാർത്ഥിക്കയും ചെയ്യുന്നു.

കെ. എം. മാമ്മൻമാപ്പിള
മാനേജർ

18

U. C. College
Alwaye
18, May 1940

My dear Cherian,

I was told of the sad demise of your father by Kuttychayen. I cannot forget two occasions when I received personal help from Eappachen. He was a noble soul and may you all, his children follow his example in servicing the fellow beings.

With prayers,

Yours sincerely
Father T. V. John

19

Chas Mackenzie
Territorial Commander
28-5-1940

Dear Sir,

I heard the passing of your father with a great deal of regret. He has stood for so much in Travancore and was very highly respected by one and all.

My personal acquaintance with him was very cordial and his passing has brought sorrow to many people.

With sincere sympathy,

Sincerely, Yours
Chas Mackenzie

## 20

## THE SYRIAN STUDENTS CONFERENCE OFFICE

ാന്യരെ,

നമ്മുടെ സിറിയൻ 32-ാം വാർഷിക സമ്മേളനം മാവേലിക്കര വച്ച് നടത്തിയപ്പോൾ അതിന്റെ കാര്യാലോചനായോഗത്തിൽ പാസ്സാക്കപ്പെട്ട താഴെ കാണുന്ന നിശ്ചയം അറിയിച്ചുകൊള്ളട്ടെ.

"ഈ വിദ്യാർത്ഥിസംഘത്തിന്റെ പ്രധാന പ്രവർത്തകരിൽ ഒരാളായിരുന്ന മി. കെ. സി. ഈപ്പന്റെ ചരമത്തിൽ ഈ സമ്മേളനത്തിനുള്ള അഗാധമായ ദുഃഖവും പരേതന്റെ പുത്രകളത്ര മിത്രബന്ധുക്കളോടുള്ള ആത്മാർത്ഥമായ അനുശോചനവും രേഖപ്പെടുത്തുകയും സ്മര്യപുരുഷന്റെ ആത്മശാന്തിക്കായി പ്രാർത്ഥിക്കയും ചെയ്തുകൊള്ളുന്നു.

ഈ നിശ്ചയം എല്ലാവരും എഴുന്നേറ്റു നിന്നു പാസാക്കി.

Yours sincerely
**C. M. John**
(General Secretary)

## 21

I.C. Chacko B. Sc (London) BAARS MMA RCS (London)

Late Director of Industries,
Travancore
Pulincunoo
April 30, 1940

ly dear Mr. Cherian,

I am writing this in great sorrow. Your father Mr. K. C. apen was one of my oldest friends. We were classmates in the overnment High School at Alleppey. Ever since then my feeling wards him amounted to affection. He was a very simple, straight ward, honest gentleman. I am very sorry to hear of his death. y sorrow is all the greater owing to the tragic circumstances der which he died.

I never believed that he was guilty of the crimes with which was charged. But, all the same, I knew that he was going to fer and I was earnestly praying that the merciful God might grant

him the courage to suffer the unmerited sufferings in perfect peace of mind. Now I am praying that his simple soul may rest in peace in the sight of God.

I condole with you most sincerely. Please tell your mother, brothers and sisters that I am greathy affected by Mr. Eapen's death and that I share their sorrow. Please convey my condolences to your other relatives also.

With deep sympathy,

Yours sincerely
I. C. Chacko

22

11-6-'40

Rt. Rev. Abraham
Marthoma

My dear Cheriachen,

Your letter of 27-5-'40 containing the sad news of your dearly beloved father's death came to hand when I was away on the Hills. I had heard of the sad news and I had gone over to Peelipochen's house on the day after the funeral on my return from tour and just before I left for the Hills. Let me assure you that you and all the members of your family, who are so dear to my heart, are being. Commended to God our Father His mysterious working, none of us can understand. One thing is sure. He never does anything amiss. We human mortals, connot understand and see far ahead His plans. May He give you and yours, the peace that passeth all understanding and keep your hearts and minds steady and trusting.

With love and prayerful good wishes for God's richest blessings upon you, ever yours in His love,

Abraham Mar Thoma
Malabar

23

Puthupally
16-10-115

Rev. Fr. Paret
(Mathews Mar Ivanios)

My Dear Cheriachen,

കൊച്ചീപ്പച്ചന്റെ മരണവിവരം അറിഞ്ഞു. നിങ്ങളോട് കൂടി ഞാനും ദുഃഖിക്കുന്നു. കൊച്ചീപ്പച്ചനു് പറുദീസായിലെ

നിത്യസന്തോഷങ്ങളിൽ പങ്കുകൊള്ളുന്നതിനും നിങ്ങൾക്കെല്ലാവർക്കും ആശ്വാസം തരുന്നതിനും ഞാൻ പ്രാർത്ഥിക്കയും കുർബ്ബാന ചൊല്ലുകയും ചെയ്യുന്നുണ്ട്.

Yours Sincerely
Z. M. Paret

24

Bi Kaneer
23-5-1940

Dear Sir,

I was deeply grieved to hear the death of your father Mr. K. C. Eapen. Please accept my sincerest condolences.

Yours Sincerely
K. M. Paniker

25

Trivandrum
21st May '40

Dear Mr. Cherian,

I heard with deep regret the sad demise of your beloved father. I accepted a job in M G M High School at Tiruvella. Almost the first person I met there was your loving father. He was so good and so sympathetic he was to me that I am not able to forget the very happy time I was privileged to spend in his invigorating presence. And we again met in a different capacity at Trivandrum. And even when he rose to the eminence which he richly deserved, he had the same affection and solicitude in my welfare as he had at the beginning of my official career. He was so good, so kind, so sympathetic to me and to a large numer of friends. I see his beaming smile in calamities. That smile is sure to sustain you My sincere condolences—

Yours Sincerely
A. Chumar

26

K. G. Nair
Advocate
Calicut

Chalapurom P. O.
29-4-'40

My Dear Cherian,

Shocked to hear the news of your father's demise. You have lost a loving father and I and other friends a loving uncle. Words cannot express my rent up feelings now.

Peace be unto his soul!

Yours Sincerely
K. G. Nair

27

Rao Sahib Mahakavi, Sahithya Bhushana Ullur S. Parameswara Iyer MA., BL. Dewan Peishkar (Retired)

Sarada Niketan,
Jagati
Trivandrum
20-5-'40

Dear Mr. Cherian,

Your letter dated 5-5-'40 which reached me only a couple of days ago. I am very sorry to hear the death of Mr. K. C. Eapen. He, a nephew of the late Mr. Varughse Mappilai, he became a friend of mine very early in life. I retain the numerous of his assosiation with me in several friendly activity in the days of old Sri Moolam Thirunal Assembly.

May his Soul rest in Peace!

Yours Sincerely
S. Parameswara Iyer

28

As From U.C. College
Alwaye
10-5-'40

My dear Kunjoonju,

We have been thinking of you all constantly during these days and I am now write to assure you that there are hundreds of friends like myself who feel with you in your great bereavement.

I first came to know Eapachen years ago when I was a student of the V form. It was at the first students' Xian conference at Tiruvella. I shall remember the extraordinary influence he had over boys and with what eagerness they flocked to hear him talk. I came to know more intimately when I was a teacher in the M G M School. The few months I spent at Tiruvella then, I still regard

as one of the happiest periods in my life. Part of this reason for my happiness then was Eappachen's friendship. I cannot remember a single day when I did not seek to meet him and look in the sunshine of his genial humour. After his settling down at Tvm, whenever I visited the town, however busy I was, I always made it a point to spend a few minutes with Eappachen. The last time I was at Trivandrum I tried to be allowed to visit him but I learnt that permission was difficult to obtain. The fragrant memory of Eappachen's geniality kindness, I shall always cherish in my heart. He was one of the kindest of men; he could never see distress without immediately seeking to relieve it. He could not even see children cry; he would immediately go and take them up in his arms. Such a characters a heritage abiding in valuable to his children and I am sure that it will remain with you all as the inspiration and strength of your lives. I pray that God may console you in your sorrow and lead you on in His own ways. May the departed soul have rest and peace! With kindest regards and deepest sympathy.

I am ever yours sincerely
A. M. Varki

29

ദൈവകൃപയാൽ,

നിരണം ഭദ്രാസന ഇടവകയുടെ മാർ ദീവന്യാസോസ് എപ്പിസ്കോപ്പായിൽ നിന്നും—

നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കുഞ്ഞൂഞ്ഞിനു വാഴ്‌വ്.

പ്രിയനെ— 27-ാംനു അയച്ച കത്തുകിട്ടി. നമ്മുടെ പ്രിയപ്പെട്ട ഈപ്പച്ചന്റെ മരണവർത്ത അറിഞ്ഞ ദിവസം മുതൽ നാം വളരെ സങ്കടപ്പെടുകയും പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ടിരിക്കുകയാണ്. മൂന്നു ദിവസത്തേയ്ക്കു പ്രത്യേക കർബ്ബാന ചൊല്ലി. ആ പ്രിയപ്പെട്ട ആത്മാവിനെ സ്വർഗ്ഗസ്ഥനായ പിതാവിന്റെ തൃക്കൈകളിൽ ഭരമേല്പിക്കുകയും ധൂപം അണക്കുകയും ചെയ്തു. നാം ഇവിടെ വന്നശേഷം മെത്രാൻ സ്ഥാനാഭിഷേകത്തെ തുടർന്ന് നിത്യവും വിശുദ്ധ കർബ്ബാന അണക്കുകയും പരേതന്റെ ആത്മാവിന്റെ നിത്യശാന്തിക്കായി പ്രത്യേകം അപേക്ഷിക്കുകയും ചെയ്യുന്നുണ്ട്. നമുക്കു സംഭവിച്ചതായ ഈ സങ്കട സംഭവം സ്വർഗ്ഗസ്ഥനായ നമ്മുടെ പിതാവിന്റെ അറിവോ അനുമതി

യോ കൂടാതെയല്ലല്ലോ. ആയതുകൊണ്ട് എല്ലാവരും സ്വർഗ്ഗസ്ഥ പിതാവിനെ കൂടുതലായി നോക്കി വിളിക്കയും അവിടുത്തെ തിരുവിഷ്ടപ്രകാരം നമ്മുടെ ആയുസ്സിനെ നയിക്കാൻ ശ്രമിക്കയും ചെയ്യേണ്ടതുണ്ട്.

ശേഷം പിന്നാലെ

1940, 115 മേടം 28 മാവേലിക്കര പുതിയകാവു പള്ളിയിൽ നിന്നും.

† Mar Dionysius

30

Most Rev. Titus Mar Thoma Syrian Metropolitan.

Poolathin
Tiruvella
3-10-115

നമ്മുടെ ചെറിയാൻ കുഞ്ഞിനു വാഴ്വ്,

എന്റെ സ്നേഹിതന്മാരിൽ ഒരുവനായിരുന്ന കൊച്ചീപ്പച്ചന്റെ വേർപാടിനെ സംബന്ധിച്ച് അയച്ച ദുഃഖകരമായ എഴുത്തു കിട്ടി. ഞാനും നിങ്ങളോടുകൂടി സഹതപിക്കുന്നു. മരണം സംബന്ധിച്ചും ശവസംസ്ക്കാരം സംബന്ധിച്ചും ഞാൻ അപ്പഴപ്പോഴം അറിഞ്ഞുകൊണ്ടിരിക്കയായിരുന്നു. മുമ്പെതന്നെ രോഗിയായിരുന്നെന്നു എനിക്കറിവുണ്ടായിരുന്നു. ആശയില്ലാത്ത ജാതികളെപ്പോലെ ക്രിസ്ത്യാനികളായ നമുക്കു് ദുഃഖിപ്പാൻ അവകാശമില്ലല്ലോ. നമ്മുടെ ദൈവം നമുക്കു ദോഷമായി ഒന്നും ചെയ്യുകയില്ല. തന്റെ വഴികളം നമുക്കു ഗ്രഹിപ്പാൻ കഴികയുമില്ല. കർത്താവു തന്നു കർത്താവു എടുത്തു. കർത്താവിന്റെ നാമം വാഴ്ത്തപ്പെട്ടതായിരിക്കട്ടെ എന്നു ചൊല്ലി സ്തോത്രം ചെയ്താട്ട്—ദൈവ തിരുവചനം പ്രത്യേകം സങ്കീർത്തനഭാഗങ്ങളം വായിച്ച് ധ്യാനിച്ചാട്ട് നാമെല്ലാവരും ഇതുപോലെ കടന്നു പോകേണ്ടവരാകുന്നു എന്നു ഓർപ്പാൻ ഇതു ഒരു മുഖാന്തിരമായിരിക്കട്ടെ. നിങ്ങളുടെ ആശ്വാസത്തിനായി പ്രാർത്ഥിക്കുന്നു.

ദൈവം വിളിക്കുന്ന സമയം പ്രത്യാശയോടെ കടന്നു പോകുവാൻ ഒരുങ്ങേണ്ടതു നാമെല്ലാവരുടെയും കടമയാണ്. ദൈവമായ കർത്താവു് എല്ലാവരെയും ആശീർവദിക്കുമാറാകട്ടെ.

† M. Marthoma

31

ബസ്സേലിയോസ് മാർ ഗീവർഗീസ് ദ്വതീയൻ
കത്തോലിക്കാ ബാവാ

†

നമുക്കേറ്റവും സ്നേഹിക്കപ്പെട്ടിരിക്കുന്ന കുഞ്ഞൂഞ്ഞിനു വാഴ്വ്—

പ്രിയനെ-അയച്ച വ്യസനകരമായ എഴുത്തു കിട്ടി. ഏററവും വ്യസനിക്കുന്നു. ശവസംസ്കാരം തിരുവല്ലായാണെന്നറിഞ്ഞിരുന്നെങ്കിൽ അവിടെ വന്നു കാണാമായിരുന്നു. അവസാന നാളിൽ കണ്ടുകൊള്ളാമെന്നാശിക്കുന്നു. നിങ്ങറം ആശയില്ലാത്തവരെപോലെ ദുഃഖിക്കരുത്. നമ്മുടെ കർത്താവ്, ശ്ലീഹന്മാർ, സഹദേന്മാർ മുതലായവർ ഈ രീതിയിൽ മരിക്കയാണല്ലോ ഉണ്ടായത്. നന്മയെ ലാക്കാക്കി കർത്താവ് പ്രവൃത്തിക്കുന്നു. ഈ ജയിൽവാസം അവിടുത്തെ ജയിലിൽ നിന്നും രക്ഷിക്കുന്നു. ഇപ്പോറം ആ ആത്മാവ് പറുദീസയിൽ സന്തോഷിക്കയും വ്യസനങ്ങളെ മറന്നു് ആനന്ദിക്കയും ചെയ്യുന്നു. ആത്മാവിനുവേണ്ടി ബലി, ധർമ്മം, പ്രാത്ഥന, നയമ്പ് മുതലായവ കഴിക്കണം. ആശ്വാസത്തിൻെറ ദൈവം ആ ആത്മാവിനെ പറുദീസയിൽ വസിപ്പിക്കയും നിങ്ങളെ എല്ലാവരെയും ആശ്വസിപ്പിക്കയും ചെയ്യട്ടെ. ദൈവം അനുഗ്രഹിക്കട്ടെ.

1940 മേടം 31 കോട്ടയം സുറിയാനി സെമിനാരിയിൽ നിന്നും.

32

Bombay
28 th April '40

My dear Kunjoonju,

It is impossible for anyone who has know Kochichayen to forget him or get over the shock.

I hope and pray that you all will have the strength and courage to face the calamity with calmness and complete faith in God.

ലോകത്തിൽ നടക്കുന്നതെല്ലാം ദൈവത്തിൻെറ ഓരോ ഉദ്ദേശ നിർവ്വഹണത്തിനാണെന്നും നമ്മതും ഏററവും ആദരവോടെ അനുഭവിക്കണമെന്നും തത്വശാസ്ത്രജ്ഞന്മാർ പറയും. എന്തെങ്കിലും ഓർത്തു് സമാധാനപ്പെടണമല്ലോ.

With Prayers,

Yours affly

K.M. Philip

33

Most Rev. Mar Philoxenos M.A., B.L.

Pathanamthitta

2-10-115

നമുക്കേറ്റവും സ്നേഹിക്കപ്പെട്ടിരിക്കുന്ന കുഞ്ഞുകുഞ്ഞിനു് വാഴ്വു്–

പ്രിയനെ–ഈപ്പച്ചൻെറ ചരമവാർത്തയെപ്പററി എത്രയും ഹൃദയവേദനയോടെയാണു് നാം കേട്ടതു്. വാങ്ങിപോയ ആത്മാവിനെ പ്രകാശത്തിൻെറ മണിയറയിൽ ചേർത്തുകൊള്ളുവാൻ ബലഹീനനായ നാമും പ്രാർത്ഥന കഴിച്ചു. ജീവിതം ഒരു ത്യാഗമാണെന്നും ആയുസ്സു് ഒരു സേവനമാണെന്നും ശരിക്കു മനസ്സിലാക്കിയിരുന്ന നിങ്ങളുടെ പ്രിയ പിതാവിൻെറ ഓർമ്മ ദുഃഖത്തേക്കാളധികം ശ്രേഷ്ഠമായ വികാരങ്ങളെ ഉളവാക്കുവാൻ കഴിയുന്നതാണു്. അദ്ദേഹത്തിൻെറ സ്മരണ നിലനിറുത്തുവാൻ നിങ്ങളേവരും യോഗ്യന്മാരായി തീരുമ്പോൾ അദ്ദേഹത്തിൻെറ ജീവിതവും കൂടുതൽ മാഹാത്മ്യമുള്ളതായിത്തീരും.

വിരഹദുഃഖം അനുഭവിക്കുന്ന നിങ്ങളേവരെയും കരുണയുള്ളവനായ ദൈവം ആശ്വസിപ്പിക്കട്ടെ–

Mar Philoxenos

34

Yohanan Mar Timotheos Episcopa Mar Thoma Syrian Church of Malabar.

Kundara

11-10-115

My dear Cherian,

Your letter intimating me of the sad demise of your Father reached me–my acquaintance with your Father was slight, but

what I have seen of him has made to respect him. Evidently his last days were cloudy days but I am sure he enjoyed Divine Light in his Risen man.

May God comfort and strengthen you all is my prayer. May God's blessings be on your family.

Timotheos
Episcopa

35

ദൈവകൃപയാൽ കണ്ടനാട്ട് ഭദ്രാസന ഇടവകയുടെ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായിൽ നിന്നു്—

പ്രിയപ്പെട്ട ചെറിയാച്ചനു വാഴ്‌വു്,

നമ്മുടെയും വാൽസല്യഭാജനമായിരുന്ന പ്രിയപ്പെട്ട ഈപ്പച്ചന്റെ സങ്കടകരമായ ദേഹവിയോഗത്തെപ്പററി അറിഞ്ഞു് നാമും ദുഃഖത്തിൽ പരേതാത്മാവിനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നുണ്ടു്. ഈപ്പച്ചൻ ദൈവസന്നിധിയിൽ പുണ്യാത്മാക്കളുടെ സമീപേ ചെന്നു ചേരുമെന്നു നാം വിശ്വസിക്കുന്നു. കരുണയുള്ള ദൈവം പുണ്യാത്മാവിനു് സ്വർഗ്ഗത്തിലെ നിത്യാനന്ദം പ്രദാനം ചെയ്‌കയും സങ്കടസാഗരത്തിൽ നിമഗ്നരായ നിങ്ങളെ സമാശ്വസിപ്പിക്കയും പരേതാത്മാവിനുവേണ്ടി നിങ്ങൾ നടത്തുന്ന എല്ലാ കർമ്മാദികളേയും സഫലമാക്കി തീർക്കയും ചെയ്യട്ടെ.

Mar Themotheos

പിറവം സമ്മിനാരി
27–9–115

36

Most Rev. Joseph Mar Severios Administrator Apostolic of Tiruvalla

Little Flower Mt.
Tiruvalla
17–5–'40

പ്രിയ കുഞ്ഞുഞ്ഞിനു വാഴ്‌വു്,

കൊച്ചീപ്പച്ചായന്റെ മരണവാർത്ത അറിയിച്ചുകൊണ്ടുള്ള നിന്റെ എഴുത്തു കിട്ടി.

ദൈവത്തിലുള്ള ശരണം ഒന്നുമാത്രമാണു് ലോകത്തിലുണ്ടാകുന്ന വീഴ്ച താഴ്ചകളെയും നഷ്ടങ്ങളെയും സമചിത്തതയോടെ വഹിപ്പാൻ മനുഷ്യനു് പ്രാപ്തി നൽകുന്നതു്.

നീതിമാനായ ഒരു ദൈവം ഇല്ലെങ്കിൽ മനുഷ്യജീവിതം നിരർത്ഥം തന്നെ. അച്ചായന്റെ വേർപാടു് ഏററവും ദുഃഖകരം തന്നെ. ഈ നഷ്ടത്തിൽ നിങ്ങൾ ദൈവത്തിൽ പൂർണ്ണ ആശ്വാസവും സമാധാനവും കാണുമെന്നു് നാം വിശ്വസിക്കുന്നു. കരുണയുള്ള ദൈവം ആ സ്വർഗ്ഗീയ സമാധാനം കൊണ്ടു് നിങ്ങളേവരെയും സമൃദ്ധിയായി അനുഗ്രഹിക്കുന്നതിനും അച്ചായന്റെ ആത്മാവിനെ കരുണയുടെ കാലിൽ കഴുകി നിത്യ ഭാഗ്യത്തിനു യോഗ്യനാക്കി തീർക്കുന്നതിനും ഞാനും പ്രാർത്ഥിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

എന്നു് ജോസഫ് സെവേരിയോസ്

37

ശങ്കരത്തിൽ മത്തായി കത്തനാർ

പ്രിയ കുഞ്ഞുഞ്ഞിനു്,

കുഞ്ഞാണ്ടമ്മയെയും കുഞ്ഞുങ്ങളെയും കണ്ടത്തിൽ കുടുംബത്തേയുംകാൾ അനേകമടങ്ങു കൂടുതൽ ക്രൈസ്തവ ലോകത്തിനു നേരിട്ടിരിക്കുന്ന ഈ തീരാനഷ്ടം അപരിഹാര്യമാണെന്നു കരുണാനിധിയായ ഇററായിയെ അടുത്തറിട്ടുഞ്ഞിട്ടുള്ള ഏവക്കും പരിപൂർണ്ണബോദ്ധ്യമുള്ളതാണു്. സഹൃദയസമ്പന്നനായ ആ മഹാത്മാവിന്റെ ആത്മശാന്തിക്കുവേണ്ടി അവിടത്തെ പാദസ്പർശമേററ സ്ഥലത്തു് ഇതേവരെ ചുടുകണ്ണുനീർ വഷിച്ചുകൊണ്ടിരിക്കുന്നു. ആണിപഴുതുള്ള തൃകൈകൾ രണ്ടും ഏവരുടെയും കണ്ണുനീരിനെ തുടച്ചു സമാധാനം തരട്ടെ.

ശേഷം മുഖദാവിൽ

സ്വന്തം പ്രിയ കൊച്ചച്ചൻ

ശങ്കരത്തിൽ മത്തായി കത്തനാർ

38

Mr. G. Ramachandran,

My memory goes back to that warm hearted and generous grand old man who was a such a conspicuous figure in the life of Travancore in his days.

39

R.V. Krishnan BA.BL.

Secretary to State Legislature, Madras.

I remember my great and highly respected friend late K.C. Eapen. He was a true and good Xian, a loyal friend and a most straight forward man.

MALABAR ADVOCATE

The death has occured of Mr. K.C. Eapen. What a good jolly friend was Mr. Eapen! Very serviceable to everyone irrespective of caste or creed, rank or position, rejoicing with them that do rejoice and weeping with them that weep.

The working capital of Trivandrum rose to 10 lakhs. It was Mr. Eapen's personal influence that made Trivandrum branch to exeel all the other branches in Travancore.

THE LATE MR. K.C. EAPEN

Memorial service in the Syrian Church Tvm–Condolence Reference. A memorial service in connection with the death of Mr. K. C. Eapen was held in the local Syrian Church. Whole Syrian congregation was present on the occasion. Service was performed by Fr. Abraham Poothakuzhiyil, assisted by Fr. Memadam, Fr. Varughese Kayyalathu and Fr. Mathews. Fr. Abraham made a short speech in which he referred to Mr. Eapen's standing and position, his sterling qualities of the head and the heart and to his in born sympathy and kindness for the sick and poor and the helpless. Fr. Abraham asked the audience to pray for the comfort and consolation of the bereaved family. With condolence reference the service ended. (Appeared in the Malabar Advocate)

പൌരപ്രഭ

നാഷനൽ ബാങ്കിന്റെയും, തിരുവിതാംകൂർ ബാങ്ക് വ്യവസായത്തിന്റെയും പ്രധാന പ്രവർത്തകനും തിരുവനന്ത

പുരം നഗരസഭാ മെമ്പർ, സൗത്ത് ഇന്ത്യൻ റെയിൽവേ അഡൈ്വസറി കമ്മിററി മെമ്പർ, വൈ. എം. സി. എ. വൈസ് പ്രസിഡൻറ് എന്നീ നിലകളിൽ ശോഭിച്ചിരുന്ന ശ്രീ. കെ. സി. ഈപ്പൻ ജയിലിനുള്ളിൽ അന്തരിച്ചു. ശുദ്ധഹൃദയനും, ശുദ്ധബുദ്ധിയും, ഏവരുടെയും സ്നേഹബഹുമാനം ആർജ്ജിച്ചിരുന്ന ആളുമായിരുന്നു മി. ഈപ്പൻ. അദ്ദേഹം ഇൻറർനാഷനൽ ഫെല്ലോഷിപ്പ് പ്രവർത്തകൻ ആയിരുന്നു.

മൃതശരീരം തിരുവല്ലായിൽ കൊണ്ടുവരുമെന്നറിഞ്ഞു ജനങ്ങൾ ഉൽകണ്ഠാഭരിതരായി നനഞ്ഞ കണ്ണുകളോടും തുടിക്കുന്ന ഹൃദയത്തോടും നിന്നിരുന്നു. മൃതശരീരം വെച്ച കാർ എത്തിയപ്പോൾ അതിദയനീയമായ ഹൃദയരോദന ശബ്ദം മുഴങ്ങി. ധാരാളം ജനങ്ങൾ ഒരുനോക്കു കാണുവാൻ അവിടെ എത്തിക്കഴിഞ്ഞിരുന്നു. പെട്ടിയിൽ സുഖനിദ്രയിൽ ലയിച്ച പോലെ തോന്നി. കണ്ടാൽ മരണകഷ്ടംകൈ ശരീരത്തിൽ പ്രവൃത്തിച്ചെന്നു തോന്നുകയില്ലാ. നീണ്ട താടിമീശ, മാംസളമുഖം, സജീവമായി തോന്നി. ദുഃഖനിമഗ്നരായി ജനതതി പരമ നിശബ്ദരായി വർത്തിച്ചെങ്കിലും ഗൃഹാന്തർഭാഗത്തു നിന്നും സ്ത്രീജനങ്ങളുടെയും കുട്ടികളുടെയും അതിദുഃഖജനകമായ നിലവിളിശബ്ദം ആ നിശയെ നിശേഷം ഭഞ്ജിച്ചു.

രാവിലെ ഏഴരയ്ക്കു കുലത്താക്കൽ കോർ എപ്പിസ്കോപ്പ, ഈ. പി. ജേക്കബ്ബ് അച്ചൻ, മാത്യൂസ് അച്ചൻ, കവിയൂർ അച്ചൻ, ഇവർ വീട്ടിലെത്തി. ഈ. പി. ജേക്കബ്ബ് അച്ചൻ ഹൃദയസ്പൃക്കും വികാരോത്തേജകവുമായ ചരമപ്രസംഗം നടത്തി. ഒന്നര മണിക്കൂർ അച്ചൻെറ പ്രസംഗം നീണ്ടുനിന്നു. കണ്ണുനീർ പൊഴിക്കാത്തവരില്ല. 9 മണിക്കു ശവമെടുക്കൽ ശുശ്രൂഷക്കു പല പട്ടക്കാരും എത്തി. ഫാദർ ജേക്കബ്, ഫാദർ സി. സി. ജോർജ്ജ്, അലക്സാണ്ടർ കത്തനാർ, ചാത്തന്നൂർ അച്ചൻ, പനക്കാമററത്തച്ചൻ, കുലത്താക്കലച്ചൻ, എട്ടു് അച്ചന്മാർ വഴി കാലാ ചൊല്ലി മൃതശരീരം പള്ളിയിൽ കൊണ്ടുവന്നു.

എം. ജി. എമ്മിലെ ശിഷ്യനും നിരണത്തെ അയൽവാസിയുമായിരുന്ന തേവോദിയോസ് തിരുമേനിയുടെ ചരമപ്രസംഗശേഷം അടക്കം ചെയ്തു. (ഫാ. മാത്യൂസിൻെറ ഉപദേശപ്രകാരം—

'ഞാൻ നല്ല ഓട്ടം ഓടി
പോർ പൊരുതു
വിശ്വാസം കാത്തു.'

എന്നു് കല്ലറയിൽ എഴുതിച്ചു).

**Hindu**

Mr K. C Eapen passed away.

Deputy Chairman of Travancore National & Quilon Bank Mr. K. C. Eapen one of those convicted in Bank case passed away in jail this morning. His body was removed to his residence this morning and will be taken to Tiruvella his native place, this afternoon where the burial will take place tomorrow.

മി. പി. സി. കുര്യൻ ഇററായി മരിച്ചപ്പോൾ കൽക്കട്ടായിൽ ബാർവെല്ലിനെ കേസു് പറഞ്ഞു മനസ്സിലാക്കാൻ പോയിരിക്കയായിരുന്നു. ആഗസ്റ്റ് 22-നു് ബാരിസ്റ്റർ ബാർവെൽ വാദം നടത്തി. മാധവൻപിള്ള, ശങ്കരസുബ്ബയ്യർ ഇവരുടെ ബഞ്ചിലായിരുന്നു.

—•—

# ബാർവെല്ലിൻെറ വാദം

Now, my Lords, let me pause for a moment, my legal Study such as they are go back to the year 1897 (43 years practice) I can only say, I have never met with, I have never read in books, and I have never heard from my elders and betters in the profession any case in which 24 witnesses from the prosecution have been allowed to have their say and the judicial tribunal has deliberately shut the evidence of the defence, shut it out with full knowledge.

The whole foundation of the case against must be quashed absolutely. I have never read of such a case, I fervently hate, that I shall never see such a case again. This is the 1st time that I see such a case, Now my lords, I want to make it perfectly clear not for reasons of policy or diplomacy, but for reasons of clear advocacy, that I am not here to defend any prisoner or attack any official of this state, high or low, be the Dewan of Travancore, or humblest peasant. I am here to defend the rights of people before your lordships. I am here with deep regret to deplore that having regard to the advertised belief under which these poor gentlemen suffer, the advertised illusion, under which they labour. The leared judge did not appreciate that it was a fundamental mistake to allow it to appear for a single moment that the course he was pursuing as a judicial officer give colour to the suspicion which had already been enjoined in our minds. It was a most unfortunate circumstance.

## QUESTION OF MOTIVE

I am convinced in my own mind that the Dewan of Trav. s and must have suffered from the effect of such a motive been imputed to him and it must have been a matter of question to him. "The story does not make a happy reading at any rate to an Englishman who his lived all has life in some country far away and among free institution and freedom. They were arrested in British India cast in to prison in British India bail was persistently refused, one of them had died in captivity, their defence had been

shut out that is a long train put it on. It has a grievous thing and no good thing for the reputation of the Government of this princely state.

COURT

you are not entitled to say all that.

BARWELL

"I believe every poor in this state would lament a judicial indiscretion". The boon I ask is justice—justice for my client my first and last word is justice and justfce is a question of conscience. My appeal is for your judicial conscience.

ബാർവെല്ലിൻെറ വാദം കഴിഞ്ഞു തിരികെ പോയി. ഒടുവിൽ ശ്രീ. മാമ്മൻമാപ്പിളയും, കെ. എം. ഈപ്പനും ക്ഷമായാചനം ചെയ്തു് ഇറങ്ങിപ്പോന്നു. തിരുവല്ലായിൽ വന്നപ്പോൾ ഞങ്ങൾ അവരെ പോയി കണ്ടു. നേരത്തെ ക്ഷമ ചോദിക്കുന്നതിൽ പ്രയാസമില്ലായിരുന്നെങ്കിൽ, എൻെറ വാത്സല്യ പിതാവിനെ കുറെനാൾ കൂടി എനിക്കു കാണാൻ കിട്ടുമായിരുന്നു. സി. പി. മാത്തൻ അവസാനം വൈസ്രോയിയുടെ അടുക്കൽ അപ്പീൽ കൊടുത്തു് അഭിമാനത്തോടെ ഇറങ്ങി. കെ.ഈ. മാമ്മൻ ഹാരം അണിയിച്ചു.

ഇററായി സാധുക്കളെ സഹായിക്കാനായി അവർ പറയുന്ന വിലക്കു വാങ്ങിയ സ്ഥലങ്ങൾക്കു് വില വളരെ കൂടിയതിനാൽ മൂന്നു സഹോദരന്മാർക്കും ഇന്നു പണസംബന്ധമായ യാതൊരു വിഷമവുമില്ലാ. എം. ആർ. എഫു് കാർക്കു് രണ്ടു കാർവീതംകണ്ടു എൻെറ അമ്മ അതേപററി പറഞ്ഞപ്പോൾ 'ദീനമില്ലാതെ ഓരോ കാർ വീതം പോരായോ?' എന്നു ഞാൻ ചോദിച്ചു.

ഇററായിക്കു താൻ ജന്മംകൊടുത്ത ബാങ്കിൽ നിന്നും പിടിച്ചിറക്കിയവരോടോ, ജയിലിലടച്ച സി.പി—യോടോ, വിധിച്ച ഗോവിന്ദപിള്ളയോടോ, ചങ്ങാതി S. ജോണിനോടോ യാതൊരു വഴക്കുമില്ലെന്നു ഡയറി തെളിവു തരുന്നു. രോഗികളായി കഴിയുന്നവരെ എല്ലാം പ്രത്യേകമായി പ്രാർത്ഥനയിൽ ഓർത്തിട്ടുണ്ടു്. ആഴമേറിയതും ആത്മാർത്ഥതയുള്ളതുമായ ഒരു ഹൃദയത്തിൻെറ ഉടമയായ ഇററായി തന്നെ ദ്രോഹിച്ചവർക്കു

വേണ്ടി ദൈവസന്നിധിയിൽ മാപ്പചോദിച്ചു കഴിഞ്ഞിട്ട് 40 വർഷം കഴിഞ്ഞു. ഈററായിയുടെ മരണം ആരെല്ലാം മറന്നാലും എൻെറ ഹൃദയം ഇന്നും വെന്തുനീറുകയാണ്. സാധുക്കളെ സ്നേഹിച്ച എൻെറ പിതാവിനുവേണ്ടി എനിക്കു ഇന്നു ചെയ്യുവാൻ സാധിക്കുന്നതു് ഇതു മാത്രമാണ്. അദ്ദേഹത്തെ സ്നേഹിച്ച കുറെ സാധുക്കളെങ്കിലും എൻെറ ഈ ഉദ്യമം വഴി സന്തോഷിക്കട്ടെ. അനുശോചനകത്തുകൾ പലതും 40 വർഷത്തിനിടയിൽ നഷ്ടപ്പെട്ടു. കുറെ ഞാൻ സൂക്ഷിക്കാനിടയാക്കിയ ദൈവത്തെ സ്തുതിക്കുന്നു. 'ജീവചരിത്രം എഴുതണ്ടാ' എന്നു കൂടപ്പിറപ്പുകൾ പറയുമെന്ന് ഞാൻ ഒട്ടും വിചാരിച്ചില്ലാ. അവരോട്ട് പണം ചോദിച്ചുമില്ലാ. ശ്രീ. മാമ്മൻമാപ്പിളയെ മക്കൾ ലൌകീക പ്രകാരം എല്ലാവിധത്തിലും ഉയർത്തികാട്ടുന്നു — ചെയ്തതും, ചെയ്യാത്തതും എഴുതിവിടുന്നു. statue, hall, പണക്കാർക്ക് അപ്പച്ചൻെറ പേരിൽ scholarship എല്ലാം ഉണ്ടാക്കി. പോരാഞ്ഞു ഈററായി തുടങ്ങിയ ബാങ്ക്പോലും അപ്പച്ചൻ തുടങ്ങിയതാണെന്നു എഴുതിപ്പിച്ചു. അപ്പച്ചൻെറ പേരിൽ സാധുക്കൾക്ക് ഒരു ആശുപത്രി ഉണ്ടാക്കിയിരുന്നെങ്കിൽ എത്രയോ സന്തോഷം അപ്പച്ചൻെറ ആത്മാവിനു കൊടുക്കാമായിരുന്നു. പണമില്ലാത്ത ഞാൻ ഈററായിയുടെ പേരിൽ സാധുക്കൾക്കു പലതും ചെയ്തു. ആശുപത്രി ഉണ്ടാക്കണമെന്നുള്ള അത്യാശ മരുന്നായി എങ്കിലും ഇന്നു എനിക്കു സാധിപ്പിച്ചു തന്ന ദൈവത്തെ സ്തുതിക്കുന്നു.

എൻെറ മൂന്നു മക്കൾക്കും എനിക്ക് പിതാവിനോടുള്ള സ്നേഹത്തിൻെറ ആഴം അറിയാവുന്നതിനാൽ ഇതു എഴുതാൻ അവർ എന്നെ പ്രോത്സാഹിപ്പിച്ചു. 'സത്യത്തിൽ നിന്നും വ്യതിചലിക്കാതെ ഭാഷയുടെ സ്റ്റാൻഡേർഡ് താഴാതെ എഴുതാൻ' മക്കളും ഞാൻ വിലകൊടുത്തിട്ടുള്ള പല മാന്യന്മാരും എന്നെ ഉപദേശിച്ചു. (അപ്പച്ചൻെറ ജീവിതസ്മരണയുടെ ഭാഷ വളരെ മെച്ചപ്പെട്ടതായി ശ്രീ. കെ. എം. ചെറിയാൻ പറകയുണ്ടായി).

ഈററായിയെപ്പററിയുള്ള വിവരങ്ങൾ ശേഖരിക്കാൻ അതിനെന്നെ സഹായിക്കാൻ കഴിയുന്നവരിൽ ഉത്സാഹം കണ്ടില്ലാ. പക്ഷേ, ഈററായിയെ സ്നേഹിക്കുന്ന പലരും എൻെറ ഈ എളിയ സംരംഭത്തെ പ്രോത്സാഹിപ്പിച്ചു. ധാരാളം കറവ

കരം, എൻെറ പരിമിതമായ കഴിവിനെ മാത്രം ആശ്രയിച്ചുള്ള ഈ പുസ്തകത്തിനുണ്ട്. പക്ഷേ, എൻെറ ഉദ്ദേശം ഒന്നുമാത്രമാണ്. മരുന്നു ലഭിക്കാതെ മരിച്ച എൻെറ പിതാവിൻെറ ആത്മാവിൻെറ ശാന്തി—അതിനുവേണ്ടി അദ്ദേഹം എന്നും സ്നേഹിച്ച സാധുക്കളായവരെ ഞാൻ സഹായിക്കണം. അതിനുള്ള ഒരു വഴി ദൈവം തുറന്നുതന്നു. ഇററായിയുടെ ചരമവാർഷിക ദിവസം റോഡിൽ കൊണ്ടുനടന്നു ഞാൻ പാച്ചോറു വിളമ്പിയിട്ടുണ്ട്; എൻെറ പിതാവിനെ സന്തോഷിപ്പിക്കാനാണ്. അന്ന് പണക്കാരെ വിളിച്ചു ബിരിയാണി കൊടുക്കുന്ന കൂടപ്പിറപ്പുകളെ ഓർക്കുമ്പോഴും ഞാൻ ലജ്ജിച്ചുപോകുന്നു.

ഈ പുസ്തകം വിററുകിട്ടുന്ന ഒരു പൈസ പോലും എനിക്കു സ്വന്തമായി ഉപയോഗിക്കാനുള്ളതല്ല. സാധുക്കൾ മരുന്നു വാങ്ങാൻ പണമില്ലാതെ മരിക്കാതിരിക്കാൻ ഇതു ഉപയോഗപ്പെടണം. ഇററായിയുടെ വമ്പിച്ച സ്വത്തുക്കൾ അനുഭവിക്കുന്ന കൂടപ്പിറപ്പുകൾ, YMCA ഹാളും, ഇററായിയുടെ പേരിൽ കൊടുത്ത മെഡലും കൊണ്ടു തൃപ്തിപ്പെടാനാണ് എനിക്കു തന്ന മറുപടി!

എനിക്കു ദൈവം കൂട്ടുള്ളതുകൊണ്ടാണ് ഈ 'എടുത്തു ചാട്ടം' വിജയിച്ചത്. എൻെറ 40 വർഷമായ വേദന—ഒരു പക്ഷേ ഈ സംരംഭത്തിൽ വിജയിച്ചാൽ, അല്പം ശമനം ലഭിച്ചേക്കാം.

സഹൃദയർക്ക് മുൻകൂട്ടി എൻെറ നന്ദി—

---

# ചില വിശദീകരണങ്ങൾ

1912–ൽ ഈററായിയാണു് നാഷനൽ ബാങ്ക് സ്ഥാപിച്ച തെന്നുള്ളതിനു് ധാരാളം തെളിവുകൾ ഇതിലുണ്ടു്. പോരാഞ്ഞു ശ്രീ.പി.സി. കുര്യൻ ചർച്ച് വീക്കിലിയിലും.

ശ്രീ.കെ.സി. മാമ്മൻമാപ്പിളയെപ്പററി Dr. എം. ജെ. കോശിയുടെ 1976–ലെ ജീവചരിത്രത്തിലും, 1977–ലെ അപ്പച്ചൻെറ ജീവിതസ്മരണകളിലും നാഷനൽ ബാങ്ക് സ്ഥാപകൻ അപ്പച്ചനാണെന്നു കാണുന്നു. തെളിവുകൾ അപ്പോൾ തന്നെ അവക്ക് എഴുതി അയയ്ക്കാൻ എന്നോടു പറഞ്ഞവരോടു്, 'ഈററായിയുടെ ജീവചരിത്രംവഴി യാഥാർത്ഥ്യം പുറത്തു കൊണ്ടു വരാമെന്നു്' മറുപടി കൊടുത്തു.

സി.പി–യോടു പടവെട്ടി, അഞ്ചു കൂടപ്പിറപ്പുകളുടെയും എതിർപ്പ് വകവെക്കാതെ ബാങ്ക് സംയോജനം നടത്താൻ ധൈര്യപ്പെട്ട അപ്പച്ചൻ, ഈററായി 1937 സെപ്തംബറിൽ മദ്രാസിൽ സംയോജന മീററിംങ്ങിൽ ബാങ്കിൻെറ ചരിത്രം പറഞ്ഞപ്പോൾ, ഒരക്ഷരം പറയാതെ, അപ്പച്ചൻ മരിച്ച 22 വർഷം കഴിഞ്ഞു്, 64 വർഷത്തിനുമുമ്പ് ഉടലെടുത്ത ബാങ്ക് അപ്പച്ചനാണു് തുടങ്ങിയതെന്നു് ആദ്യമായി പുറത്തു കൊണ്ടുവന്നതു് അത്ഭുതമായിരിക്കുന്നു! അപ്പച്ചനെപോലെ ആരെയും വകവെക്കാത്ത ഒരു വ്യക്തിരഹസ്യത്തിൽ എഴുതി ഇട്ടിരുന്നെന്നു പറയുന്നതു് അപ്പച്ചനെ കുറക്കുകയാണു്; അപ്പച്ചനെ അടുത്തറിയാവുന്ന ഞാൻ വിശ്വസിക്കയുമില്ല. കൂടാതെ മരിച്ചവർക്ക് സത്യം വ്യതിചലിക്കുന്നതിൽ വിഷമവും ഉണ്ടാകും. 36,000 രൂപാ നൽകി ജന്മം നൽകിയ ബാങ്ക് ഇട്ടിട്ടു പോകാൻ പറഞ്ഞവരോടു്, അവസാനം പണം വാങ്ങുന്ന പാപം ഏൽക്കാതെ വെറും കയ്യോടെ പോയേക്കാമെന്നു പറഞ്ഞതും ബാങ്കിനോടുള്ള സ്നേഹമല്ലേ കാട്ടുന്നതു്? പല ബാങ്കുകാരും വിളിച്ചിട്ടും ഡെപ്യൂട്ടി ചെയർമാനായില്ലെങ്കിലും ഒരു ഡെപ്യൂട്ടി പ്യൂൺ ആയിട്ടെങ്കിലും ബാങ്കിലിരിക്കാമെന്നു ശഠിച്ച ഈ വയ്യാവേലി

പിടിച്ചു കിടന്ന അവസാനം ജയിലിൽ കയറി നരകിച്ചു മരി ക്കേണ്ട സ്ഥിതിവന്നതും ബാങ്കിനോടുള്ള സ്നേഹമല്ലേ! അപ്പ ച്ചൻ തുടങ്ങിയ ബാങ്കിൽ നിന്നിറക്കാൻ '36' കാട്ടണോ? ഈററായിയുടെ 400 ശമ്പളത്തേൽ 100 രൂപാ മാസം അയച്ച് അപ്പച്ചൻെറ കുടുംബഭാരം ലഘൂകരിച്ചതും അപ്പച്ചൻ പിന്നീട് കയറിയതാണെന്നു തെളിവു തരുകയല്ലേ! 1937–ൽ തിരുവന ന്തപുരത്തു് 10 ലക്ഷം രൂപാ ഉണ്ടായിരുന്ന വിവരം 'മലബാർ അഡ്വോകേററിൽ' വന്നല്ലോ. പിന്നെ സിൽവർ ജൂബിലി യോടടുപ്പിച്ച് 'ഗവർണർ' സ്ഥാനം എടുക്കാനും തീരുമാനിച്ചി രുന്ന മേലധികാരികൾ, ബലഹീനത കണ്ട് കൊയിലോൺ ബാങ്കുമായി യോജിപ്പിക്കാൻ ഒരുങ്ങിയെന്നു പറഞ്ഞതിൽ യാതൊരു കഴമ്പുമില്ലല്ലോ. ബാങ്കിൻെറ കുഴപ്പം ബാക്കി അഞ്ചു സഹോദരന്മാരും മനസ്സിലാക്കാഞ്ഞതെന്താണു്? ബാങ്ക് വലുതായിട്ടും ഈററായി 300–ൽ കഴിഞ്ഞതും ജന്മം കൊടുത്തതു തെളിയിക്കയല്ലേ! 1937–ലെ ബാലൻഷീററു് ഉയർത്തിക്കാട്ടു കയും, അതേസമയം ബാങ്ക് പരിതാപകര സ്ഥിതിയിലായി രുന്നെന്നു പറയുകയും ചെയ്യുന്നതു വിചിത്രംതന്നെ. കൊല്ലത്തെ വലിയ പ്രാക്ടീസു് ഇട്ടേച്ചു് ബാങ്കിനുവേണ്ടി ശ്രീ.കെ.എം. ഈപ്പൻ കയറിയതാണെന്നു കാണുന്നു. വക്കീൽ പണിയിൽ കിട്ടിയതിനേക്കാൾ വളരെ കൂടുതൽ തുക ബാങ്കിൽ കയറിയതു കൊണ്ടു കിട്ടിയെന്നു എനിക്കു് തീർത്തു പറയാം. കൊല്ലത്തു് ശ്രീ. ഈപ്പൻെറ വീട്ടിൽ ആ സമയം ഞങ്ങൾ സന്ദർശിക്കുമാ യിരുന്നല്ലോ. ബാങ്കിൽ കയറിയ ഉടനെ 5000 എടുത്തു ഇംഗ്ല ണ്ടിൽ പോയതുതന്നെ വിയർപ്പോടെ സമ്പാദിക്കാത്ത പണ മായിട്ടാണല്ലോ. എൻെറ കൂടപ്പിറപ്പുകൾ മിണ്ടാതാക്കാനുള്ള വിദ്യയിൽ കുടുങ്ങുമെന്നറിയാവുന്നകൊണ്ടാണല്ലോ ഇപ്പോൾ ഈ പുസ്തകം ഇറക്കിയതു്. കെ. ഈ. ചെറിയാനു് ബാങ്ക് തുടങ്ങാൻ പണം കൊടുക്കാഞ്ഞതിനു് ശ്രീ.കെ.എം. ചെറിയാ നോടു് പിണങ്ങിയപ്പോൾ ഇന്നു എഴുതിവിട്ട കള്ളങ്ങൾക്കു മൗനമെടുത്തതു എന്താണു്? M R F–കാർക്കു് പണം, പത്രം, ആൾസ്വാധീനം ഇവ ഉണ്ടായിട്ടും 22 വർഷം ബാങ്കിൻെറ 'സത്യാവസ്ഥ' പുറത്താക്കാഞ്ഞതെന്താണു്? എൻെറ സ്ഥിതി അല്ലല്ലോ. 'സത്യം' മായിക്കാനുള്ള ഒരു റബ്ബർ കോടിക്കണ ക്കിനു വരുമാനമുള്ള മദ്രാസ് റബ്ബർ ഫാക്ടറിയിലും ഉണ്ടാകാൻ

സാധിക്കാത്തതു എൻെറ ഭാഗ്യം. ഇററായിയെപോലെ പണ സാധിക്കാത്തതു ... മൂന്നു മക്കളെയും എൻെറ പാത ത്തിൽ ഞാൻ മയങ്ങത്തില്ലാ. മൂന്നു മക്കളെയും എൻെറ പാത കാട്ടികൊടുത്തിട്ടുമുണ്ടു്. മൂത്തമകൻ എം.ബി.ബി.എസ്സിനു് വെല്ലൂരിൽ പഠിക്കുമ്പോഠം എനിക്കെഴുതിയ എഴുത്തിലെ ഒരു ഭാഗം ഇതാണു്:

"Having been born an idealist like you, I ably tried to do as you taught me; not to fall a victim to circumstances, but to get up after every fall and retrive the burning sword of ideals and fight on spiritedly; however frail the steel may seem".

ഈ പുസ്തകം എഴുതിയ കൈ യെറുശലേമിൽ യേശു നാഥൻെറ വിശുദ്ധ കരിശു താഴ്ത്തിയ കുഴിയിലിട്ടതാകയാൽ കള്ളത്തിനു് സ്ഥാനമില്ലാ. ഈ 'സാഹസ'ത്തിനു് ഒരുമ്പെട്ടതു് ഒരു പൈസ കാണാതെയാണു്. 'സത്യം' അതായിരുന്നു എൻെറ കവചം. അപ്പച്ചൻ വളരെയൊക്കെ സമ്പാദിച്ചുവെച്ചി ട്ടാണു് മരിച്ചതു്; സംശയമില്ലാ. ഓരോ മക്കഠംക്കും ആയിരവും ഓരോ കാറും ആഗ്രഹിച്ചതായി വായിച്ചപ്പോഠം എത്രയോ ആയിരവും കാറുകളും ഇന്നുണ്ടായി എന്നു ഓർത്തുപോയി. ഇററായി ഞങ്ങളെ ദൈവത്തെ ഭരമേല്പിച്ചു; രൂപായും കാറും ഞങ്ങഠംക്കു വേണമെന്നു മനസ്സിൽപോലും ചിന്തിച്ചില്ലാ. ആപ ത്തിൽ ആരും കാണുകയില്ലെന്നും, പങ്കുചേരരുതെന്നും ഡയറി യിൽ കാണുന്നതു് ഇററായിയുടെ സ്വന്തം അനുഭവം പഠിപ്പിച്ച താണല്ലോ.

മനോരമ സി. പി. 9 വർഷം പൂട്ടിയിട്ടിട്ടു് വീണ്ടും തുടങ്ങാൻ പല സ്ഥലത്തും ചെന്നപ്പോഠം 'കെ.സി. ഈപ്പൻെറ മനോരമ'യെന്നു കേട്ടമാത്രയിൽ വടക്കൻ ദേശങ്ങളിൽ പലരും നല്ല തുക തന്നതായി കെ.സി. വറുഗീസു് പറഞ്ഞതോർക്കുന്നു. എൻെറ പിതാവിൻെറ ഹൃദയം കണ്ടവർ ഇന്നും സ്നേഹിക്കുന്നു. പണം കണ്ടു സ്നേഹിക്കുന്നവരുടെ ഹൃദയത്തിൽ സ്നേഹം കാണുക യില്ലാ. ഇററായി ബാങ്കു് നടത്തിയപ്പോഠം ഇററായിയെ "സ്നേഹിക്ക"യും കൂടെവന്നു താമസിക്കയും ചെയ്തവർ ഇററായി യുടെ YMCA ഹാളിനു് പണം കൊടുക്കാതെ ഇന്നു കൂടപ്പിറ പ്പുകളെ മയക്കാൻ പണം കാട്ടുന്നതിൽ അർത്ഥമില്ലാ. എൻെറ പിതാവിൻെറ പാത കുറച്ചു പിന്തുടരാൻ സാധിച്ചതിൽ ദൈവ ത്തെ സ്തുതിക്കുന്നു. അനുശോചന കത്തുകളിൽ, പലരും മക്കളെ

പ്പററി അതാണു് ഉദ്ദേശിച്ചിട്ടുള്ളതു്. ഈററായിയെപ്പററിയുള്ള ശ്രീ. കെ. ഈ. ചെറിയാൻെറ ആർട്ടിക്കിൾ മനോരമയിൽ വായിച്ചവർ, എൻെറ കൂട്ടാണു് ശ്രീ. കെ. സി. ഈപ്പനെന്നു പറഞ്ഞതുകേട്ടപ്പോൾ, 'അപ്പനെപോലാമകളെന്നല്ലേ പറയേണ്ടതെന്നു' ഞാൻ ചോദിച്ചതിനു്, 'ഞങ്ങൾക്ക അപ്പനെ അറിഞ്ഞുകൂടല്ലോ' എന്നായിരുന്നു മറുപടി. എപ്പോഴും ഈററായിയെ പിന്തുടർന്ന എനിക്കു് ഈററായിയോടുള്ള സ്നേഹബഹുമാനങ്ങൾ കത്തികരിക്കാൻ വാക്ക പോരാ—ഈററായിയെപ്പററിയുള്ള സത്യം എഴുതുന്നതിൽ നിന്നും ഒരു ലൗകീക ശക്തിക്കും എന്നെ പിന്തിരിപ്പാൻ സാദ്ധ്യവുമല്ലെന്നു എന്നെ അടുത്തറിയാവുന്നവർ മനസ്സിലാക്കിയിട്ടുണ്ടല്ലോ. ഞാൻ സുഖവും ദുഃഖവും കണ്ടു. ധനവും, ദാരിദ്ര്യവും കണ്ടു. ഇതുമൂലം സാധുക്കൾക്ക പ്രവൃത്തിപ്പാൻ ദൈവം എനിക്ക മനസ്സുതന്നു. 'പരുമല തിരുമേനി കഴിഞ്ഞാൽ പിന്നത്തെ പരിശുദ്ധനാണു് കെ. സി. ചാക്കോയെന്നു' ചരമ പ്രസംഗം നടത്തിയ കാലംചെയ്ത പരിശുദ്ധ ബാവാ തിരുമേനി, ശ്രീ. ചാക്കോയുടെ വസ്തുക്കൾ എടുത്തവർ അദ്ദേഹം താമസിച്ച ആലുവായിലെ വീടു റബ്ബർമിഷ്യനും റബ്ബർ കറയും സൂക്ഷിക്കാനുള്ള ഒരു പുകപ്പുരയാക്കിയതിൽ ഇന്നു നെടുവീർപ്പിടുന്നുണ്ടാകണം.

അപ്പച്ചൻെറ പടങ്ങൾ ധാരാളം എൻെറ ആൽബത്തിൽ ഉണ്ടു്. അപ്പച്ചൻെറ ആത്മാവിനു ശാന്തികൊടുക്കയാണു് എൻെറ ഉദ്ദേശം. മരണാവസ്ഥ പിടിയില്ലാതെ, നല്ല ഉദ്ദേശത്തിൽ ചെയ്യുന്നതു അപ്പച്ചനു ശാന്തി കൊടുക്കുന്നില്ലാ. മയന്മാർ ചെയ്യാത്ത സംരംഭങ്ങൾ സ്നേഹപ്പെട്ടവർ അവരു ചെയ്തതായി പറഞ്ഞു പുകഴ്ത്താൻ ശ്രമിക്കും. അപ്പച്ചൻെറ കാര്യത്തിൽ അതാവശ്യമില്ലല്ലോ. ഈററായി ഭാഗംവെക്കലിനു സംബന്ധിക്കാൻ പുറപ്പെടുന്നതിനുമുമ്പായി 'ഒന്നു വായിച്ചു നോക്കിയിട്ടേ, ഒപ്പിടാവേ!' എന്നു അമ്മച്ചി പറഞ്ഞുവിടുന്നതു ഓക്കുന്നു.

1904-ൽ കെ.വി. ഈപ്പൻ ബാലനായതുകൊണ്ടു് അപ്പച്ചൻ മനോരമ ഏറെറടുത്തു. എന്നാൽ എട്ടു വർഷം കഴിഞ്ഞു ആ ബാലൻ അന്നത്തെകാലത്തു ഒരു ബാങ്കു തുടങ്ങാനുള്ള സാമത്ഥ്യം കാട്ടിയതു വിരോധാഭാസമല്ലേ! മനോരമ തുടങ്ങിയ ആളിൻെറ കൊച്ചുമകനെ വറുഗീസു മാപ്പിളയുടെ പടം തിരുവന




ന്തപുരത്തു ലൈബ്രറിയിൽ അനാഛാദനം ചെയ്തപ്പോൾ വിളിക്കാതെ വിട്ടുകളഞ്ഞതു് മറന്നുപോയതായിരിക്കാം!

ഇററായിയുടെ നന്മപ്രവൃത്തികൊണ്ടു് എൻെറ കുടുംബം അനേകം ആപത്തുകളിൽ രക്ഷപ്പെട്ടു. വിലപിടിപ്പുള്ളതൊന്നും കിട്ടിയില്ലെങ്കിലും കിട്ടിയ ജയിൽ ഡയറികളാണു് ഇന്നു ഈ വലിയ കാര്യം നേടിത്തന്നതു്. വായനക്കാർക്കു് സത്യം ഇതു വായിച്ചു മനസ്സിലാകാനുള്ളതേയുള്ളു അതാണു് എനിക്കുള്ള ഉദ്ദേശവും.

—